


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# NALLORU NALE

*Compiled by*

**SAIDAS**

*Published By*

The Secretary,

**SRI SATHYA SAI PUBLICATION SOCIETY**

U.C. College P.O., Aluva - 683 102,

Kerala State. Ph: 2606844, 2607652

First Edition - April 2005

Price: Rs. **50/-**

Cover Design: **M.G. Raju**

Layout : **Anil**

*Typesetting & Layout:* **Chithravathi Publications, Kottayam - 1.**



# ഒരു നിമിഷം

ഒരു നിമിഷത്തെ ചിന്തയാണ് നമ്മെ പുരോഗതിയിലേക്കോ, അധോഗതിയിലേക്കോ നയിക്കുന്നത്. ആ ചിന്ത നന്നെങ്കിൽ നാം നന്മയിലേക്കു തിരിയുന്നു. മോശമെങ്കിൽ അധോഗതിയിലേക്കും.

ചിന്ത പ്രവൃത്തിയിലേക്ക് നയിക്കുന്നു. പ്രവൃത്തിയാകട്ടെ ഫലത്തിലേക്കും വഴിയൊരുക്കുന്നു. അപ്പോൾ ചിന്ത നല്ലതെങ്കിൽ ഫലവും നല്ലതാകും. അതായത് നല്ലഫലം കിട്ടാൻ നല്ല ചിന്ത വേണം.

ഇന്നലത്തെ പ്രവൃത്തിയാണ് ഇന്നത്തെ അവസ്ഥയ്ക്ക് കാരണം. ഇന്നത്തെ പ്രവൃത്തിയാണ് ഭാവി എങ്ങനെയെന്ന് നിശ്ചയിക്കുന്നത്. അപ്പോൾ നല്ല ചിന്ത വളർത്തി, ഇന്ന് നല്ല പ്രവൃത്തി ചെയ്താൽ തീർച്ചയായും നാളെ നമുക്ക് നല്ല ഫലം കൊയ്യാം.

ഇരുട്ടുള്ള മുറിയിൽ ഒരു സാധനം തപ്പിയെടുക്കുക ക്ലേശകരം. അതിൽ ലൈറ്റിട്ടാൽ തിരയുന്ന സാധനം എളുപ്പത്തിൽ കണ്ടെത്താം. പക്ഷേ അതിന് ലൈറ്റിനെ സ്വിച്ച് എവിടെ എന്ന് അറിയണം.

അഗാധമായ തത്ത്വങ്ങൾ, ഭഗവാൻ ബാബ എത്ര ലളിതമായി ഉടൻ മനസിലാക്കുംവിധം നമുക്ക് പറഞ്ഞു തരുന്നു. സ്വിച്ചിട്ട് പ്രകാശം വരുത്തുന്നപോലെ. കഠിനങ്ങളായ തത്ത്വങ്ങൾ വളരെ ലളിതമായ ചിന്നക്കഥകളിലൂടെ, ഉപമകളിലൂടെ അവിടുന്ന് അരുളുന്നു. ആ ഉപമകളുടേയും കഥകളുടേയും മഹത്തുക്കളുടെ ചില ജീവിതസംഭവങ്ങളുടേയും ഉപദേശങ്ങളുടേയും സമാഹാരമാണീ ഗ്രന്ഥം. ഓരോ കഥയ്ക്കും, ഉപമക്കും പറ്റിയ ചോദ്യം ചേർക്കുക മാത്രമേ ചെയ്തിട്ടുള്ളു.

# നമുക്കു വേണ്ട ഈശ്വരൻ

ഹൃദയവാസി യായ ഈശ്വ രൻ പ്രാർത്ഥന കേൾക്കാത്ത തെന്തേ?

പ്രശസ്തമായൊരു ഗണപതി ക്ഷേത്രം സന്ദർശിച്ചുകഴിഞ്ഞപ്പോൾ അദ്ദേ ഹത്തിന് ഒരാഗ്രഹം. ഒരു ഗണപതി വി ഗ്രഹം വാങ്ങണം. അദ്ദേഹം കടകൾ കയറി ഇറങ്ങി. മനസ്സിനിഷ്ടപ്പെട്ട ഒരു വിഗ്രഹം തിരഞ്ഞെടുത്തു. മുറിയിൽ ചെന്ന് വീട്ടിലേക്ക് തിരിച്ചു പോകാനായി പെട്ടി ഒതുക്കിയപ്പോഴാണ് വിഗ്രഹം അതിൽ കൊള്ളുകില്ലെന്നറിഞ്ഞത്. അദ്ദേഹം തിരിച്ച് കടയിലെത്തി.

"ഇത് പെട്ടിയിൽ കൊള്ളുകില്ല; കുറച്ചു കൂടി ചെറുത് മതി." കടയുടമ ചെറി യൊരു വിഗ്രഹം കൊടുത്തു വിട്ടു. ഇതെല്ലാം കണ്ടുകൊണ്ടുനിന്ന ഒരാൾ പറഞ്ഞു! "എല്ലാവർക്കും ആവശ്യം തങ്ങ ളുടെ പെട്ടിയിൽ ഒതുങ്ങുന്ന ഈശ്വരനെ യാണ്."

വലിയൊരു സന്ദേശം ഇതിലുണ്ട്. ഈശ്വരനെ അവിടുത്തെ സർവ്വ വലുപ്പ ത്തോടും മേന്മയോടുംകൂടി ഉൾക്കൊ ള്ളാൻ തക്കവണ്ണം നമ്മുടെ മനസ്സ് വിശാ ലമാക്കി നാം സ്ഥാനം കൊടുക്കുന്നില്ല.

മറിച്ച് നമ്മുടെ സങ്കുചിതമായ, ഇടു ങ്ങിയ മനസ്സിനുള്ളിൽ ഈശ്വരനെ ചെറു താക്കി, "അംഗഭംഗം" വരുത്തി പ്രതിഷ്ഠി ക്കുകയാണ് നാം. അങ്ങനെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ഈശ്വരന് അനുഗ്രഹി ക്കാനുള്ള ശക്തി ഉണ്ടാകുമോ? തീർച്ച യായും ഇല്ല. ഈശ്വരനെ അവിടുത്തെ സമസ്തപ്രഭാവത്തോടുംകൂടി ഹൃദയ ത്തിൽ ഉറപ്പിക്കുക. അപ്പോൾ നാം ലോകം മുഴുവനും ഉൾക്കൊള്ളാനാവും വിധം വളരുന്നതറിയാം.

# ഭയമുണ്ടോ?

**ഒരാളെ ശരിക്കും മനസ്സിലാക്കിയിട്ടു മാത്രമേ അയാളുമായി അടുത്തിടപഴകാവൂ എന്നു പറയുന്നു?**

അർദ്ധരാത്രിയായി. ഇനി പോകേണ്ടത് ശ്മശാനത്തിനരികിലൂടെ. ചെറുപ്പക്കാരന് കടുത്ത ഭയം. ശ്മശാനത്തിനടുത്തെത്തിയപ്പോൾ ഒരാൾ മുന്നിൽ പോകുന്നു. "ഹാവൂ! ആശ്വാസമായി." ചെറുപ്പക്കാരൻ അയാളുടെ കൂടെ കൂടി. അയാൾ ഓരോന്നു ചോദിച്ചു. കൃത്യമായി അപരിചിതൻ ഉത്തരവും നല്കികൊണ്ടിരുന്നു.

"താങ്കൾക്ക് ഇങ്ങനെ ഒറ്റയ്ക്കു പോകാൻ ഭയമില്ലേ?" ചെറുപ്പക്കാരൻ തിരക്കി.

"ഉം... ഹും" നിഷേധാർത്ഥത്തിൽ അയാൾ മൂളി.

"പ്രേതത്തിനേം ഭൂതത്തിനേം ഒട്ടും പേടിയില്ലേ?"

"പണ്ട് പേടിയുണ്ടായിരുന്നു; മരിച്ചതിൽ പിന്നെ അവറ്റയെ തെല്ലും പേടിയില്ല..." അയാൾ പറഞ്ഞു.

ചെറുപ്പക്കാരന്റെ ശേഷം കഥ ആലോചിക്കുക. ഇതൊരു കഥ. കഥ ഒരു കാര്യം കൂടി പറയുന്നു. പലപ്പോഴും നാം നമ്മുടെ കൂടെ നടക്കുന്നവരെ ശരിക്കും മനസ്സിലാക്കാറില്ല. മനസ്സിലാക്കിക്കഴിയുമ്പോഴാണ് പലരും ഞെട്ടുന്നത്.

ആളറിഞ്ഞ് അടുത്താൽ മതിയെന്ന് മുതിർന്നവർ പറയുന്നതിന്റെ സാരവും ഇതുതന്നെ.



# ഒരു നിമിഷം

ഈ ലോകം ഈശ്വരസൃഷ്ടി; ജീവജാലങ്ങളെല്ലാം ഈശ്വരന്റേതുതന്നെ. എന്നിട്ടെന്തേ ചിലരിൽ മാത്രം ഈശ്വരൻ അനുഗ്രഹം ചൊരിയുന്നത്?

ഒരു ധനികൻ. അയാൾക്ക് ഏക്കറു കണക്കിനു ഭൂമി. ആ ഭൂമിയിൽ വയലും തോപ്പും കുളവും എല്ലാം ഉണ്ട്. അദ്ദേഹത്തിന് വിശ്രമിക്കണമെന്ന് തോന്നിയാൽ ഏറ്റവും നല്ല ഒരു സ്ഥലത്തേ പോയിരിക്കൂ. ആ സ്ഥലം മുഴുവനും തന്റേതായതുകൊണ്ട് ചെളിയിൽ ഇരിക്കാമെന്ന് കരുതില്ല.

അതുപോലെ ഇക്കാണായ മാനവരെല്ലാം ഈശ്വരന്റേതുതന്നെ. ഹൃദയവാസിയായ വിഭു, അതിൽ ഏറ്റവും വൃത്തിയുള്ള ഹൃദയത്തിൽ മാത്രം വസിക്കുന്നു; ശാന്തിയേകുന്നു. എല്ലാ ഹൃദയത്തിലും ഇരുന്നില്ലെന്നു കരുതി, അതെല്ലാം ഈശ്വരന്റേത് അല്ലാതാകുന്നുമില്ല. നമുക്ക് ഹൃദയം പവിത്രമാക്കാം വിഭു അതിൽ വന്നിരിക്കും. അപ്പോൾ നാം ശാന്തിയനുഭവിക്കും.

ഉത്സവപ്പറമ്പിൽ ചെന്നാൽ നിലത്തിരിക്കും മുമ്പേ എന്തെങ്കിലും നിലത്തിടും. അതിലേ നാം ഇരിക്കൂ. വസ്ത്രം അഴുക്കാകാതിരിക്കാനാണിത്. നമുക്കിരിക്കാൻ ഇത്രയേറെ ശ്രദ്ധചെലുത്തുമ്പോൾ ഈശ്വരനിരിക്കാനുള്ള സ്ഥലം ഒരുക്കുന്നതിൽ എത്ര ശ്രദ്ധവേണം? ഒരു നിമിഷം ആലോചിക്കൂ.



# പാവം പൂച്ച

നാടിന്റെ
പുരോഗതിക്ക്
എന്തുവേണം?

ചേട്ടനനുജന്മാർ നാലുപേർ. അവർക്കൊരു പൂച്ചയുണ്ട്. സ്വത്ത് ഭാഗിച്ചപ്പോൾ അവർ പൂച്ചയെയും ഭാഗിച്ചു. ഓരോ കാല് ഓരോരുത്തർക്ക്.

ഒരിക്കൽ പൂച്ചയൊന്നു വീണു. ഒരു കാല് ഒടിഞ്ഞു. മൂത്ത സഹോദരന്റേതായിരുന്നു ആ കാല്. അയാൾ കുഴമ്പുപുരട്ടി തുണികൊണ്ടു ചുറ്റിക്കെട്ടി. പൂച്ച അതുമായി അടുപ്പിൻചുവട്ടിൽ വിശ്രമിക്കാൻ കിടന്നു. എങ്ങനെയോ തുണിയിൽ തീപിടിച്ചു. പൂച്ച അതുമായി പരിഭ്രമത്തോടെ ഓടി. എന്തിനധികം, വീടിനു തീ പിടിച്ചെന്നു ചുരുക്കം. എല്ലാം കത്തി നശിച്ചു.

സഹോദരന്മാർ നാലു പേരും ഒത്തുകൂടി. പ്രശ്നം ചർച്ച ചെയ്തു. ഇളയവർ മൂന്നും ഒന്നു ചേർന്ന് പറഞ്ഞു.

"ചേട്ടന്റെ ഉടമസ്ഥതയിലുള്ള കാലിനാണ് തീ പിടിച്ചത്. ആ തീയാണ് ഇവിടം മുഴുവനും അഗ്നി പടർത്തിയതും. അതിനാൽ ഞങ്ങൾക്ക് നഷ്ടം തരിക." മൂത്ത സഹോദരൻ വിട്ടുകൊടുത്തില്ല.

"സുഖമില്ലാതിരുന്ന ആ കാലിനെ ഇവിടം മുഴുവനും കൊണ്ടു നടന്നത് മറ്റേ മൂന്നു കാലുകളാണ്. അതിനാൽ അപകടത്തിന് കാരണം ആ മൂന്നു കാലുകളായതുകൊണ്ട് നിങ്ങൾ എനിക്ക് നഷ്ടപരിഹാരം തരണം."

ഇങ്ങനെയാണ് ഇന്നത്തെ അവസ്ഥ. ഒന്നിന്റെയും ഉത്തരവാദിത്തം ആരും ഏറ്റെടുക്കാൻ തയ്യാറല്ല, മറ്റൊരാളുടെ ചുമലിൽ വച്ച് തടി ഒഴിയുക. ഈ നിലപാട് നമ്മെ ഒരിക്കലും പുരോഗതിയിലേക്ക് നയിക്കില്ല.

# തലയിലെ കനം

**വലിയ പാണ്ഡിത്യമുണ്ടെങ്കിലും അത് മറ്റുള്ളവർക്ക് പ്രയോജനപ്പെടുംവിധം ഉപയോഗിക്കാൻ മടിക്കുന്നവരെക്കുറിച്ച് എന്താണഭിപ്രായം?**

ഒരാൾ ഭക്ഷണം നിറച്ച കുട്ടയുമായി പോകുകയാണ്. നല്ല വെയിൽ. നടന്നുനടന്ന് ക്ഷീണം വർദ്ധിച്ചു. ആ കുട്ട ചുമക്കുന്നതുപോലും വിഷമമായി. അയാൾ നദിക്കരയിലെ വൃക്ഷച്ചുവട്ടിലിരുന്ന് ഭക്ഷണം കഴിച്ചു. അതോടെ ക്ഷീണമകന്നു. മാത്രമല്ല ഉന്മേഷം വർദ്ധിക്കുകയും ചെയ്തു.

വെറുതേയുള്ള പുസ്തകപാണ്ഡിത്യം ഇതുപോലെ ചുമടു തന്നെ. അത് പ്രായോഗികമാക്കുമ്പോഴേ ചുമടല്ലാതാകുകയുള്ളൂ.

ഭക്ഷണം തലയിലിരുന്നപ്പോൾ ഭാരമായിരുന്നു. വയറ്റിലായപ്പോൾ ഉപകാരപ്രദമായി. ജ്ഞാനം തലയ്ക്കുള്ളിൽ നിറച്ചാൽ ഭാരം തന്നെ. ആ ഭാരം അഹങ്കാരരൂപത്തിൽ പ്രകടമാകുകയും ചെയ്യും. അത് പ്രവൃത്തിയിലൂടെ കാണിക്കുമ്പോൾ ലോകോപകാരമായി മാറും. അതിനായി യത്നിക്കുക. പഠിച്ചത് ദഹിപ്പിക്കുക. അത് പ്രവൃത്തിയിലൂടെ കാണിക്കുക. അപ്പോൾ 'തലക്കനം' കുറയും.



# ത്യാഗം

പണ്ട് നേതാവായി ചൂണ്ടിക്കാണിക്കുവാൻ ഗാന്ധിജിയെപ്പോലുള്ളവരുണ്ടായിരുന്നു. ഇന്നെന്തേ അത്തരം മഹത്തുക്കൾ ഉണ്ടാകാത്തത്?

**താ**ൻ ഭൂലോകത്തുകണ്ട അത്യത്ഭുതത്തെക്കുറിച്ച് നാരദമുനി ഒരിക്കൽ പറഞ്ഞു, "ഭൂലോകത്ത് എല്ലാവരും പുണ്യം ആഗ്രഹിക്കുന്നു. പക്ഷേ അതിനായി നന്മ ചെയ്യാൻ ആരും ഒരുക്കമല്ല.!!

"ലോകത്തിൽ എല്ലാവരും പാപത്തെ ഭയക്കുന്നു. പക്ഷേ എന്നിട്ടും തെറ്റുകൾ ചെയ്യാതിരിക്കാൻ ആരും ശ്രമിക്കുന്നില്ല.!!!"

ഇതാണ് മനുഷ്യന്റെ നില പലപ്പോഴും. അവന് ആഗ്രഹങ്ങൾ ഉണ്ട്. പക്ഷേ അത് സാധിക്കുന്നതിനായി കഠിനപരിശ്രമം ചെയ്യാൻ അവൻ ഒരുങ്ങുന്നില്ല. പിന്നെങ്ങനെ അവന്റെ മനോരഥം സഫലമാകും?

സമൂഹത്തിന്റെ ഏതു തുറയിലും ഇത് വ്യക്തമായി കാണാം. ധർമ്മം അനുഷ്ഠിക്കുന്നവന് അർഹിക്കുന്നത് തീർച്ചയായും ലഭിച്ചിരിക്കും. പക്ഷേ, ധർമ്മം അനുഷ്ഠിക്കണമെങ്കിൽ ത്യാഗം ചെയ്യുവാനുള്ള മനസ്സു വേണം. ഇന്നത്തെ വിദ്യാഭ്യാസം ആ ത്യാഗബുദ്ധി പഠിപ്പിക്കുന്നില്ല എന്നതാണ് ദുഃഖകരം. ത്യാഗത്തിലൂടെയല്ലാതെ മഹത്തായതൊന്നും, ഒരിക്കലും, ആരും നേടിയിട്ടില്ല, ത്യാഗത്തിലൂടെയല്ലാതെ മഹാന്മാരുമായിട്ടില്ല.



# കൂട്ടുകെട്ട്

**സഹവാസം കൊണ്ട് ഒരാളിൽ മറ്റൊരാളുടെ സ്വഭാവം കടന്നുകൂടുമോ?**

മഹാനായ ഭീഷ്മപിതാമഹൻ ശരശയ്യയിൽ കിടക്കുന്നു. പാണ്ഡവരും പാഞ്ചാലിയും ശ്രീകൃഷ്ണനും സമീപമുണ്ട്. വേദനാപൂർണ്ണമായ ആ കിടപ്പിൽ കിടന്നുകൊണ്ട് ഭീഷ്മർ ധർമ്മോപദേശം നടത്തി.

പെട്ടെന്ന് പാഞ്ചാലി അടക്കിച്ചിരിച്ചു. എല്ലാവരും സ്തബ്ധരായി. ഭീഷ്മർ ചിരിയുടെ കാരണം തിരക്കി. പാഞ്ചാലി പറഞ്ഞു.

"പിതാമഹാ! ക്ഷമിക്കണം. അന്ന് കൗരവസഭയിൽ വച്ച് ഞാൻ അപമാനിതയായപ്പോൾ അങ്ങയുടെ ഈ ധർമ്മബോധം എവിടെയായിരുന്നു?" അതോ അതിനുശേഷമാണോ ഈ ജ്ഞാനം ഉണ്ടായത്?"

ഭീഷ്മർ പറഞ്ഞു; "മകളേ, നിന്റെ ചോദ്യം യുക്തം തന്നെ. ദുര്യോധനന്റെ കൂടെക്കഴിഞ്ഞ്, അയാളുടെ ഭക്ഷണവും കഴിച്ച് ഞാൻ കാലം പോക്കിയപ്പോൾ എന്നിലെ ധർമ്മബോധം മങ്ങിയിരുന്നു. ഇന്ന് അർജുനന്റെ ശരങ്ങളേറ്റ് ആ ഭക്ഷണം നൽകിയ ദുഷിച്ച രക്തമെല്ലാം വാർന്നുപോയി. അതോടെ സദ്ബുദ്ധി ഉണർന്നു. അതാണ് കാരണം."

ദുർജ്ജനങ്ങളുമായിട്ടുള്ള സഹവാസം ഏതു ജ്ഞാനിയുടെയും ബുദ്ധി മലിനമാക്കും എന്ന സത്യമാണ് ഈ സംഭവത്തിലൂടെ മനസ്സിലാക്കേണ്ടത്.



# ഒന്നു തന്നെ പലത്

**ഈശ്വരൻ ഒന്നേയുള്ളൂ എന്ന് എല്ലാവരും പറയുന്നു. പക്ഷേ വിശ്വാസികൾക്കു തന്നെ വിഭിന്ന അഭിപ്രായങ്ങൾ. എന്തേ അവ ഒരുപോലെയാകാത്തത്?**

സ്വിച്ചിടുമ്പോൾ ഫാൻ കറങ്ങുന്നു. ബൾബ് തെളിയുന്നു. ഹീറ്റർ ചൂടാകുന്നു.

സീറോ ബൾബിന് മങ്ങിയ വെളിച്ചം. നൂറ് വാട്ട്സിന്റെ ബൾബിന് ഉജ്ജ്വല പ്രകാശം. പക്ഷേ ഇതിനെയെല്ലാം പുറകിൽ നിന്ന് പ്രവർത്തിപ്പിക്കുന്നത് ഒരേ വൈദ്യുതി തന്നെ.

അതുപോലെ ഓരോരുത്തരുടെയും മനസ്സിന്റെ നിലയ്ക്ക്, ശുദ്ധിക്ക് അനുസരിച്ച് അവർക്കെല്ലാം വ്യത്യസ്ത ഈശ്വരാനുഭവങ്ങളും ഉണ്ടാകുന്നു. ഈശ്വരൻ എല്ലാവർക്കും അനുഗ്രഹം നല്കുന്നത് ഒരേ രീതിയിൽതന്നെ. അർഹതയുള്ളവർ കൂടുതൽ നേടുന്നു.

ശരീരം വാഹനമാണ്. അതു വലിക്കുന്ന കുതിര മനസ്സും. നാം വാഹനത്തിന് യഥാസമയം വേണ്ടതെല്ലാം നല്കുന്നു. പക്ഷേ വണ്ടി വലിക്കേണ്ട കുതിരയ്ക്ക് (മനസ്സിന്) നല്ലതൊന്നും നല്കുന്നില്ല.

മനസ്സെന്ന കുതിരയ്ക്ക് ഈശ്വരചിന്തയാകുന്ന ഭക്ഷണം നല്കൂ. ശരീരമെന്ന വണ്ടി പിന്നെ സുഖകരമായി യാത്ര തുടങ്ങും. ഈശ്വരാനുഭൂതി ലഭിക്കുകയും ചെയ്യും.



# സ്വയം നന്നായാൽ

**ഇന്നത്തെ സമൂഹം മാറിയേ തീരൂ. അതിനായി എന്താണ് ചെയ്യേണ്ടത്?**

ഒരിക്കൽ ഒരു പിതാവ് മകന് ഭൂപടം വാങ്ങിക്കൊടുത്തു. എന്തോ കാരണത്താൽ കുട്ടി അത് കഷണങ്ങളായി കീറി. വിവരമറിഞ്ഞ് അച്ഛൻ കണക്കറ്റ് അവനെ ശകാരിച്ചു.

കുറച്ചുകഴിഞ്ഞപ്പോൾ മകൻ കീറിയ കഷണങ്ങൾ ഭംഗിയായി ഒട്ടിച്ചുകൊണ്ടുവന്നു. അതുകണ്ട് പിതാവ് അത്ഭുതപ്പെട്ടു.

"നീ എങ്ങനെ ഇത് ശരിയാക്കി?"

മകൻ പറഞ്ഞു: "ഭൂപടത്തിന്റെ മറുവശം മനുഷ്യന്റെ ചിത്രമായിരുന്നു. ഞാൻ ആ മനുഷ്യന്റെ ചിത്രം ശരിയാക്കി, അതോടെ ഭൂപടവും ശരിയായി."

അതായത് വ്യക്തി നന്നായാൽ ലോകം നന്നായി എന്നു സാരം. നമുക്ക് സ്വയം നന്നാകാം, സമൂഹമാറ്റത്തിനുള്ള ആദ്യപടിയാണത്.



# കയ്പും, മധുരവും

ചെയ്യാവുന്നിടത്തോളം തെറ്റുകൾ ചെയ്യുക. അതിനുശേഷം നന്മ ചെയ്യുക. അങ്ങനെ പാപം ചെയ്തതിന്റെ ഫലം പുണ്യം ചെയ്തു പരിഹരിക്കുക. ഇത് സാധ്യമോ?

ഇത്തരം കണക്കുകൂട്ടലുകൾക്ക് ഗണിതശാസ്ത്രത്തിലേ വിലയുള്ളൂ. ആദ്ധ്യാത്മികശാസ്ത്രം മറ്റൊരു രീതിയിലാണ്. അതുപ്രകാരം നന്മ ചെയ്താൽ നല്ലതും തിന്മ ചെയ്താൽ തിന്മയും അനുഭവിക്കണം.

ഉദാഹരണം കയ്പുള്ള ഫലത്തിന്റെ വിത്തു നടുക. ആ ചെടി തന്നെ മുളയ്ക്കും. കയ്പുള്ള ഫലവും ഉണ്ടാകും. മധുര ഫലത്തിന്റെ വിത്തു നട്ടു വളർത്തിയാൽ മധുര ഫലം ലഭിക്കും. രണ്ടും ഒരുമിച്ചു നട്ടാലും ഫലം ഇങ്ങനെതന്നെ. കയ്പും, മധുരവും ചേർന്ന് രണ്ടു സ്വാദും ഇല്ലാതാകുന്നില്ല,

ഒന്ന് മറ്റൊന്നിനെ ഇല്ലാതാക്കുന്നില്ല.

പിന്നെ മറ്റൊരു വഴിയുണ്ട്. ചെയ്തിട്ടുള്ള തെറ്റിൽ മനംനൊന്ത് പശ്ചാത്തപിച്ച് നല്ല മാർഗ്ഗത്തിലേക്ക് തിരിയുന്നവരിൽ ഈശ്വരൻ കരുണ ചൊരിയും. അവരുടെ കർമ്മഫലങ്ങൾ ഇളവുചെയ്യപ്പെടും.



# ഞാനും, പിതാവും

ദൈവികകാര്യങ്ങൾ പ്രചരിപ്പിക്കുന്ന, പലരുടെയും വാക്കുകൾക്ക് ശക്തി പോരാ എന്താ കാരണം?

ക്രിസ്തുവിന്റെ മൂന്ന് അരുളപ്പാടുകൾ ശ്രദ്ധിക്കൂ.

"ഞാൻ ഈശ്വരസന്ദേശവുമായി വന്നിരിക്കുന്നു.

ഞാൻ പിതാവിന്റെ പ്രിയ പുത്രൻ തന്നെ.

ഞാനും എന്റെ പിതാവും ഒന്നാണ്."

ഈ ഐക്യബോധം, ഈശ്വരനും താനുമായിട്ടുള്ള അഭേദ്യബന്ധം, അതാണ് മനസ്സിലാക്കേണ്ടതും പ്രചരിപ്പിക്കേണ്ടതും. ഇന്നത്തെ പ്രചാരകന്മാർ വിഭിന്നതകൾ പ്രചരിപ്പിക്കുന്നതിൽ മത്സരിക്കുന്നു. ഈശ്വരൻ ഒന്നേ ഒന്നുമാത്രം. എല്ലാം ഉൾക്കൊള്ളുന്ന പരമസത്യം. ആ പരമസത്യവുമായി ഏകീഭവിക്കുന്നതാണ് പരമാനന്ദം.

ഈശ്വരൻ നല്കുന്നത് നിലയ്ക്കാറില്ല. മനുഷ്യൻ നല്കുന്നത് നിലനില്ക്കാറുമില്ല. പ്രചാരണത്തിനുമുമ്പ് ഈശ്വരനുമായി ബന്ധം സ്ഥാപിക്കുക. ആ പ്രചാരണത്തിനേ ശക്തികാണൂ. ഓജസ്സുകാണൂ. അതൊരിക്കലും നിലയ്ക്കില്ല, നിലനില്ക്കുകയും ചെയ്യും. അവരുടെ വചനങ്ങൾക്കേ സമൂഹത്തെ നയിക്കാനും, പരിവർത്തനം ചെയ്യാനും സാധിക്കൂ.



# നാം മുന്നോട്ട്

എന്താണ് ഇന്നത്തെ ദുരവസ്ഥയ്ക്ക് കാരണം? എന്താണ് അതിന് പരിഹാരം?

ആദർശമില്ലാത്ത രാഷ്ട്രീയം,

സ്വഭാവമഹിമ നല്കാത്ത വിദ്യാഭ്യാസം,

മനുഷ്യത്വം തൊട്ടുതീണ്ടാത്ത ശാസ്ത്ര മുന്നേറ്റം,

സദാചാരബോധം ഇല്ലാത്ത ധനസമ്പാദനം.

ഇതാണ് ഇന്നത്തെ ദുരവസ്ഥയ്ക്ക് കാരണം. ഈ അവസ്ഥ അപകടകാരികൂടിയാണ്. നമ്മുടെ രാജ്യത്തിന്റെ സമസ്ത പ്രശ്നങ്ങൾക്കും കാരണം മുകളിൽ പറഞ്ഞവ തന്നെ. എന്ന് ഇതിന് പരിഹാരം ഉണ്ടാകുമോ അന്നുമാത്രമേ നമുക്ക് ശാന്തി പ്രതീക്ഷിക്കാൻ കഴിയൂ.

ഒരു രക്ഷകനെ നാം കാത്തുനില്ക്കേണ്ടതില്ല. മഹത്തുക്കൾ പറഞ്ഞുതന്നിട്ടുള്ള, ജീവിച്ചുകാണിച്ച പാതയിലൂടെ നമുക്ക് പോകാം. ആ യാത്ര സാവധാനമായിരിക്കാം. പക്ഷേ ഉത്കൃഷ്ടഫലം തരുമെന്നത് സത്യംതന്നെ. കാരണം, ധർമ്മം എപ്പോഴും വിജയിച്ച ചരിത്രം മാത്രമേ കാലം പഠിപ്പിച്ചിട്ടുള്ളൂ. അധർമ്മം കടപുഴകി വീഴുകതന്നെ ചെയ്യും. നാം ഓരോരുത്തരുമാണ് സ്വയം പരിവർത്തനം ചെയ്ത് ധർമ്മ രക്ഷകനാകേണ്ടത്. നാമാണ് മുന്നോട്ടു പോകേണ്ടത്.



# ആഗ്രഹം അഗ്നിപോലെ

എത്ര കിട്ടി യാലും മതിവ രാത്തവരെപ്പറ്റി എന്താണ് അഭി പ്രായം?

ഒരിക്കൽ ശ്രീകൃഷ്ണൻ അർജ്ജുന നോട് പറഞ്ഞു.

"പ്രിയ മിത്രമേ, ആഗ്രഹം അഗ്നി പോലെയാണ്. അഗ്നിക്ക് എത്ര കിട്ടി യാലും മതിയാകില്ല. എത്ര വിറക് അഗ്നി യിൽ ഇട്ടാലും അത് പിന്നെയും വളർന്നു കൊണ്ടിരിക്കും!

ഇതുപോലെ ഒരു ആഗ്രഹം സാധിക്കു ന്നതോടെ, അടുത്ത ആഗ്രഹം ജനിക്കുക യായി. മതി എന്ന് ഒരിക്കലും തോന്നുക യില്ല. ഒടുവിൽ എത്ര കിട്ടിയാലും മതിയാ കില്ല എന്ന അവസ്ഥയിലേക്ക് അത് വളരും. ഈ അവസ്ഥ അക്രമങ്ങൾക്കും കുഴപ്പങ്ങൾക്കും വഴിവയ്ക്കുന്നു.

ഇനി ആഗ്രഹം തുടക്കത്തിലെ സാധി ക്കാതിരുന്നാലോ? അവിടെയും കുഴപ്പം ഉണ്ട്. ആഗ്രഹം സാധിച്ചില്ലെങ്കിൽ ക്രോധം ഉണരുകയായി. ക്രോധം ഒരി ക്കലും നന്മയിലേക്ക് നയിക്കുകയില്ല.

"എന്താണ് പരിഹാരം?"

"ആഗ്രഹങ്ങൾക്ക് കടിഞ്ഞാണിടുക. അല്ലെങ്കിൽ എല്ലാവർക്കും നന്മ ഉളവാ ക്കുന്ന ആഗ്രഹങ്ങൾ വളർത്തുക. അതോടെ ശാന്തി ലഭിക്കുന്നു. ആഗ്രഹനി യന്ത്രണത്തിനുള്ള പാഠങ്ങളാണ് ആദ്ധ്യാ ത്മികത പഠിപ്പിക്കുന്നത്.



# ഹിസ്-സ്റ്റോറി

എല്ലാക്കാലത്തും ഇത് ഇങ്ങനെ തന്നെയായിരുന്നു. കൃഷ്ണനും നബിയും ക്രിസ്തുവും അവരുടെ കാലഘട്ടത്തിൽ കഠിനമായി വിമർശിക്കപ്പെട്ടിരുന്നു. ഇവരെ ജനസാമാന്യം ഒരുപോലെ സ്വീകരിച്ചില്ല. എത്രയോ കൊടുംയാതനകൾ അവർ സഹിഷ്ണുതയോടെ സ്വീകരിച്ചു. അതുകൊണ്ടാണ് അവർ അവരായി മാറിയതും, ഇന്ന് ലോകത്തിലെങ്ങും പ്രകാശം ചൊരിയുന്ന ദീപസ്തംഭങ്ങളായിത്തീർന്നതും.

നാടോടുമ്പോൾ... ആദർശം കൈവിട്ട് അതിനൊപ്പം ഓടുന്നവർ ചരിത്രത്തിന്റെ ഇരുളടഞ്ഞ ആഴങ്ങളിൽ എന്നെന്നേക്കുമായി സംസ്കരിക്കപ്പെടും.

ധീരന്മാർക്കുമാത്രമേ നന്മയുടെ വഴിയിലൂടെ സഞ്ചരിക്കാനാവൂ. അവൻ ആരുടെയും നിന്ദയും സ്തുതിയും ഗൗനിക്കുന്നില്ല. അത്തരമൊരു ധീരന്റെ കാല്പാടുകൾ നോക്കിയാണ് കാലം മുന്നോട്ടു ഗമിക്കുന്നതും.

ലോകചരിത്രം എന്നാൽ മഹാത്മാക്കളുടെ ചരിത്രമാണെന്നും ഓർമ്മിക്കൂ. (history എന്നാൽ His Story യാണ്.) രാമനും കൃഷ്ണനും ക്രിസ്തുവും, നബിയും ഇല്ലായിരുന്നെങ്കിൽ ലോകചരിത്രം ഉണ്ടാകുമായിരുന്നോ?

**എല്ലാ വേദങ്ങളും മനുഷ്യനെ നല്ലവനായി ജീവിക്കാൻ പ്രേരിപ്പിക്കുന്നു. എന്നാൽ ഇന്ന് സമൂഹം നല്ലവനെ കഴിവുകെട്ടവനായി ചിത്രീകരിക്കാനും കബളിപ്പിക്കാനും ചൂഷണം ചെയ്യാനും ശ്രമിക്കുന്നു. നാടോടുമ്പോൾ നടുവേ എന്ന് ജീവിക്കുന്നതല്ലേ നല്ലത്?**



# പൂച്ചയും, പൂജയും

**പഴയ ആചാര ങ്ങൾ അതേപടി തുടരേണ്ട തുണ്ടോ?**

മഹാ ഭക്തനായിരുന്നു അദ്ദേഹം. ദിവസവും ഹോമവും പൂജയും കഴിഞ്ഞിട്ടേ ഭക്ഷണം കഴിക്കൂ. അദ്ദേഹത്തിന് ഒരു വളർത്തുപൂച്ചയുണ്ട്. പൂജകൾക്കിടയിൽ പൂച്ച കുസൃതി കാണിക്കും. അതൊഴിവാക്കാനായി അദ്ദേഹം പൂച്ചയെ കുട്ടയിട്ട് മൂടും. അദ്ദേഹത്തിന്റെ ജീവിതചര്യ കൊച്ചുമകനും ശ്രദ്ധിക്കുന്നുണ്ടായിരുന്നു.

വർഷങ്ങൾ കഴിഞ്ഞു. അദ്ദേഹം മരിച്ചു. പൂജയുടെയും മറ്റും ചുമതല ഇപ്പോൾ കൊച്ചുമകനായി.

അന്നത്തെ പൂച്ച ഇപ്പോഴില്ല. പക്ഷേ പൂച്ചയില്ലാതെ പൂജ നടത്താൻ കൊച്ചുമകന് മടി. പൂച്ചയെ കുട്ടയിട്ടു മൂടുന്നതും പൂജയുടെ ഭാഗമായിട്ടാണയാൾ കരുതിയിരുന്നത്. ഒടുവിൽ അയൽവീട്ടിൽനിന്ന് കടംവാങ്ങി പൂച്ചയെ കൊണ്ടുവന്ന് കുട്ടയിട്ടു മൂടി കൊച്ചുമകൻ പൂജ നടത്തി, തൃപ്തനായി.

കീഴാചാരങ്ങൾ അനുവർത്തിക്കുന്നത് നന്ന്. പക്ഷേ അതിന്റെ സാരംകൂടി അറിഞ്ഞിരിക്കണമെന്നുമാത്രം. അർത്ഥശൂന്യമായ ആചാരങ്ങൾ ഒഴിവാക്കുക തന്നെ വേണം.



## അമ്മേ ഭയക്കണ്ട

ഭയം അകറ്റാൻ എന്തുവഴി?

ഒരിക്കൽ ബാലനായ യേശുവും അമ്മയുംകൂടി ജറുസലേമിലെ ഒരു ഉത്സവത്തിന് പോയി. അവിടെ എത്തിയപ്പോൾ നല്ല തിരക്ക്. തിരക്കിനിടയിൽ യേശുവിനെ കാണാതായി. ആ അമ്മ മനമുരുകി ഈശ്വരനോട് പ്രാർത്ഥിച്ചു. പെട്ടെന്ന് അവർക്കുതോന്നി ദേവാലയത്തിനകത്ത് മകൻ കണ്ടേക്കുമെന്ന്.

ആ തോന്നൽ ശരിയായിരുന്നു. പ്രിയപുത്രനെ അവിടെ കണ്ട അമ്മ ആനന്ദവതിയായി. സ്നേഹപൂർവ്വം പുത്രനെ ആശ്ലേഷിച്ചുകൊണ്ട് അമ്മ പറഞ്ഞു.

"നിന്നെച്ചൊല്ലി ഞാനെത്ര വേദനയാണ് തിന്നത്! ഞാൻ ഭയന്നുപോയി!!"

യേശു പറഞ്ഞു. "അമ്മേ എന്തിന് ഭയം? ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക് ഭയത്തിന് എന്തുകാര്യം? എല്ലായിടത്തും നിറഞ്ഞു നില്ക്കുന്ന എന്റെ പിതാവിനോടൊപ്പം ഞാൻ നില്ക്കുകയല്ലേ? പിന്നെന്തിന് ഭയം?

"ലോകത്തിൽ വിശ്വസിക്കുന്നവർക്കാണ് അമ്മേ ഭയം. ഈശ്വരനിൽ വിശ്വസിക്കുന്നവർ ഒട്ടും ഭയക്കേണ്ടതില്ല. ഈശ്വരൻ സർവ്വ വ്യാപിയാണ്. എവിടെയും എപ്പോഴും കാത്തുകൊള്ളും."

ഏതു ഭയവും അകറ്റാനുള്ള സുരക്ഷിതവും എളുപ്പവുമായ വഴി ഉറച്ച ഈശ്വരവിശ്വാസം തന്നെ.



# ദുഷ്ചിന്തകൾ

**ദുശ്ചിന്തകളും ദുഷ്പ്രവൃത്തികളും അകറ്റുവാൻ കഴിയുന്നില്ല. എന്തു ചെയ്യണം?**

**അ**ത് നിങ്ങളുടെ കുഴപ്പം തന്നെ. കാരണം അതിനു വേണ്ടത് സത്യസന്ധവും ആത്മാർത്ഥവുമായ ശ്രമമാണ്. ഒരു ഉദാഹരണം. വീട്ടിലെ വെളിച്ചമില്ലാത്ത മുറിയിലൂടെ നിർഭയനായി സഞ്ചരിക്കുവാൻ നിങ്ങൾക്ക് കഴിയും. പക്ഷേ ആ മുറിയിൽ ഒരു പാമ്പ് ഉണ്ടെന്ന്, അറിഞ്ഞെന്നിരിക്കട്ടെ. നിങ്ങൾ ആ മുറിയിൽ വെളിച്ചം വന്നാലും കയറുമോ? ഇല്ല. എന്തുകൊണ്ട്?

പാമ്പിന്റെ സമീപം പോകുന്നത് അപകടകരമാണെന്ന് നിങ്ങൾക്കറിയാം. മരണഭയംമൂലം നിങ്ങൾ അകലം സൂക്ഷിക്കുന്നു.

ഇതുപോലെ ദുശ്ചിന്തകളും ദുഷ്പ്രവൃത്തികളും അപകടകരമായ ഫലം ഉളവാക്കുമെന്ന സത്യം നിങ്ങൾക്ക് മനസ്സിലായാൽ തീർച്ചയായും അതിൽ നിന്നു വിട്ടുനില്ക്കും. ആ മാനസികനില ലഭിക്കും വരെ അരുതാത്തത് ചെയ്തുകൊണ്ടിരിക്കും. ആ മനോനില കിട്ടാനായി സജ്ജനങ്ങളുടെ കൂട്ട് കൂടുക.



# രാഷ്ട്ര ശില്പികൾ

ഞാനൊരു അധ്യാപികയാണ്. പക്ഷേ ശരിക്കും ജോലി ചെയ്യാൻ സാധിക്കുന്നില്ല. എന്തു ചെയ്യും?

**ബാ**ങ്കിൽ ചെക്കെഴുതിക്കൊടുത്ത് പണം എടുക്കണമെങ്കിൽ അവിടെ നമുക്ക് നിക്ഷേപം ഉണ്ടായിരിക്കണം. നമ്മൾ ധനം നിക്ഷേപിച്ചിട്ടുള്ള ബാങ്ക് തകർന്നു പോയാലോ? എല്ലാം അതോടെ നശിച്ചതു തന്നെ.

വിദ്യാഭ്യാസസമ്പ്രദായം രാഷ്ട്രത്തിന്റെ വലിയൊരു ബാങ്കാണ്. ആ ബാങ്കിൽ നിന്നാണ് രാഷ്ട്രം അതിനു വേണ്ടുന്ന ധീരന്മാരായ, നിസ്വാർത്ഥരായ, സത്യസന്ധരായ കരുത്തന്മാരെ സ്വീകരിക്കുന്നത്. ആ ബാങ്ക് ഇന്ന് വൻതകർച്ചയെ നേരിടുകയാണ്. തകരുന്ന ഈ ബാങ്ക് സംരക്ഷിക്കുവാൻ കരുത്തുള്ളവർ അധ്യാപകർതന്നെ. അവർക്കു മാത്രമേ അതിനു കഴിയൂ.

ഇന്നത്തെ വിദ്യാർത്ഥികളുടെ ഇഷ്ടദേവന്മാർ വെള്ളിത്തിരയിലെയും കായികരംഗത്തെയും താരങ്ങളാണ്. ലോകാരാദ്ധ്യരായ മഹാത്മാക്കളല്ല. അവരുടെ മനസ്സിൽ നന്മയുടെ വിത്തു പാകി വളർത്തിയെടുക്കേണ്ടത് നിങ്ങൾ അധ്യാപകരാണ്. സ്വന്തം ജോലിയുടെ മഹത്ത്വം മനസ്സിലാക്കൂ. ഉണർന്ന് എഴുന്നേല്ക്കൂ. സധൈര്യം മുന്നോട്ടു പോകൂ. ഈശ്വരാനുഗ്രഹം നിങ്ങളുടെ ഓരോ ചുവടുവയ്പിലും ഉണ്ടാകും. കാരണം നിങ്ങൾ രാഷ്ട്രനിർമ്മാണത്തിലാണ്. അതിൽ വരുത്തുന്ന ഓരോ ചെറിയ പിഴവും വൻനാശം വിതയ്ക്കും.



## സ്നേഹിക്കാനായി മാത്രം

മൂന്നുതരത്തിലുള്ള സ്നേഹം ഉണ്ട്. സ്വാർത്ഥസ്നേഹം, അന്യോന്യ സ്നേഹം, പരമാർത്ഥസ്നേഹം. ഇത് ബൾബിന്റെ പ്രകാശത്തോടും ചന്ദ്ര-സൂര്യ പ്രകാശങ്ങളോടും ഉപമിക്കാം.

മുറിയിലെ ബൾബ് അവിടെ മാത്രം വെളിച്ചം വിതറുന്നു. സ്വാർത്ഥസ്നേഹം ഇതുപോലെയാണ് പരിമിതം; സങ്കുചിതം.

ചന്ദ്രപ്രകാശം ഭൂമിയിൽ മുഴുവനും പ്രകാശം തൂകുന്നു. പക്ഷേ അത് അവ്യക്തമായ പ്രകാശമേ നല്കുന്നുള്ളൂ. മാത്രമല്ല ഇരുട്ടിൽ പല വസ്തുക്കളെയും തെറ്റിദ്ധരിപ്പിച്ച് കാണിക്കുകയും ചെയ്യും. അന്യോന്യം സ്നേഹം ഇതുപോലെയാണ്. കൊടുക്കൽവാങ്ങലുകളിൽ മാത്രം ആ സ്നേഹം നിലനില്ക്കുന്നു.

സൂര്യപ്രകാശം ഭൂമിയിൽ എല്ലായിടത്തും ഒരുപോലെ ലഭിക്കുന്നു. അത് തെളിച്ചമുള്ളതും ജീവദായകവുമാണ്. പകൽവെളിച്ചത്തിൽ എല്ലാം വ്യക്തവുമാണ്. പരമാർത്ഥസ്നേഹം ഇതുപോലെയാണ്.

പരമാർത്ഥ സ്നേഹം ഉണ്ടെങ്കിൽ നമുക്കൊരിക്കലും ദുഃഖം ഉണ്ടാകുകയില്ല. മറ്റ് രണ്ടുതരം സ്നേഹങ്ങളും ദുഃഖം ഉളവാക്കും. പരമാർത്ഥസ്നേഹം പരിശീലനത്തിലൂടെ സ്വായത്തമാക്കുക. ശരിയായ സ്നേഹം ഒന്നും കാംക്ഷിക്കുന്നില്ല. അതുകൊണ്ടുതന്നെ ദുഃഖിക്കുന്നുമില്ല. അത് സ്നേഹിക്കാനായി മാത്രം സ്നേഹിക്കുന്നു.



**ഞാൻ എല്ലാവരെയും സ്നേഹിക്കുന്നു. അവരൊക്കെ എന്നെ ദുഃഖിപ്പിക്കുന്നു. കാരണം?**

# അഗ്നിപരിശോധന

എപ്പോഴും മറ്റുള്ളവരുടെ കുറ്റവും കുറവും കണ്ണിൽ പെടുന്നു. ഈ ശീലം എങ്ങനെ മാറ്റിയെടുക്കാം?

ഒരു കുറ്റവാളിയോട് അലക്സാണ്ടർ ചക്രവർത്തി ചോദിച്ചു, "നീ കഴിഞ്ഞ ആഴ്ച എത്ര ഭവനം കൊള്ളയടിച്ചു? എത്ര പേരെ കൊന്നു?"

മൗനമായിരുന്നു ഉത്തരം. ചക്രവർത്തി തുടർന്നു, "സത്യം പറയണം. സത്യം പറയുവാനുള്ള ധൈര്യം നാം നിന്നിൽനിന്നു പ്രതീക്ഷിക്കുന്നു."

കുറ്റവാളി പറഞ്ഞു: "രണ്ടുഭവനം കൊള്ളയടിച്ചു. അഞ്ചുപേരെ കൊന്നു..."

അക്രമത്തിനെതിരെ ചക്രവർത്തി പ്രതികരിച്ചു.

"ഇയാളെ തൂക്കിലേറ്റുക..."

"തിരുമനസ്സേ, അടിയൻ വിശന്നിട്ടാണ് കൊള്ളയടിച്ചത്. ആത്മരക്ഷാർത്ഥമാണ് കൊല ചെയ്തത്."

"നമുക്കൊന്നും കേൾക്കണ്ട. ഇവനെ തൂക്കിലേറ്റൂ."

കുറ്റവാളി ഇത്തവണ പൊട്ടിച്ചിരിച്ചു. കാരണം തിരക്കിയ ചക്രവർത്തിയോട് അയാൾ പറഞ്ഞു. "തിരുമേനീ, അതിർത്തി വർദ്ധിപ്പിക്കാൻ, ധനം സമ്പാദിക്കുവാൻ അങ്ങ് എത്ര രാജ്യങ്ങൾ കൊള്ളയടിച്ചു. അധികാരത്തിനായി എത്രപേരെ അരുംകൊല ചെയ്തു എനിക്കിതാണ് ശിക്ഷയെങ്കിൽ താങ്കൾക്ക് സർവശക്തൻ നല്കുവാൻ പോകുന്നത് എത്ര വലിയ ശിക്ഷയായിരിക്കും?"

മറ്റുള്ളവരെ വിധിക്കുംമുമ്പ് ആത്മവിമർശനം നടത്തുക. തന്നെത്തന്നെ വിശകലനം ചെയ്യുന്നവന് മറ്റുള്ളവരിൽ കുറ്റം കാണാൻ സമയമുണ്ടാകില്ല.

# താല്പര്യം

**നല്ല പുസ്തക ങ്ങൾ വായിക്കാ നെടുത്താൽ ഏകാഗ്രത കിട്ടു ന്നില്ല. ഉറക്കവും വരുന്നു. കുട്ടികൾ പഠി ക്കുമ്പോഴും ഇതു കാണാം. എന്താണതിനു കാരണം?**

**ഏ**കാഗ്രത ഇല്ല എന്നുപറയുന്നത് ശരിയല്ല. നിങ്ങൾക്ക് സൈക്കിൾ ചവിട്ടാനും വണ്ടിയോടിക്കാനും സൂചിയിൽ നൂലുകോർക്കാനും എല്ലാം കഴിയുന്നത് ഏകാഗ്രതയുള്ളതുകൊണ്ടുമാത്രമാണ്.

നോവലുകളും കഥകളും സിനിമയും ഏകാഗ്രതയില്ലാതെ എങ്ങനെ വയിക്കാനും, കേൾക്കാനും, കാണാനും ഗ്രഹിക്കാനും കഴിയും? ഇങ്ങനെ നോക്കിയാൽ ദൈനംദിന കാര്യങ്ങളിൽ ചിലതിലെല്ലാം ഏകാഗ്രത ഉണ്ടെന്നും മറ്റു ചിലതിൽ ഇല്ലെന്നും മനസ്സിലാകും. അപ്പോൾ എന്താണ് അതിനു കാരണം?

ഉത്തരം ഒറ്റവാക്കിൽ പറയാം.

"താല്പര്യം."

താല്പര്യമുള്ള കാര്യങ്ങളിൽ ഏകാഗ്രത സ്വാഭാവികമായും ഉണ്ടാകും. അതായത് താല്പര്യമില്ലാത്ത കാര്യങ്ങളിലാണ് ഏകാഗ്രത ബുദ്ധിമുട്ടായി മാറുന്നത്.

ഇക്കാര്യം മനസ്സിൽ ഉറപ്പിക്കുക. എന്നിട്ട് നല്ല കാര്യങ്ങളോട് താല്പര്യം വർദ്ധിപ്പിക്കുക. ഇതിനായി നല്ലവരുടെ സംഗം സദാ തേടുക, നേടുക.



# പരിവർത്തനം

ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ ധാരാളം നമ്മുടെ നാട്ടിൽ നടക്കുന്നുണ്ട്. ജനങ്ങൾ കേൾക്കുന്നുമുണ്ട്. പക്ഷേ അതൊന്നും ഒരു ചലനവും ഉണ്ടാക്കുന്നുമില്ല. കാരണം?

ഗ്രാമത്തിൽ പരിവർത്തനം വരുത്തണമെന്ന ചിന്തയിലാണ് സന്ന്യാസി എത്തിയത്. അദ്ദേഹത്തെക്കണ്ട് ജനങ്ങൾ തടിച്ചുകൂടി. സന്ന്യാസി പ്രഭാഷണം ആരംഭിച്ചു. നൂറുകണക്കിനാളുകൾ അതുകേട്ടു.

പിറ്റേദിവസവും പ്രസംഗം ഉണ്ടായി. ജനങ്ങൾ സംബന്ധിച്ചു. ദിവസങ്ങൾ കഴിയുന്തോറും കേൾവിക്കാരുടെ എണ്ണം കുറഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ സന്ന്യാസി തന്നെയായി. കേൾവിക്കാർ ആരും ഇല്ലാതായതോടെ സ്വാമിജി ഉറക്കെയായി പ്രഭാഷണം.

ഇതുകണ്ട് ഒരാൾ തിരക്കി. "ഇവിടെ ആരും കേൾക്കാനില്ല. എന്നിട്ടും അങ്ങ് എന്തിനിത്ര ഉറക്കെ സംസാരിക്കുന്നു?"

സ്വാമിജി പറഞ്ഞു. "ഞാൻ വന്നത് ഇവിടെ പരിവർത്തനം വരുത്തണമെന്ന ആഗ്രഹത്തിലായിരുന്നു. പക്ഷേ ഇപ്പോൾ ഞാൻ ഇങ്ങനെ ഉറക്കെ സംസാരിക്കുന്നത് എന്നിൽ അവർ പരിവർത്തനം വരുത്താതിരിക്കുന്നതിനുവേണ്ടിയാണ്."

ഇതാണ് ഇന്നത്തെ പ്രഭാഷകരുടെ അവസ്ഥ. സാഹചര്യങ്ങളോട് എതിരിട്ടു നില്ക്കുവാനുള്ള ഉപാസനാശക്തി അവർക്കില്ല. സ്വയം മാറുവാൻ കഴിവുള്ളവനുമാത്രമേ അന്യരെ മാറ്റുവാനും കഴിയൂ. അതിനായി ചിന്ത, വാക്ക്, പ്രവൃത്തി എന്നിവയെ ഒരുപോലെയാക്കൂ. തീർച്ചയായും ലക്ഷ്യം നേടുവാനാകും.



# ചുവന്ന പഴം

എല്ലാവരും ചെയ്യുന്നത് ഞാനും ചെയ്യുന്നു. പക്ഷേ എനിക്കെപ്പോഴും തിരിച്ചടിമാത്രം ലഭിക്കുന്നു. ഇനിയും അങ്ങനെ സംഭവിക്കാതിരിക്കാൻ എന്തു ചെയ്യണം?

സായിപ്പ് ഒരു രസത്തിനാണ് ഗ്രാമച്ചന്തയിൽ ചെന്നത്. അവിടെ ഒരാൾ ചുവന്നുതുടുത്തു പഴുത്ത കാന്താരിമുളക് വില്ക്കുന്നു. ആളുകൾ അത് വാങ്ങിക്കൊണ്ടുപോകുന്നുണ്ട്. അദ്ദേഹം അത് ആദ്യം കാണുകയാണ്. സായിപ്പ് ചിന്തിച്ചു.

'നല്ല സ്വാദുള്ള പഴമായിരിക്കും. എല്ലാവരും വാങ്ങുന്നുണ്ടല്ലോ. കുറച്ചു വാങ്ങിയേക്കാം.'

സായിപ്പും കുറച്ച് പഴുത്ത മുളകുവാങ്ങി നടന്നു. കുറച്ചുദൂരം ചെന്നപ്പോൾ നല്ലൊരു ആൽവൃക്ഷം കണ്ടു. 'ഇതിന്റെ ചുവട്ടിലിരുന്ന് 'പഴം' കഴിക്കാം' സായിപ്പ് വിചാരിച്ചു. അയാൾ ഒരെണ്ണം എടുത്ത് കടിച്ചു ചവച്ചു. "ഹാവൂ... ഹമ്മേ..." തീപ്പൊള്ളലേറ്റതുപോലെ തോന്നി സായിപ്പിന്.

'എന്തൊരു കഷ്ടം. ഇത് നല്ലതല്ലെങ്കിൽ ഇത്രയും ജനങ്ങൾ വാങ്ങിക്കൊണ്ടു പോകുമോ?' അയാൾ വീണ്ടും ഒരെണ്ണം കൂടി കടിച്ചുതിന്നുനോക്കി. കടുത്ത എരിവ്. നാവും ചുണ്ടും എരിഞ്ഞുപൊള്ളിയതു മിച്ചം.

എല്ലാവരും ചെയ്യുന്നത്, എന്തിനെന്നറിയാതെ അനുകരിച്ചാൽ ഫലം ദുഃഖം തന്നെ. ഓരോ ദുഃഖവും ഓരോ പാഠം പഠിപ്പിക്കാനുള്ളതാണ്. അത് പഠിക്കാതിരുന്നാൽ ദുഃഖമാകുന്ന മുളക്, സുഖം തരുമെന്ന ധാരണയിൽ തിന്നുകൊണ്ടിരിക്കുക തന്നെ ചെയ്യേണ്ടിവരും.



# ഭഗവാന് പാറാവ്

**കവർച്ചയും മറ്റും ദേവാലയങ്ങളിലുമായി. ഈശ്വരന് ഇത് തടയാൻ കഴിയില്ലേ?**

ദക്ഷിണേശ്വരത്തെ രാധാകാന്ത ക്ഷേത്രത്തിലെ ആഭരണം മോഷണംപോയി. ശ്രീരാമകൃഷ്ണദേവനും, കോടീശ്വരനായ മഥുരബാബുവും വിവരമറിഞ്ഞു.

മഥുരബാബു വിഷമത്തോടെ പറഞ്ഞു.

"കഷ്ടം... ഭഗവാനേ... സ്വന്തം സാധനം സൂക്ഷിക്കാൻപോലും അങ്ങേക്ക് കഴിയില്ലേ? വിലപിടിപ്പുള്ള ഇത്രയും സ്വർണ്ണം പോയിട്ടും അങ്ങ് കള്ളനെ പിടിച്ചില്ലല്ലോ..." പെട്ടെന്ന് ഈർഷ്യയോടെ ശ്രീരാമകൃഷ്ണൻ പറഞ്ഞു.

"നിറുത്തൂ. നീ എന്താണീ കൂവുന്നത്? നിന്റെ അഞ്ചാറുലക്ഷം രൂപയുടെ ആഭരണം ഭഗവാന് മണ്ണാങ്കട്ടയാണ്. ലക്ഷ്മീപതിയായ ഭഗവാൻ നിന്നെപ്പോലെ കരഞ്ഞു നടക്കണമെന്നാണോ നീ പറയുന്നത്? ഈ പ്രപഞ്ചം മുഴുവനും ഭഗവാന്റേതാണ്. അതിൽ നിന്ന് ആര് എന്ത് മോഷ്ടിക്കാൻ? അവിടുത്തേയ്ക്ക് എന്തു നഷ്ടപ്പെടാൻ?"

നമ്മുടെ സമ്പത്തിന് "കാവൽനില്ക്കാത്തതിന്" ഭഗവാനെ പഴിക്കുമ്പോൾ ഇക്കാര്യം സ്മരിക്കുക. ഈശ്വരൻ സാക്ഷി മാത്രം. നമ്മുടെ കർമ്മഫലമാണ് നാം അനുഭവിക്കുന്നത്.

ഈശ്വരൻ ക്ഷേത്രത്തിൽ മാത്രമാണെന്ന വിശ്വാസവും മൂഢമാണ്.



# രണ്ടും കളയൂ

ഒരുകെട്ട് ദുഃഖവും പേറി ഞാൻ അലയുന്നു. എന്താണൊരു ഗതി?

ചുമലിൽ വലിയ മാറാപ്പുമേന്തി മല ചവിട്ടുന്ന അയാളുടെ മുന്നിൽ മാലാഖ പ്രത്യക്ഷപ്പെട്ടു.

"ഈ ചുമട് എന്താണ്?" മാലാഖ തിരക്കി.

"ഇത് എന്റെ ദുരിതങ്ങളുടെയും ക്ലേശങ്ങളുടെയും മാറാപ്പാണ്." അയാൾ പറഞ്ഞു.

"തുറക്കൂ, ഞാനും അതൊന്ന് കാണട്ടെ." മാലാഖ പ്രേമപൂർവ്വം ആവശ്യപ്പെട്ടു. അയാൾ ഭാണ്ഡം തുറന്നു. അതിനകത്ത് ദുരിതങ്ങളുടെ രണ്ട് കെട്ടുകൾ. അയാൾ അത് എന്തെന്ന് വിശദീകരിച്ചു.

"ഇതിലൊരു ഭാഗം ഞാൻ അനുഭവിച്ചു കഴിഞ്ഞ ദുരന്തങ്ങളാണ്. മറ്റേത് ഇനിയൊരുപക്ഷേ ഭാവിയിൽ ഞാൻ അനുഭവിക്കേണ്ടിവരുന്നതും..."

മാലാഖ ചോദിച്ചു. "അനുഭവിച്ചുകഴിഞ്ഞ ദുഃഖങ്ങൾ ഇനി എന്തിന് ചുമക്കണം? അത് കളഞ്ഞുകൂടേ?"

"ശരി." അയാൾ സമ്മതിച്ചു. മാലാഖ വീണ്ടും തിരക്കി. "വരാൻപോകുന്ന ദുഃഖങ്ങൾ ഇപ്പോഴേ ചുമക്കേണ്ടതുണ്ടോ? അതുവരട്ടെ... എന്നിട്ട് ചുമന്നാൽ പോരേ."

"അതും ശരിയാ." അയാൾ സമ്മതിച്ചു.

"നോക്കൂ... ഇനി ഇപ്പോൾ നിങ്ങളുടെ മാറാപ്പ് കാലിയായി. സുഖമായി, സ്വസ്ഥമായി നടക്കൂ... പോയ കാലത്തെക്കുറിച്ചുള്ള വിഷമവും ഭാവിയുടെ അനിശ്ചിതത്വവും ഓർത്ത് സമയം കളയണ്ട. ഒന്നു പോയിക്കഴിഞ്ഞു. മറ്റേത് വരാൻ പോകുന്നതേയുള്ളൂ. രണ്ടും ഉപേക്ഷിച്ച് ഇന്ന് ജീവിക്കാൻ പഠിക്കുക." മാലാഖ പറഞ്ഞു.

# എടുക്കാത്ത നോട്ട്

**നന്മയും തിന്മയും ഈശ്വരന് സമർപ്പിക്കാൻ പറയുന്നു. ഞാൻ തിന്മ മാത്രമേ ചെയ്തിട്ടുള്ളൂ. അപ്പോഴോ?**

നന്മയുടെ ലേശംപോലുമില്ലാത്ത ഒരുവനും ലോകത്ത് കാണുകയില്ല. എങ്കിലും നിങ്ങളുടെ വിശ്വാസത്തിനനുസരിച്ചു തന്നെ ഉത്തരം പറയാം. നിങ്ങളുടെ കൈയിൽ അഞ്ഞൂറ് രൂപയുടെ കീറിയ ഒരു നോട്ട് ഉണ്ടെന്നു കരുതൂ. ആ രൂപ എങ്ങും എടുക്കുകയില്ല. അക്കാരണം കൊണ്ട് ആ നോട്ട് കളയാനും നിങ്ങൾക്ക് സാധിക്കുകയില്ല.

പിന്നെ എന്തുചെയ്യും? കൈയിലിരുന്നാൽ പ്രയോജനവും ഇല്ല; കളയാനും സാധിക്കുന്നില്ല. ആ നോട്ട് ഒരു 'ഭാരം' മാത്രം.

മോശമായ ആ നോട്ട് ബാങ്കിൽ കൊടുക്കൂ. അവർ അതിനുപകരം അതേ വിലയ്ക്കുള്ള നല്ല നോട്ടു തരും. പക്ഷേ ഒരു വ്യവസ്ഥയുണ്ട്. നിങ്ങൾ കൊടുത്ത നോട്ടിൽ നമ്പർ കൃത്യമായി ഉണ്ടായിരിക്കണം.

ഇതുപോലെ നിങ്ങളുടെ തിന്മകൾ ഈശ്വരനാകുന്ന ബാങ്കിൽ കൊടുക്കുക. അതിൽ നല്ലവനാകാനുള്ള ആഗ്രഹമാകുന്ന നമ്പർ ഉണ്ടായാൽ മാത്രം മതി. ഈശ്വരൻ അത് സ്വീകരിക്കും. പകരം അകതാരിൽ അവിടുന്ന് നന്മ പരിപോഷിപ്പിക്കുകയും ചെയ്യും. ഉറപ്പ്.



# ആദ്യം വിശ്വാസം

'വിശ്വസിക്കുവിൻ, രക്ഷിക്കപ്പെടും' എന്ന് പറയുന്നത് കേൾക്കാം. രക്ഷിക്കപ്പെട്ടു കഴിയുമ്പോഴല്ലേ വിശ്വാസം ഉണ്ടാകുക? അതോ വിശ്വസിച്ചാൽ മാത്രമേ രക്ഷപ്പെടുവാൻ കഴിയുകയുള്ളോ?

നീന്തൽ പഠിക്കണമെങ്കിൽ വെള്ളത്തിലിറങ്ങണം. നീന്തൽ പഠിച്ചിട്ടേ വെള്ളത്തിലിറങ്ങൂ എന്ന് ശഠിച്ചതുകൊണ്ട് എന്തുകാര്യം?

ജലത്തിലേ നീന്തൽ പഠിക്കാനാകൂ. ആദ്യം ജലത്തിൽ ഇറങ്ങുക. പിന്നെ നീന്തൽ പഠിക്കുക. ഇവിടെ ജലം എന്നുപറയുന്നത് വിശ്വാസം. നീന്തൽ എന്നാൽ അനുഭവങ്ങളും. അതായത് വിശ്വാസത്തെ പിന്തുടരുകയാണ് അനുഭവങ്ങൾ.

വിശ്വാസം കൂടുന്നതോടെ സ്വന്തം കഴിവ് കൂടുതൽ വ്യക്തമാകും. അത് പ്രവർത്തനങ്ങളിൽ നവോന്മേഷം പകരും. സ്വാഭാവികമായി വിജയം കൈവരികയും ചെയ്യും.

ആദ്യം വേണ്ടത് വിശ്വാസംതന്നെ. വിശ്വാസം ഉറയ്ക്കുന്നതിനനുസരിച്ച് അനുഭവവും കൂടിക്കൊണ്ടിരിക്കും. അചഞ്ചലമായ വിശ്വാസം വേണം. അനുഭവങ്ങൾക്ക് വിശ്വാസമാണ് അടിത്തറ.



# കരയാനല്ല ജീവിതം

ഈശ്വരന് എന്തും സാധിക്കുമല്ലോ. എങ്കിൽ ഈ ദുഃഖങ്ങളെല്ലാമകറ്റി എല്ലാവർക്കും സുഖം നല്കരുതോ?

അമ്മ ഭക്ഷണം ഒരുക്കുന്നു. മക്കൾ അത് കഴിക്കുന്നു. പക്ഷേ കുട്ടിക്കു വേണ്ടി ആഹാരം കഴിക്കാൻ അമ്മയ്ക്കു കഴിയുമോ? അത് കുട്ടിതന്നെ ചെയ്യണം. കുഞ്ഞിന് മുറിവേറ്റാൽ അമ്മയ്ക്ക് നോവും. പക്ഷേ കുഞ്ഞിനുവേണ്ടി സ്വന്തം ശരീരത്തിൽ മരുന്നുവച്ചുകെട്ടാൻ അമ്മയ്ക്ക് കഴിയുമോ?

ഇതുപോലെ, ദുഃഖമകറ്റാൻ നമ്മുടെ സ്വന്തം ബുദ്ധിയും മനസ്സും ഉപയോഗിക്കുക. കഠിനാദ്ധ്വാനത്തിലൂടെ മാത്രമേ ഈശ്വരകൃപ ലഭിക്കൂ. 'രാമ' എന്ന് ഉറക്കെ വിളിച്ചുകൊണ്ടാണ് ഹനുമാൻ സമുദ്രത്തിനു കുറുകെ ചാടിയത്.

എന്താണിതിനർത്ഥം? ഈശ്വരസ്മരണയോടെ കർത്തവ്യത്തിൽ ഏർപ്പെടുക. വിജയം സുനിശ്ചിതം.

പതംപറഞ്ഞ് കരയുന്നവനുള്ളതല്ല ഈശ്വരകൃപ. സേവനഭാവത്തോടെ അദ്ധ്വാനിക്കുന്നവനാണ് ഈശ്വരകൃപ ലഭിക്കുക. അതോടെ അവൻ സുഖിയുമാകും.



# ധനികന്റെ നായ

**വ**ലിയൊരു ധനികൻ. അയാളുടെ ബംഗ്ലാവിന് ഒരു കൂറ്റൻ നായ കാവൽ.

ആ ബംഗ്ലാവിൽ കയറാൻ എന്താണൊരു വഴി?

രണ്ടു വഴിയുണ്ട്. ഒന്നുകിൽ നായയെ മെരുക്കുക, അല്ലെങ്കിൽ ധനികന്റെ സുഹൃത്താകുക. നായ മെരുങ്ങിയാൽ പേടിക്കാതെ അകത്തു കയറാം. നായ മെരുങ്ങിയില്ലെങ്കിലും ധനികന്റെ സുഹൃത്തായാൽ അദ്ദേഹം സുരക്ഷിതമായി ബംഗ്ലാവിൽ കയറ്റും.

**മനോനിയന്ത്രണം നേടാൻ എന്താണൊരു വഴി? മനസ്സിനെ നിയന്ത്രിച്ചാലേ ശാന്തി ഉണ്ടാകൂ എന്നും കേട്ടിട്ടുണ്ട്.**

മനസ്സും കൂറ്റൻ നായയെപ്പോലെയാണ്. നമ്മെ ഉന്നതങ്ങളിലേക്ക് പോകാൻ അത് അനുവദിക്കില്ല. അതിനായി സേവനം എന്ന ആയുധത്തോടെ മനസ്സെന്ന നായയെ മെരുക്കാൻ നോക്കുക. അതിനു കഴിഞ്ഞില്ലെങ്കിൽ ഈശ്വരനാകുന്ന വലിയ യജമാനനെ സമ്പൂർണ്ണം ആശ്രയിക്കുക. ഈ വഴികളിൽ ഏതിലൂടെ പോയാലും മനസ്സ് മെരുങ്ങും, ഒതുങ്ങും.

മനസ്സ് മെരുങ്ങിയാൽ എല്ലാം സ്വന്തം കീഴിലായി. മനോനിയന്ത്രണത്തിനുള്ള വിവിധ ഉപായങ്ങളാണ് ആദ്ധ്യാത്മിക മാർഗ്ഗങ്ങൾ. ഒരു ഉദാഹരണം ശ്രദ്ധിക്കൂ.



# മധുരമായി, സ്നേഹമായി...

എങ്ങനെ നല്ല സുഹൃത്താകാം? നല്ല സുഹൃത്തുക്കളെ നേടാം?

**കാ**ക്ക മതിലിൽവന്നിരുന്ന് 'ക്രാ ക്രാ...' കേൾപ്പിക്കുമ്പോൾ നാം ആട്ടിയോടിക്കും. കുയിൽ പാടാൻ തുടങ്ങിയാൽ നാമും അതേ ശബ്ദം അനുകരിക്കുവാൻ ശ്രമിക്കും. രണ്ടും കറുത്തപക്ഷികൾ, വ്യത്യാസം ശബ്ദത്തിൽ മാത്രം.

കാക്ക നിങ്ങളെ ഉപദ്രവിച്ചില്ല. കുയിൽ സഹായിച്ചുമില്ല. പക്ഷേ അവയുടെ ശബ്ദം നിങ്ങളിൽ ഇഷ്ടാനിഷ്ടങ്ങൾ ഉണ്ടാക്കി. കാരണം ശബ്ദം. അതുകൊണ്ട് മധുരമായി, മൃദുവായി, സത്യമായി മാത്രം സംസാരിക്കൂ.

നമുക്കെപ്പോഴും പ്രീതികരമായി പ്രവർത്തിക്കാൻ കഴിഞ്ഞെന്നുവരില്ല. പക്ഷേ ആരെയും മുറിപ്പെടുത്താതെ, നന്നായി സംസാരിക്കാൻ കഴിയും.

സംഭാഷണം, അതാണ് സൗഹൃദത്തിന്റെ ജീവൻ. മുഖസ്തുതി പാടുന്നതല്ല നല്ല സംസാരം. മധുരമായും മൃദുവായും സംസാരിക്കണം. അത് സത്യവുമായിരിക്കണം. അങ്ങനെ സംസാരിക്കുന്നവർക്കും അത് കേൾക്കുന്നവർക്കും ശാന്തിയുണ്ടാകും.



# ഉള്ളവനും, ഇല്ലാത്തവനും

**സമത്വത്തെക്കുറിച്ചൊക്കെ ഏറെ പറഞ്ഞു കേൾക്കാറുണ്ട്. പക്ഷേ ഉള്ളവനും ഇല്ലാത്തവനും വലിയവനും ചെറിയവനും തമ്മിലുള്ള അകലം കൂടിവരുന്നു. ഇതെന്തുകൊണ്ടാണ്?**

ധനികനും ദരിദ്രനും നടക്കുന്നത് ഭൂമിയിലൂടെ തന്നെ. ധനികൻ വിഭവസമൃദ്ധമായ ആഹാരം കഴിക്കുന്നതും യാചകൻ എച്ചിലു തിന്നുന്നതും വിശപ്പടക്കാൻ.

ഫ്രിഡ്ജിലെ തണുത്ത ജലം കുടിക്കുന്ന ധനികൻ, പൈപ്പുവെള്ളം കുടിക്കുന്ന ദരിദ്രൻ. ഇരുവരുടെയും ലക്ഷ്യം ദാഹശമനം.

എല്ലാവർക്കും പ്രാണവായു ഒരുപോലെ ആവശ്യം. അനുകൂല സാഹചര്യത്തിൽ ഇരുവരും സന്തുഷ്ടരാണ്. പ്രതികൂല സാഹചര്യത്തിൽ ഇരുവരും ദുഃഖിതർ.

ഇതിൽ നിന്നെല്ലാം അടിസ്ഥാനപരമായി എല്ലാവരും ഒന്നുതന്നെയെന്നു കാണാം. അതുകൊണ്ട് ആരും ആരേക്കാൾ വലിയതെന്നോ ചെറിയതെന്നോ ചിന്തിക്കരുത്. അത് അബദ്ധമാകും. അധഃപതനത്തിന് കാരണമാകും.

വലുതായിട്ടുള്ളത് ഈശ്വരൻ മാത്രം. ആ ഈശ്വരൻ പഠിപ്പിക്കുന്നത് പരസ്പരം സ്നേഹിക്കാനും. സ്നേഹം പ്രകടനത്തിനു വേണ്ടിയല്ല. പ്രവൃത്തിയിൽ വരുത്താനായിരിക്കണം. അപ്പോഴേ സ്വാർത്ഥതയകലൂ. സ്വാർത്ഥത അകന്നാലേ എല്ലാം ഒന്നുതന്നെയെന്ന അനുഭവം ഉണ്ടാകൂ.



# തുടക്കം, കഠിനം

**ജീവിതത്തിൽ ഉന്നതനിലയിലെത്താൻ എന്താണ് മാർഗം?**

അമ്പ് തൊടുക്കുമ്പോൾ ഞാൺ പുറകോട്ട് എത്രമാത്രം വലിയുന്നുവോ അത്രയും വേഗത്തിൽ, ദൂരത്തിൽ അമ്പ് പാഞ്ഞുചെല്ലും. റോക്കറ്റ് കുതിക്കുന്ന ചിത്രം കണ്ടിട്ടില്ലേ? എത്രമാത്രം ചൂടും പുകയും അഗ്നിയും പുറത്തേക്കു തള്ളിയാണ് അത് മുന്നോട്ട് കുതിക്കുന്നത്.

അതുപോലെ എത്രമാത്രം കഠിനാദ്ധ്വാനം ചെയ്യുന്നുവോ അതിനനുസരിച്ചായിരിക്കും ജീവിതത്തിലെ ഉയർച്ചയും. റോക്കറ്റ് ഒരു പ്രത്യേക ഉയരത്തിൽ ചെന്നുകഴിഞ്ഞാൽ പിന്നെ വലിയ അദ്ധ്വാനമില്ലാതെ മുന്നോട്ടു പോകും. അതുപോലെ ജീവിതയാത്രയുടെ പ്രാരംഭദശയിലാണ് കഠിനയത്നം ആവശ്യം.

അതുകഴിഞ്ഞാൽ സ്വയമേവ അത് മുന്നോട്ട് പൊയ്ക്കൊള്ളും. കഠിനയത്നത്തിലൂടെ നേടാത്തതൊന്നും നിലനില്ക്കുകയുമില്ലെന്ന് ഓർക്കുക.

ജീവിതത്തിൽ ഉന്നതസ്ഥാനങ്ങളിൽ എത്തണമെങ്കിൽ കഠിനയത്നം തന്നെ വേണം. അധഃപതിക്കാൻ നിമിഷ നേരം മതി. ചെറിയൊരു അശ്രദ്ധ മതി.



# നല്ല കൂട്ട്

ദുർജ്ജനങ്ങളുമായി സഹകരിച്ചാൽ എന്താണ് കുഴപ്പം?

**വി**രൽ മുറിഞ്ഞാൽ മരുന്ന് വച്ചു കെട്ടാം. കുറച്ചു കഴിയുമ്പോൾ മുറിവ് ഉണങ്ങും. പക്ഷേ മുറിവ് ഉണങ്ങിയാലും പാട് അവിടെ ശേഷിക്കും. ആ പാട് മുറിവിന്റെ തെളിവാണ്.

ഇതുപോലെ തന്നെയാണ് മനസ്സിന്റെ അവസ്ഥയും. കൊള്ളരുതാത്തവരോടു കൂട്ടുകൂടിയാൽ മനസ്സിലൊരു മുറിവ് ഉണ്ടാകും. പിന്നീട് അതൊരു പാടായി-സംസ്കാരമായി-അവിടെ കിടക്കും.

അതുകൊണ്ട് അറിവുള്ളവർ നമുക്കു പറഞ്ഞു തന്നു. "നീ എപ്പോഴും നല്ല സംഗത്തിൽ മാത്രം നില്ക്കുക. സജ്ജനങ്ങളുമായിട്ടുള്ള ബന്ധം ഒരിക്കലും അധോഗതി വരുത്തുകയില്ല, മേൽഗതി വരുത്തുകയും ചെയ്യും."

ഒരിക്കൽ ഭക്തകവി കബീർദാസ് പറഞ്ഞു.

"ഞാൻ നല്ലവരെയും ചീത്തയാളുകളെയും വന്ദിക്കുന്നു." ഇതിന്റെ വിശദീകരണം ചോദിച്ചപ്പോൾ അദ്ദേഹം വിശദീകരിച്ചു.

"ചീത്തയാളുകളെ വന്ദിക്കുന്നത് അവർ എന്റെ സമീപം വരാതിരിക്കാനാണ്. നല്ലവരെ വന്ദിക്കുന്നത് അവർ എന്റെയരികിൽ വരാനും." അതുകൊണ്ട് സന്തോഷത്തിന്റെ വഴി തിരഞ്ഞെടുക്കൂ. സജ്ജനങ്ങളുമായി ബന്ധം പുലർത്തൂ.

ദുർജ്ജനങ്ങളെ നല്ല വഴിയിലേക്ക് നയിക്കുകതന്നെ വേണം. പക്ഷേ അതിന് അപാരമായ മനക്കരുത്തും പരിശുദ്ധിയും നേടണമെന്നുമാത്രം. അതില്ലാത്തവർ അകന്നു നില്ക്കുന്നതു തന്നെയാണ് നന്ന്.

# ചില്ലിലെ പൊടി

പരദൂഷണം നട
ത്തുന്നതിനെക്കു
റിച്ച് എന്താണഭി
പ്രായം?

**ഭ**ർത്താവ് ജോലിക്കു പോയിക്കഴിഞ്ഞാൽ അവൾ ഒറ്റയ്ക്കായി. അടുക്കള ജോലി തീർത്ത്, അടച്ചിട്ടിരിക്കുന്ന ചില്ലിട്ട ജനാലയ്ക്കരികിൽ അവൾ ഇരിക്കും. അതിലൂടെ നോക്കിയാൽ അടുത്ത ഫ്ളാറ്റിലെ മുറി കാണാം. അതിനകത്തെ കാര്യങ്ങളും കാണാം.

ഉച്ചയ്ക്ക് ഭർത്താവിന് ഊണ് കൊടുക്കുന്നതിനിടയിൽ അവൾ വിശേഷങ്ങൾ പറയും. "ഹാവൂ, അപ്പുറത്തെ വീട്ടുകാർക്ക് ഒരു വൃത്തിയുമില്ല... അവരുടെ തുണിയുടെ നിറം കാണണം. മഞ്ഞ നിറം. അത് കഴുകാറു പോലുമില്ലെന്ന് തോന്നുന്നു. എന്നെപ്പോലെ ഒരു ഭാര്യയെ കിട്ടിയത് നിങ്ങളുടെ ഭാഗ്യം." അയാൾ ഒന്നും മിണ്ടിയില്ല.

അയാൾ പിറ്റേദിവസം രാവിലെ ഭാര്യയെ വിളിച്ച് ചില്ലിട്ട ജനാലയ്ക്കു മുന്നിൽ കൊണ്ടുപോയി നിറുത്തിയിട്ട് പറഞ്ഞു. "അപ്പുറത്തെ വീട്ടിലേയ്ക്ക് നോക്കൂ," അവൾക്ക് വിശ്വസിക്കാനായില്ല. അവിടം വളരെ വൃത്തിയായിരിക്കുന്നു. "ങേ, എങ്ങനെ ഇത് സംഭവിച്ചു?" അവൾ വിസ്മയത്തോടെ തിരക്കി.

"ഞാൻ നമ്മുടെ ജനാലച്ചില്ലിലെ പൊടി തുടച്ചുമാറ്റി. അതുതന്നെ കാരണം." ഭർത്താവ് മെല്ലെ പറഞ്ഞു.

തന്റെ ജനാലയിലെ പൊടിയാണ് അടുത്ത വീട്ടിലെ അഴുക്കായി കണ്ടതെന്ന് അവൾക്ക് അപ്പോഴാണ് മനസ്സിലായത്. അന്യരിൽ ദോഷം കാണുമ്പോൾ ഇക്കാര്യം ഓർമ്മിക്കൂ... നമ്മിലെ അഴുക്കാണ് നാം മറ്റുള്ളവരിൽ കാണുന്നത്.

# വാച്ച്

ശാന്തിയും സമാധാനവും ലഭിക്കാനുള്ള ഒരു എളുപ്പ വിദ്യ പറഞ്ഞു തരാമോ?

ഇനിമുതൽ കൈയിൽ കെട്ടുന്ന വാച്ചിനെ ഓർത്താൽ മതി. ഇംഗ്ലീഷിൽ WATCH എന്നാണല്ലോ. ഇതിന്റെ ഓരോ അക്ഷരത്തിനും ഇങ്ങനെ അർത്ഥം കൊടുക്കാം.

W-Word. അതായത് വാക്കുകൾ സത്യമായിരിക്കണം. സൗമ്യമായിരിക്കണം.

A-Action. പ്രവൃത്തി നല്ലതായിരിക്കണം.

T-Thought. ചിന്ത, നല്ലതു മാത്രം ചിന്തിക്കുക. നല്ലതു മാത്രം ചെയ്യുക.

C-Character. സ്വഭാവം, സ്വയം ശ്രദ്ധിക്കുക.

H-Heart. ഹൃദയം, പവിത്രമായി സൂക്ഷിക്കൂ.

ഇത്രയും ചെയ്താൽ ശാന്തിയായി, സമാധാനമായി. ഒന്നുകൂടി ഓർക്കൂ. വാച്ച് സ്വന്തം ജോലി വിട്ടുവീഴ്ചയില്ലാതെ, നിഷ്ഠയോടെ, കിറുകൃത്യമായി ചെയ്യുന്നുമുണ്ട്. സ്വന്തം കർത്തവ്യവും ഇതുപോലെ തന്നെ ചെയ്യുക. വാച്ച് പ്രവർത്തിക്കാൻ ബാറ്ററി വേണം. നമ്മിലെ ബാറ്ററി ഈശ്വര വിശ്വാസമായിരിക്കണം.



# പ്രാർത്ഥന ആവശ്യമൊ?

എന്തിന് പ്രാർത്ഥന?

സൂര്യനും കാർമേഘവും പോലെയാണ് നമ്മിൽ ഈശ്വരനും പാപവും. മേഘക്കൂട്ടത്തിന് സൂര്യരശ്മിയെ കുറച്ചു നേരം മറയ്ക്കാനാകും. പക്ഷേ അതുകൊണ്ട് സൂര്യന്റെ ശക്തികുറഞ്ഞെന്നോ, മേഘത്തിന് സൂര്യനേക്കാൾ ശക്തികൂടിയെന്നോ അർത്ഥമില്ല. നല്ലൊരു കാറ്റു വീശുന്നതോടെ കാർമേഘം അകലും, സൂര്യപ്രകാശം വീണ്ടും ലഭിക്കാറാകും.

നമ്മിലുള്ള ഈശ്വരനെ തല്ക്കാലത്തേക്ക് മറയ്ക്കുന്നത് നമ്മിലുള്ള പാപവാസനകളാണ്. പാപവാസന നമ്മിലുള്ള ഈശ്വരനെ നമ്മിൽ നിന്നും മറ്റുള്ളവരിൽ നിന്നും മറയ്ക്കുന്നു. പ്രാർത്ഥനയാകുന്ന കാറ്റടിച്ചാൽ പാപമകലും, ഈശ്വരചൈതന്യം ദർശിക്കാനുമാകും.

അതുകൊണ്ട് ദൈനംദിന പ്രാർത്ഥന ഒരിക്കലും ഒഴിവാക്കരുത്. ഗാന്ധിജിയെപ്പോലുള്ളവർ പ്രാർത്ഥനയ്ക്ക് വലിയ പ്രാധാന്യം കൊടുത്തിരുന്നു. മഹത്തുക്കൾ പ്രാർത്ഥനയുടെ അനുപമശക്തിയെ വർണിച്ചിട്ടുണ്ട്.



# ഈശ്വരൻ സാക്ഷിമാത്രം

**ഈശ്വരൻ നമ്മുടെ ഹൃദയത്തിലുണ്ടെന്ന് പറയുന്നു. അപ്പോൾ നമുക്കുണ്ടാകുന്ന സുഖങ്ങളും ദുഃഖങ്ങളും ഈശ്വരനെയും ബാധിക്കുകയില്ലേ?**

സിനിമ കാണുന്നത് വെള്ളിത്തിരയിലാണ്. അവിടെ അഗ്നി പടരുന്നതും മലവെള്ളം കുതിച്ചു പാഞ്ഞൊഴുകുന്നതും നമുക്കു കാണാം. പക്ഷേ അഗ്നി വെള്ളിത്തിരയെ ദഹിപ്പിക്കുന്നില്ല, വെള്ളപ്പൊക്കം അതിനെ നനയ്ക്കുന്നുമില്ല. പക്ഷേ ഈ രംഗങ്ങളെല്ലാം നടന്നത് വെള്ളിത്തിരയിലും.

ഇതുതന്നെയാണ് നമ്മിലുള്ള ഈശ്വരന്റേയും സ്ഥാനം. ഈശ്വരൻ എല്ലാം കാണുന്നു. പക്ഷേ യാതൊന്നും അവിടുത്തെ ബാധിക്കുന്നുമില്ല. നാമും ആ ഭാവത്തിൽ, അതായത് നമുക്കുവരുന്ന സുഖദുഃഖങ്ങളെ, മാനാപമാനങ്ങളെ, ജയാപജയങ്ങളെ മാറി നിന്ന് നോക്കി കാണാൻ ശീലിക്കണം.

കാരണം സുഖംവരും, പോകും. ദു:ഖം വരും, പോകും. അത് സത്യമായ നിയമം. അതുകൊണ്ട് സുഖദുഃഖങ്ങളിൽ വലിയ സന്തോഷമോ, ദുഃഖമോ ആവശ്യമില്ല. അതു രണ്ടും ഈശ്വരനിശ്ചയം എന്ന ഭാവം സ്വീകരിച്ചാൽ നിത്യമായ മനഃശാന്തിയായി.



# ഒരുമ

ഭാരതം ഇപ്പോൾ നേരിടുന്ന പ്രതിസന്ധിയിൽ എന്തുചെയ്യാനുണ്ട്?

ധർമ്മരാജാവായ യുധിഷ്ഠിരൻ പറഞ്ഞൊരു കാര്യം ഓർമ്മവരുന്നു. കൗരവരും പാണ്ഡവരും തമ്മിൽ കടുത്ത ശത്രുതയിലാണല്ലോ. ഒരിക്കൽ ദുര്യോധനനെ ഗന്ധർവന്മാർ ബന്ധനസ്ഥനാക്കി. വിവരമറിഞ്ഞ യുധിഷ്ഠിരൻ ഭീമാർജ്ജുനന്മാരോട് ദുര്യോധനനെ സഹായിക്കാൻ കല്പിച്ചു. "ദുഷ്ടനായ, ദ്രോഹിയായ ദുര്യോധനനെ എന്തിന് സഹായിക്കണം?" അവർക്ക് സംശയം. യുധിഷ്ഠിരൻ പറഞ്ഞു.

"ദുര്യോധനൻ ദ്രോഹിതന്നെ. പക്ഷേ പുറത്തു നിന്നൊരാൾ ഉപദ്രവിക്കുമ്പോൾ നമ്മൾ കൗരവരും പാണ്ഡവരും ചേർന്ന് നൂറ്റിയഞ്ചു സഹോദരന്മാർ ഒരുമിച്ചുനിന്ന് പടവെട്ടും.

നമ്മൾ തമ്മിലാകുമ്പോൾ അവർ നൂറുപേർ, നാം അഞ്ചുപേർ ഒരുമിച്ചും,"

ഇതാണ് ഇന്നത്തെ പ്രശ്നത്തിനുള്ള ഉത്തരം. രാജ്യം പൊതുവായ ഭീഷണിയെ നേരിടുമ്പോൾ നാം ഭാരതീയർ ഒരുമിക്കണം. നമ്മുടെ പ്രാർത്ഥന, ആത്മവിശ്വാസം, ഒരുമ, ത്യാഗസന്നദ്ധത ഇത്രയും ഒരുമിച്ചാൽ ആർക്കും നമ്മെ ആപത്തിലാഴ്ത്താൻ കഴിയില്ല. അതിനായി നമുക്ക് ഒരുമിക്കാം.



# സന്ന്യാസം

**ഈശ്വരനെ ലഭിക്കാൻ കുടുംബം ഉപേക്ഷിക്കണമോ?**

രാമാനന്ദ തീർത്ഥയുടെ കഥ കേൾക്കൂ. രാമാനന്ദതീർത്ഥ വിവാഹം കഴിച്ചു. കുട്ടിയും ഉണ്ടായി. പിന്നീട് അദ്ദേഹം കുടുംബം ഉപേക്ഷിച്ച് സന്യാസി യായി. ഒരു ദിവസം ഭാര്യ അദ്ദേഹത്തെ കാണാനെത്തി. ഭാര്യയെ കണ്ടനിമിഷം രാമാനന്ദതീർത്ഥ മുഖം തിരിച്ചുപിടിച്ചു. അവർ സമീപം ചെന്ന് മെല്ലെ ചോദിച്ചു.

"ഞാൻ ഭാര്യയാണെന്ന ചിന്ത ഉള്ളതു കൊണ്ടല്ലേ അങ്ങ് മുഖം മറച്ചത്? എനിക്കാകട്ടെ അങ്ങയെക്കുറിച്ച് ഭർത്താവെന്ന ചിന്തയില്ല. ഞാൻ സന്യാസിയായിട്ടാണ് അങ്ങയെ കാണുന്നത്."

ഈ സംഭവത്തിൽനിന്ന് യഥാർത്ഥ സന്യാസി ആരെന്ന് മനസ്സിലാക്കാം. ഭാര്യ തന്നെ. സന്യാസം എന്നത് ആഗ്രഹങ്ങളുടെ ത്യാഗമാണ്. അതിന് കാട്ടിൽ പോകണമെന്നില്ല. കാട്ടിൽ പോയാലും ആഗ്രഹങ്ങൾ പോയിട്ടില്ലെങ്കിൽ എന്തു കാര്യം? സന്യസിച്ചിട്ടും ഭേദബുദ്ധി വച്ചുകൊണ്ടിരുന്നാൽ, അതെന്തൊരു ദുർബ്ബലത.



# എനിക്കു വേണം

സമാധാനം
എവിടുന്നു
കിട്ടും?

ഒരിക്കൽ ഒരാൾ ബാബയുടെ സമീപം ചെന്ന് ആവശ്യപ്പെട്ടു, "എനിക്ക് സമാധാനം വേണം." ബാബ ഉടൻ ആ വാചകം ഒരു ബോർഡിൽ എഴുതി. എന്നിട്ട് പറഞ്ഞു. "ഇനി ആദ്യത്തെ വാക്ക് വെട്ടു."

അയാൾ അനുസരിച്ചു. ശേഷിച്ചത് "സമാധാനം വേണം" എന്ന്. വീണ്ടു ബാബ പറഞ്ഞു "ഇനി അവസാനത്തെ വാക്ക് വെട്ടു"

അയാൾ അനുസരിച്ചു. പിന്നെ ശേഷിച്ചത് 'സമാധാനം'.

ബാബ പറഞ്ഞു. ഇപ്പോൾ നീ വെട്ടിയത് "എനിക്കു വേണം" എന്നാണല്ലോ. 'എനിക്കു വേണം' എന്ന ചിന്ത എപ്പോൾ മനസ്സിൽ നിന്ന് ഇല്ലാതാകുന്നുവോ ആ നിമിഷം മുതൽ ശേഷിക്കുന്നത് സമാധാനം മാത്രമായിരിക്കും. "

ഇനി 'എനിക്കുവേണം' എന്ന ചിന്ത ഉപേക്ഷിക്കാൻ വിഷമമെങ്കിൽ അതിനുപകരം ഞങ്ങൾക്കുവേണം എന്നാഗ്രഹിക്കൂ. അത് കുറച്ചുകൂടി ശാന്തിയും സുഖവും നല്കും.

അതുകൊണ്ട് നമ്മുടെ പ്രാർത്ഥന നമുക്ക് സമാധാനം വേണമെന്നാകട്ടെ. തീർച്ചയായും അത് ലഭിക്കും.



# ഈശ്വരനെ നേടിയാൽ

വൻസമ്പത്ത് കൈവന്നുകഴിയുമ്പോൾ ഈശ്വരനെ മറക്കുന്നവരെക്കുറിച്ച്?

കൗരവപാണ്ഡവ യുദ്ധം തുടങ്ങുന്നതിനുമുമ്പ് അർജ്ജുനനും ദുര്യോധനനും ദ്വാരകയിലെത്തി. ശ്രീകൃഷ്ണനോട് യുദ്ധത്തിന് സഹായം ചോദിക്കുകയാണ് ഇരുവരുടെയും ലക്ഷ്യം.

ഭഗവാൻ അർജ്ജുനനോടു പറഞ്ഞു.

"പാർത്ഥാ, പതിനായിരക്കണക്കിനു വരുന്ന എന്റെ നാരായണസൈന്യം ഞാൻ ഒരാൾക്കു തരാം. മറ്റൊരാൾക്ക് എന്നെയും. പക്ഷേ ഞാൻ ഈ യുദ്ധത്തിൽ ആയുധം എടുക്കില്ലെന്നത് സത്യവുമാണ്. നിരായുധനായി നില്ക്കുന്ന എന്നെ, അല്ലെങ്കിൽ എന്റെ നാരായണസേനയെ, ഏതു വേണമെങ്കിലും നിനക്ക് സ്വീകരിക്കാം."

രണ്ടാമതൊന്ന് ആലോചിക്കാതെ അർജ്ജുനൻ പറഞ്ഞു. "ഭഗവാനേ, എനിക്ക് നിരായുധനായ അങ്ങയെ മതി." പതിനായിരക്കണക്കിനു സൈനികരെ കിട്ടിയതിൽ ദുര്യോധനനും സന്തുഷ്ടനായി.

എന്നിട്ട് ഒടുവിൽ എന്തു സംഭവിച്ചു? അർജ്ജുനൻ യുദ്ധം ജയിച്ചു. ദുര്യോധനൻ വധിക്കപ്പെട്ടു. എന്താണിതിനർത്ഥം? ഈശ്വരനെ നേടിയാൽ ഈ ലോകം മുഴുവനും, അതിലെ സമസ്ത സുഖങ്ങളോടും കൂടി നമുക്ക് ലഭിക്കും. ഈശ്വരനെ തഴഞ്ഞ് ലോകം നേടിയാൽ എല്ലാം നശിക്കുകയായിരിക്കും ഫലം.

ചെടി വളരാൻ അതിന്റെ ചുവട്ടിൽ വെള്ളമൊഴിക്കുന്നതും, ഇലയിൽ വെള്ളമൊഴിക്കുന്നതും പോലെ.

# പാവം രോഗി

**പ്രകോപനം ഉണ്ടാകുമ്പോൾ എന്തു ചെയ്യും?**

ഒരിക്കൽ ശ്രീബുദ്ധൻ ഗ്രാമത്തിൽ ഭിക്ഷവാങ്ങാനെത്തി. ഒരു സംഘമാളുകൾ അദ്ദേഹത്തെ കണക്കറ്റ് പരിഹസിച്ചു. ബുദ്ധദേവൻ തിരക്കി.

"നിങ്ങൾ എന്തിനെന്നെ പഴിക്കുന്നു?" കൂടുതൽ പരിഹാസവും നിന്ദയുമായിരുന്നു ഉത്തരം.

ഒരക്ഷരം മിണ്ടാതെ ബുദ്ധൻ അടുത്തു കണ്ട പാറക്കല്ലിൽ ഇരുന്നു. ഏറെക്കഴിഞ്ഞപ്പോൾ കളിയാക്കിക്കൊണ്ടിരുന്ന സംഘാംഗങ്ങൾ നിശ്ശബ്ദരായി. അവർ തിരിച്ചു പോകാൻ നേരം ബുദ്ധൻ പറഞ്ഞു.

"ഇന്ന് വളരെ നല്ല ദിനം. മറ്റൊരാൾക്ക് സന്തുഷ്ടി പകരാൻ സാധാരണഗതിയിൽ എത്ര പണം ചെലവിടണം? എന്തൊക്കെ ചെയ്യണം? ഇന്ന് അതൊന്നുമില്ലാതെ തന്നെ എനിക്ക് നിങ്ങളെ ഇത്രയുംപേരെ സന്തുഷ്ടരാക്കാൻ കഴിഞ്ഞല്ലോ. ഞാൻ ഭാഗ്യവാൻ തന്നെ."

ഈ മനോനില കുറേശ്ശെ കൈവരിക്കാൻ നമുക്ക് ശ്രമിക്കാം. "സഹിക്കാനുള്ള ഈ കഴിവ്" സ്വായത്തമായാൽ പിന്നൊന്നിനും നമ്മെ ഇളക്കാനാകില്ല. ആധുനിക മനഃശാസ്ത്രജ്ഞർ പറയുന്നു.

"നമ്മെ പ്രകോപിപ്പിക്കുന്നവർ, ഉപദ്രവിക്കുന്നവർ അസൂയ എന്ന രോഗത്തിന് ഇരയാണ്. രോഗിയോട് ദയയാണ് കാണിക്കേണ്ടത്. അസൂയാരോഗിയോടും ദയാപൂർവം പെരുമാറൂ. അപ്പോൾ അവരുടെ രോഗം ക്രമേണ മാറും. നമ്മുടെ സന്തോഷം നശിക്കുകയുമില്ല."

## ഭയക്കണ്ട

എത്ര അദ്ധ്വാനിച്ചിട്ടും ദാരിദ്ര്യത്തിൽ നിന്നും കഷ്ടപ്പാടുകളിൽ നിന്നും മോചനമില്ല. ആരാണിനി സഹായിക്കുക?

ഗാന്ധിജി ഒരു അയിത്തജാതികുടുംബത്തെ ആശ്രമത്തിൽ താമസിപ്പിക്കാൻ ഒരുങ്ങി. കുറച്ചുപേർ അത് സ്വാഗതം ചെയ്തു. ചിലർക്ക് ദഹിച്ചില്ല. കടുത്ത എതിർപ്പും ഉണ്ടായി. താമസിയാതെ ആശ്രമത്തിനു കിട്ടിയിരുന്ന ധനസഹായം നിലച്ചു. ഒരു തരത്തിലുള്ള ഉപരോധം.

ഒടുവിൽ ഒരു പൈസപോലുമില്ലാതായി. ആരും സഹായിക്കാനില്ല. ആരോടും ധനം യാചിക്കുകില്ലെന്ന് ഗാന്ധിജിയും തീരുമാനിച്ചു. അദ്ദേഹം എല്ലാം ഈശ്വരന് വിട്ടുകൊടുത്തു. പിറ്റേദിവസം രാവിലെ ഒരു സേട്ട് ഗാന്ധിജിയെ കാണാനെത്തി. അപരിചിതൻ. മുഖവുരകൂടാതെ സേട്ടു പറഞ്ഞു. "ആശ്രമത്തിലേക്ക് കുറച്ചു ധനം തരണമെന്ന് ആഗ്രഹം ഉണ്ട്. സ്വീകരിക്കുമോ?"

"തീർച്ചയായും. മാത്രമല്ല, ഞങ്ങളുടെ ധനമെല്ലാം തീർന്നിരിക്കുകയുമാണ്." ഗാന്ധിജി പറഞ്ഞു.

സേട്ട് തിരിച്ചുപോയി. പിറ്റേദിവസം കൃത്യസമയത്ത് സേട്ടു വന്നു. 13,000 രൂപ ഗാന്ധിജിയുടെ കൈയിൽവച്ച് കൊടുത്ത് ആ അപരിചിതൻ ഒരക്ഷരം മിണ്ടാതെ പോയി.

"നിഃസ്വാർത്ഥരായി, കർമ്മഫല ത്യാഗത്തിലൂടെ, സത്യസന്ധതയോടെ നടക്കൂ. ഈശ്വരൻ സഹായിക്കാനായി കൂടെയുണ്ടാകും. തെല്ലും ഭയക്കേണ്ടതില്ല."



# ഈശ്വരൻ ഉണ്ടോ?

ഈശ്വര
നുണ്ടോ?

ഏതൊരു സൃഷ്ടിയുടെയും പുറകിൽ ഒരു സ്രഷ്ടാവ് കാണും. കുടംകണ്ടാൽ അത് കുശവന്റെ സൃഷ്ടിയെന്ന് സ്പഷ്ടം. സ്വർണമാല ഉണ്ടായത് സ്വർണപ്പണിക്കാരനിലൂടെ... അങ്ങനെ ഏതിനു പുറകിലും ഒരു സ്രഷ്ടാവ് വേണം. അപ്പോൾ പിന്നെ ഈ പ്രപഞ്ചനിർമാണത്തിനും ഒരു സ്രഷ്ടാവ് കൂടിയേ തീരൂ.

മറ്റൊരു കാര്യം. ഇല്ലാത്ത ഒന്ന് ഇന്നേവരെ ലോകത്തിൽ ഒരിടത്തും ചർച്ചയ്ക്ക് വിധേയമായിട്ടില്ല. ഈശ്വരനെക്കുറിച്ചാകട്ടെ ലോകത്തിലുള്ള സകല മനുഷ്യകുലങ്ങളിലും ആഴമേറിയ സമാനചിന്താഗതികൾ കാണും.

ഈശ്വരനെ കണ്ടു എന്നവകാശപ്പെടുന്നവരുടെ അനുഭൂതികൾ തമ്മിലും സാമ്യം ഉണ്ടായിരുന്നു. അവർ തികച്ചും ശാന്തരും മനുഷ്യസ്നേഹികളുമായിരുന്നു. അതിലുപരി തങ്ങൾ കണ്ടെത്തിയ ആ സത്യം അനുഭവപ്പെടുത്തിത്തരാൻ തയ്യാറാണെന്നും അവർ പൊതുജനമധ്യേ പ്രഖ്യാപിച്ചു.

സാമാന്യബുദ്ധിക്ക് ഇത്രയും പോരേ കാര്യം മനസ്സിലാക്കാൻ? ഈശ്വരൻ വാക്കുകളാൽ വിശദീകരിക്കപ്പെടേണ്ടവനല്ല, പ്രേമനിർഭരമായ ഹൃദയത്തിലൂടെ അനുഭവിക്കേണ്ട തത്ത്വമാണ്.



# വെളുത്ത തൂവാല

മനസ്സ്
ശുദ്ധമാക്കാൻ
എന്താണ്
ചെയ്യേണ്ടത്?

**ചി**ത്തം എപ്പോഴും ശുദ്ധമാണ്. അതു ശുദ്ധമാക്കേണ്ട കാര്യമില്ല. നാം അത് മലിനമാക്കാതിരുന്നാൽ മതി.

ഒരു വെളുത്ത തൂവാല ശ്രദ്ധിക്കുക. വെളുത്ത തൂവാല പ്രത്യേകം വെളുപ്പിക്കേണ്ടതില്ല. അതു വെളുത്തതുതന്നെ. അതിൽ അഴുക്ക് പറ്റിക്കാതിരുന്നാൽ മതി. തൂവാല ഉപയോഗിക്കുമ്പോൾ ശ്രദ്ധിക്കണമെന്നുമാത്രം.

ചിന്തകളും ആഗ്രഹങ്ങളുമാണ് മനസ്സ് മലിനമാക്കുന്നത്. അവ നിയന്ത്രിക്കുക. അതോടെ മനസ്സിൽ അഴുക്ക് പുരളുന്നത് നില്ക്കും. ചിന്തകളും ആഗ്രഹങ്ങളും നിയന്ത്രിക്കുക എന്നാൽ നല്ല ചിന്തകളും നല്ല ആഗ്രഹങ്ങളും (പരിമിതമായ) പുലർത്തുക എന്നർത്ഥം. അപ്പോൾ ശാന്തിയായി, സുഖമായി.



# പശുവും; പന്നിയും

എല്ലാവരും നമ്മെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യാൻ എന്താണ് മാർഗം?

**വ**ളരെ ദുഃഖത്തോടെ പശുവിനോട് പന്നി തിരക്കി.

"നിന്നെ ജനങ്ങൾക്കെന്തു കാര്യമാണ്. എന്നെ കാണുന്നതേ ഇഷ്ടമല്ല? പക്ഷേ എന്നെക്കൊണ്ടും ജനങ്ങൾക്ക് പ്രയോജനം ഉണ്ട്. നിനക്കറിയില്ലേ എന്റെ രോമങ്ങൾ കൊണ്ട് ബ്രഷുണ്ടാക്കിയാണ് ചിത്രകാരന്മാർ ചിത്രരചന നടത്തുന്നത്. എന്റെ മാംസവും ഭക്ഷിക്കുന്നവരുണ്ട്. എന്നിട്ടും ഞങ്ങളോടെന്താണ് വെറുപ്പ്. നിന്നോടിത്ര സ്നേഹവും?"

പശു മെല്ലെ പറഞ്ഞു. "ഞാൻ ആലോചിച്ചുനോക്കിയിട്ട് ഒരു കാര്യമേയുള്ളൂ. ഞാൻ ജീവിച്ചിരിക്കുമ്പോൾ തന്നെ എന്നെക്കൊണ്ട് പ്രയോജനമുണ്ട്. നിന്നെക്കൊണ്ടുള്ള പ്രയോജനം നിന്റെ മരണശേഷവും."

ജീവിച്ചിരിക്കുമ്പോൾ പരോപകാരിയായിരിക്കുക. പരന് ചെയ്യുന്ന സഹായമാണ് പരോപകാരം. പരൻ എന്നാൽ ഈശ്വരൻ. അതായത് ഈശ്വരചിന്തയോടെ എല്ലാവരെയും സേവിക്കുക, സ്നേഹിക്കുക. അപ്പോൾ തീർച്ചയായും നാം സ്നേഹിക്കപ്പെടും, എല്ലാവരാലും. മരിച്ചു കഴിഞ്ഞിട്ട് നമ്മെ കൊണ്ടുള്ള ഒരേ ഒരു പ്രയോജനം, 'ആ സൊല്ല' ഒഴിഞ്ഞല്ലോ എന്നതു മാത്രമാണ്.



# ആഗ്രഹങ്ങളുടെ ഭാരം

മനഃസുഖം, ശാന്തി എവിടെ ലഭിക്കും?

അത് എവിടെയും ലഭിക്കില്ല. അത് നമ്മുടെ ഉള്ളിൽത്തന്നെയുണ്ട്. ഉള്ളിലുണ്ടായിട്ടും നമുക്കെന്തുകൊണ്ട് ശാന്തി ലഭിക്കുന്നില്ലെന്നാകും സംശയം. കാരണം നമ്മുടെ അനന്തമായ ആഗ്രഹങ്ങൾ തന്നെ.

നിഴൽപോലെയാണ് ആഗ്രഹം. രാവിലെ നിഴൽ നമ്മുടെ മുന്നിലായിരിക്കും. എത്ര ഓടിയാലും അതിനെ പിടിക്കാൻ നമുക്കാവില്ല. നമ്മേക്കാൾ മുന്നിൽ അതോടുന്നു.

ഉച്ചകഴിഞ്ഞാൽ നമ്മുടെ നിഴൽ പിന്നിലാകും. എത്ര ഓടിയാലും അതിൽനിന്നും രക്ഷപ്പെടാനും കഴിയില്ല. അത് പിന്നിലുണ്ടാകും.

അതുകൊണ്ട് ഈ ആഗ്രഹങ്ങളെ വച്ചു പുലർത്തരുത്. അവയെ പുറംതള്ളുക. അതിനായി ആഗ്രഹങ്ങളുടെ എണ്ണം കുറയ്ക്കുക. അപ്പോൾ മനസ്സിന് ശക്തികൂടും. മനഃശക്തി ഉണ്ടായാൽ പിന്നെന്ത് ക്ലേശം?

ആഗ്രഹങ്ങളുടെ ഭാരം ആർക്കാണോ കുറവുള്ളത് അവനാണ് സംതൃപ്തൻ, അവനാണ് ധനികൻ.



# ഹറി; വറി

ജീവിതക്ലേശങ്ങൾക്ക് കാരണമെന്ത്?

ചുരുക്കിപ്പറഞ്ഞാൽ ഹറി, വറി, കറി.

ഹറി (Hurry) എന്നാൽ തിടുക്കം. ചെയ്യേണ്ടത് വേണ്ട സമയത്ത്, ചെയ്യേണ്ട രീതിയിൽ ചെയ്യാതെ വരുമ്പോഴാണ് തിടുക്കം കൂടുക. അത് മനഃസംഘർഷത്തിനും അതുവഴി ശരീരക്ലേശത്തിനും വഴിവയ്ക്കുന്നു. ഒന്നിലും ഒരുതരത്തിലുമുള്ള തിടുക്കം നന്നല്ല.

രണ്ടാമത്തേത് പരിഭ്രമം (Worry) ഉത്കണ്ഠ, പരിഭ്രമം, വിഷാദം ഇതെല്ലാം പരസ്പരം ബന്ധപ്പെട്ടുകിടക്കുന്നു. കരുണാമയനായ ഈശ്വരൻ തനിക്കൊപ്പമുണ്ടെന്ന് ഉറച്ചുവിശ്വസിക്കൂ, മനസ്സിനെ ബോദ്ധ്യപ്പെടുത്തൂ. പിന്നെ പരിഭ്രമിക്കേണ്ടിവരില്ല. സർവശക്തനായ പിതാവിന്റെ സംരക്ഷണയിൽ കഴിയുന്നവൻ എന്തിന് പരിഭ്രമിക്കണം?

മൂന്നാമത്തേത് കറി-അതായത് നമ്മുടെ ആഹാരം. ശുദ്ധവും, സാത്ത്വികവുമായ ആഹാരം കഴിക്കുക. നല്ലത് കാണുക, കേൾക്കുക, പറയുക.

മദ്യപാനം, പുകവലി ഇത്തരം "ആഹാരങ്ങൾ" ഒഴിവാക്കണം. സസ്യാഹാരം കഴിയുന്നത്ര ശീലിക്കുക. അപ്പോൾ മനസ്സ് പ്രസന്നമാകും. പിന്നെ ക്ലേശങ്ങൾ അകലെ. ഒന്നു പരീക്ഷിച്ചു നോക്കൂ.



# മൂന്ന് ഉപായങ്ങൾ

ദൈവാനുഗ്രഹം ലഭിക്കാൻ എന്തുചെയ്യണം?

**നി**ങ്ങൾക്ക് ബാങ്കിൽ പണമുണ്ടെന്നു കരുതൂ. പണം ആവശ്യമുള്ളപ്പോൾ ചെക്കെഴുതി കൊടുത്തുവിട്ടാൽ മതി.

ബാങ്കിൽ പണമില്ലെങ്കിൽ, സ്വർണമോ വസ്തുവോ പണയപ്പെടുത്തിയാലും പണം കിട്ടും.

അതിനും നിവൃത്തിയില്ലെങ്കിൽ വിശ്വസ്തനും ധനികനുമായൊരാൾ ഗ്യാരന്റി നിന്നാൽ മതി.

ഈശ്വരന്റെ അനുഗ്രഹമാണ് ജീവിതത്തിലെ പണം. നന്മചെയ്യുന്നതിനുസരിച്ച് നമ്മുടെ അക്കൗണ്ടിൽ അനുഗ്രഹമാകുന്ന ധനം വർദ്ധിക്കും. ഭാവിയിൽ ആവശ്യമുള്ളപ്പോൾ ആ നന്മ ഈശ്വരനാനുഗ്രഹരൂപത്തിൽ നമുക്കു ലഭിക്കുകയും ചെയ്യും. ഇപ്പോൾ ഓരോരുത്തരും അനുഭവിക്കുന്ന നല്ലകാലം പണ്ട് എന്നോ ചെയ്ത സത്കൃത്യങ്ങളുടെ ഫലമാണ്.

പണയം വച്ച് പണം ലഭിക്കുന്നതുപോലെയാണ് പ്രാർത്ഥനയിലൂടെ നമുക്ക് ഈശ്വരൻ അനുഗ്രഹം ചൊരിയുന്നത്. പക്ഷേ പ്രാർത്ഥനയിൽ നാം പറയുന്ന കാര്യങ്ങൾ ജീവിതത്തിൽ പകർത്തണം. അല്ലെങ്കിൽ ഏറെക്കാലം ആ അനുഗ്രഹം നിലനില്ക്കില്ല. മഹത്തുക്കളുടെ അനുഗ്രഹം മൂലം ലഭിക്കുന്ന ജീവിതം ഗാരന്റി നിന്ന് പണം ലഭിക്കുന്നപോലെ. പക്ഷേ ഗ്യാരന്റി നില്ക്കണമെങ്കിൽ നമ്മെക്കുറിച്ച് ഒരു മതിപ്പ് ഉണ്ടാകേണ്ടേ. ഈ മൂന്ന് ഉപായങ്ങളും സ്വീകരിക്കൂ.



# സുന്ദരി പൂച്ച

എന്തുകൊണ്ട്
എല്ലാവർക്കും
ഉന്നതസ്ഥാനങ്ങ
ളിലെത്താൻ
കഴിയുന്നില്ല?

സുന്ദരിപ്പൂച്ചയ്ക്കൊരാഗ്രഹം. 'കൊട്ടാരത്തിൽ പോകണം. അന്തഃപുരത്തിലെ സിംഹാസനത്തിൽ വിലസുന്ന രാജ്ഞിയെ കാണണം' കൂട്ടു കൂടണം. പൂച്ച ഈ ആഗ്രഹം കൂട്ടുകാരി നാരായണിക്കിളിയെ അറിയിച്ചു. നാരായണി അതിനുള്ള അവസരവും ഒരുക്കി.

അങ്ങനെ പൂച്ച കൊട്ടാരത്തിലെത്തി. പടവുകൾ കയറിയപ്പോഴേ സുന്ദരി അത്ഭുതപ്പെട്ടു. 'ഹായ്... എന്തൊരു കൂറ്റൻ കെട്ടിടം!' കൊട്ടാരത്തിനകത്തു ചെന്നപ്പോൾ സ്വർഗലോകത്തിൽ എത്തിയതുപോലെ തോന്നി.

ഒടുവിൽ സുന്ദരി അന്തഃപുരത്തിൽ ചെന്നു. രാജ്ഞി സുന്ദരിക്ക് സ്വാഗതമോതി. അപ്പോഴാണ് സിംഹാസനത്തിന്റെ പുറകിൽ പമ്മിയിരിക്കുന്ന എലിയെ സുന്ദരിപൂച്ച കണ്ടത്. അവൾ സർവതും മറന്നു. താൻ വന്നതെന്തിനെന്നും മറന്നു. ഒരൊറ്റ ചാട്ടം, പിന്നെ അവിടെ നടന്നത് ഭീകരമായ എലിവേട്ട.

ബഹളം മൂത്തപ്പോൾ ഭടന്മാർ സുന്ദരിപ്പൂച്ചയെ തൂക്കി പുറത്തേക്കെറിഞ്ഞു. അപ്പോൾ നാരായണിക്കിളി അരികിലെത്തി ചോദിച്ചു.

"സുന്ദരീ... നീ വന്നത് രാജ്ഞിയെ കാണാനല്ലായിരുന്നോ? പക്ഷേ എലിയെ കണ്ടതോടെ നീ ലക്ഷ്യം മറന്നുപോയി."

ഇതുതന്നെയാണ് മനുഷ്യനും സംഭവിച്ചിരിക്കുന്നത്. മനുഷ്യജന്മം ഉന്നതമായ മൂല്യങ്ങൾ നേടാനുള്ളതാണ്. പക്ഷേ ക്ഷുദ്രസുഖങ്ങൾ കണ്ട് പലരും ലക്ഷ്യം മറക്കുന്നു.

# ആദ്യം വിശ്വാസം

ശാശ്വതമായ ശാന്തിക്ക് എന്തുചെയ്യണം?

ഇപ്പോൾ എന്തിനും കുറുക്കുവഴി തേടുകയാണ് മനുഷ്യൻ. നേരായ വഴിയിൽ ആർക്കും താല്പര്യമില്ല. ആദ്ധ്യാത്മികലോകത്തും കുറുക്കുവഴി നിലവിൽ വന്നിരിക്കുന്നു.

ആദ്ധ്യാത്മികശാസ്ത്രം ലോകശാന്തിക്കു വേണ്ടിയാണ്. ലോകത്തിൽ ശാന്തി പുലരാൻ വ്യക്തിയിൽ ശാന്തി ഉണ്ടാകണം. അതിനാണ് ഈശ്വരഭക്തി.

ഈശ്വരനെ ശരിക്കും കാണേണ്ടത് സ്വന്തം ഹൃദയത്തിൽ തന്നെ. ഈശ്വരനെ തേടി നടക്കുന്നു എന്നു പറയുന്നതുതന്നെ ഭീമാബദ്ധം. എല്ലായിടത്തും ഉള്ള ഈശ്വരനെ കാണാൻ എങ്ങും അലയേണ്ടതില്ല. അവനവനിലേക്ക് ദൃഷ്ടി തിരിച്ചുവിട്ടാൽ മാത്രം മതി.

ഭൗതികശാസ്ത്രത്തിൽ ആദ്യം ഫലം, പിന്നെ വിശ്വാസം. ആദ്ധ്യാത്മികശാസ്ത്രത്തിലാകട്ടെ ആദ്യം വിശ്വാസം; പിന്നെ അനുഭവം, അതുകഴിഞ്ഞാൽ ഫലം.

അവനവനിൽത്തന്നെയുള്ള ഈശ്വരചൈതന്യത്തിൽ ഉറച്ചുവിശ്വസിക്കൂ. അതുതന്നെയാണ് ശാന്തിക്ക് എളുപ്പമുള്ള ഉപായം.



# സദാ അരികിൽ

**കോപവും ഉത്ക്കണ്ഠയും എന്നെ വല്ലാതെ വിഷമിപ്പിക്കുന്നു?**

ജൂഡിവാർണർ എന്ന എഴുത്തുകാരിയുടെ വാക്കുകൾ ശ്രദ്ധിക്കൂ.

"ഏകദേശം ഒരു വർഷമായി എനിക്ക് ശാന്തിയുണ്ട്. അതിനുള്ള ബുദ്ധി എനിക്ക് ഉപദേശിച്ചത് ഈശ്വരൻ തന്നെ. ജീവിതത്തിൽ സംഭവിക്കുന്നതിനെ എല്ലാം തുറന്ന മനസ്സോടെ സ്വീകരിക്കാൻ ഞാൻ പഠിച്ചു. അതോടെ ഉത്ക്കണ്ഠ അകന്നു.

"കോപം ഉണരുമ്പോഴൊക്കെ, ഞാൻ എന്നിൽ ഉണരുന്ന കോപത്തെ ശ്രദ്ധിക്കാൻ തുടങ്ങി. അതോടെ കോപം അടങ്ങാനും തുടങ്ങി. എന്നിൽ ഏത് അധമ വികാരങ്ങൾ ഉണ്ടായാലും ഞാനിതുപോലെ ശ്രദ്ധിക്കും; അതുമായി താദാത്മ്യം പ്രാപിക്കുകയില്ല. ഈ രണ്ട് കാര്യങ്ങളും ശീലിച്ചുതുടങ്ങിയതോടെ ശാന്തി എന്തെന്നറിയാനും തുടങ്ങി.

എന്നെ കാത്തുരക്ഷിക്കുന്ന ഈശ്വരൻ സദാ അരികിലുണ്ടെന്ന എന്റെ സങ്കല്പം എന്നെ എപ്പോഴും ഊർജസ്വലയാക്കി നിലനിർത്തുന്നു."

തീർച്ചയായും ഈ പാശ്ചാത്യവനിതയുടെ വാക്കുകൾ ഉൾക്കൊണ്ട് നമുക്കും ആ മാർഗം സ്വീകരിക്കാവുന്നതാണ്.



# മൂന്നു കാര്യങ്ങൾ

**ജീവിക്കാനുള്ള തത്രപ്പാടിനിടയിൽ പലരും പല സത്യങ്ങളെയും മനഃപൂർവ്വം അവഗണിക്കുന്നു; മറക്കുന്നു. ഇതു ശരിയാണോ?**

പുലർകാലേ ഉണരും മുതൽ രാത്രിയിൽ ഉറങ്ങുംവരെ, ഒരു നിമിഷം പോലും മറക്കാതിരിക്കേണ്ട മൂന്നു കാര്യങ്ങളുണ്ട്.

ഒന്ന്: ഈശ്വരനുണ്ടെന്ന സത്യം മറക്കരുത്. ലോകത്തിലല്ല, ലോകം സൃഷ്ടിച്ച ഈശ്വരനിൽ വേണം വിശ്വസിക്കാൻ.

രണ്ട്: മരണത്തെ ഭയക്കരുത്; മറക്കുകയുമരുത്. കാരണം ഭയന്നിട്ടു കാര്യമില്ല; നാം മരിച്ചേ തീരൂ... മറന്നിട്ടു കാര്യമില്ല; അതൊരു സത്യം തന്നെയാണ്. അതിനെ നേരിടാൻ ഒരുങ്ങുകയാണ് നന്ന്.

മൂന്ന്: നമ്മെ ആരെങ്കിലും ഉപദ്രവിച്ചിട്ടുണ്ടെങ്കിൽ അത് മറക്കുക. കാരണം അതിനെക്കുറിച്ച് ഓർമ്മിച്ചാൽ പക കൂടുവാനേ ഇടയുള്ളൂ. അതുപോലെതന്നെ നാം അന്യരെ സഹായിച്ചതും മറക്കണം; കാരണം അതോർത്തിരുന്നാൽ നാം പ്രത്യുപകാരം പ്രതീക്ഷിക്കും. കിട്ടിയില്ലെങ്കിൽ അത് ദുഃഖത്തിന് ഇടയാക്കും.

ഇക്കാര്യങ്ങൾ ശീലിച്ചാൽ സമാധാനമായി. അതായത് മനസ്സിന്റെ സമനിലയായി എന്നർത്ഥം. മനസ്സിന്റെ സമനിലയാണ് സമാധാനം.



# പഴയ മന്ത്രം

**ആത്മീയ വിഷയങ്ങൾ പലതവണ കേട്ടതുതന്നെയാണ് വീണ്ടും കേൾക്കുന്നത് ആവർത്തന വിരസത?**

ഒരു കഥ കേൾക്കൂ.

ധനികന്റെ രണ്ടാമത്തെ മകളുടെ വിവാഹമാണ്. പുരോഹിതൻ മന്ത്രം ചൊല്ലിത്തുടങ്ങി. ധനികൻ അത് ശ്രദ്ധിച്ചു. പെട്ടെന്ന് അയാളുടെ മുഖം മങ്ങി. അയാൾ പറഞ്ഞു.

"ഹും, കഴിഞ്ഞ പ്രാവശ്യം അതായത് എന്റെ മൂത്തമകളുടെ വിവാഹത്തിന് താൻ ഇതേ മന്ത്രം തന്നെയല്ലേ ചൊല്ലിയത്? ഇപ്പോൾ വർഷമെത്ര കഴിഞ്ഞു. പുതിയതൊന്നും അറിയില്ലേ?

"അത്... അത് ഏതു കല്യാണത്തിനും ഈ മന്ത്രമാണ് ചൊല്ലുക." പുരോഹിതൻ അന്ധാളിപ്പോടെ പറഞ്ഞു.

"ഓഹോ... എന്നാൽ അത് ഇവിടെ വേണ്ട."

ചോദ്യവും ധനികന്റെ മനോനിലയും സമം. ആത്മീയവിഷയങ്ങളിൽ പറയാൻ ഒരു കാര്യം മാത്രമേയുള്ളൂ... ഈശ്വരൻ. ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള വഴി മനഃശുദ്ധി നേടുക എന്നതാണ്.

മനസ്സ് പരിശുദ്ധി നേടുംവരെ വായിച്ചത് വീണ്ടും വായിക്കുക. അർത്ഥം ആലോചിക്കുക. ഇനിയാണ് പ്രധാന കാര്യം. പഠനത്തിലൂടെ ഗ്രഹിച്ച കാര്യങ്ങൾ ജീവിതത്തിൽ പകർത്തുക. ആത്മീയത ജീവിതത്തിൽ പകർത്തുന്നതോടെ വിരസതയും അകലും.



# ശക്തി സ്വരൂപിണി

സ്ത്രീയെ അബലയന്നു വിളിക്കുന്നതിനെക്കുറിച്ച് അഭിപ്രായമെന്താണ്?

**ലോ**കപരിവർത്തനം ശക്തമായും എളുപ്പത്തിലും നടത്താൻ സാധിക്കുന്നത് സ്ത്രീക്കുതന്നെ. ശരീരംകൊണ്ടവൾ അബലയെങ്കിലും നിശ്ചയദാർഢ്യം, വിശ്വാസം, ക്ഷമ, വാത്സല്യം, കരുണ എന്നീ ശക്തികളുടെ വിളനിലമാണവൾ.

വിവേകാനന്ദസ്വാമികൾ ഒരിക്കൽ പറഞ്ഞു. "പുരുഷന്മാരെ ഒരു കാര്യം ഏല്പിച്ചാൽ, അത് ചെയ്യാൻ ഒരു മാസം എടുക്കുമെങ്കിൽ, സ്ത്രീകൾക്കാകട്ടെ അത് പ്രവൃത്തിപഥത്തിലാക്കാൻ ഒരാഴ്ച മതി." അതാണവരുടെ കർമ്മകുശലത, നിശ്ചയദാർഢ്യം.

നമ്മുടെ വിദ്യാഭ്യാസവും മാദ്ധ്യമങ്ങളും നല്ല ഭാര്യയെ സൃഷ്ടിക്കാനാണ് വെമ്പുന്നത്. നല്ല ഭാര്യയല്ല വേണ്ടത്. നല്ല അമ്മയാണ്. നല്ല അമ്മ തീർച്ചയായും നല്ല ഭാര്യയായിരിക്കും. പക്ഷേ നല്ല ഭാര്യ നല്ല അമ്മയായിക്കൊള്ളണമെന്നില്ല.

ഗൃഹലക്ഷ്മിയാണ് രാജ്യലക്ഷ്മിയായി മാറുന്നത്. അതുകൊണ്ട് സ്ത്രീ തന്നിലെ ദിവ്യമായ, അനന്തമായ ശക്തി കണ്ടെത്തട്ടെ. ലോകപുരോഗതിയുടെ നെടുംതൂണാകട്ടെ. സ്ത്രീയൊരിക്കലും അബലയല്ല. അവൾ ശക്തിസ്വരൂപിണിയാണ്.



# ആര് വലിയവൻ?

**ഞാൻ എന്ന ഭാവം കാണിക്കുന്നവരെക്കുറിച്ച് എന്തുപറയുന്നു?**

ഒരിക്കലൊരു തർക്കം. തർക്കം നടത്തിയത് നമ്മുടെ അഞ്ചു വിരലുകൾ തമ്മിലും. വിഷയം ഇതാണ്. അഞ്ചുപേരിൽ ആരാണ് പ്രധാനി? ചെറുവിരൽ പറഞ്ഞു. "വലിപ്പത്തിൽ ചെറിയവനെങ്കിലും ഞാൻ തന്നെ വലിയവൻ. തൊഴുതുപിടിച്ച് നമസ്തേ പറയുമ്പോൾ മുന്നിൽ ഞാനല്ലേ?

"ഹും; അപ്പോൾ ഞാനോ. വിലപിടിപ്പുള്ള മോതിരമണിയിക്കുന്നത് എന്നെയല്ലേ?" മോതിരവിരലും വിട്ടില്ല.

"നിങ്ങൾ എന്തൊക്കെ പറഞ്ഞാലും പൊക്കം കൂടുതൽ എനിക്കല്ലേ?" നടുവിരലിന്റെ വാദം.

"ആരെയെങ്കിലും വഴി കാണിക്കണമെങ്കിൽ ചൂണ്ടിക്കാട്ടാൻ ഞാൻ തന്നെ വേണ്ടേ?" ചൂണ്ടുവിരലും വിട്ടില്ല.

അപ്പോൾ പുഞ്ചിരിയോടെ പെരുവിരൽ പറഞ്ഞു. "നിങ്ങൾ നാലുപേർക്കും ശരിയായി പ്രവർത്തിക്കണമെങ്കിൽ ഞാൻ കൂടിയേ തീരൂ... ഞാനില്ലെങ്കിൽ നിങ്ങൾ എല്ലാവരും കുഴപ്പത്തിലായതുതന്നെ."

വിരലുകളുടെ ഈ വഴക്കു കാണുമ്പോൾ നമുക്കെന്തു തോന്നും? സഹതാപം. കാരണം നമ്മുടെ ഇച്ഛയ്ക്കനുസരിച്ചല്ലേ അവയ്ക്ക് പ്രവർത്തിക്കാൻ കഴിയൂ. വിരലുകളുടെ സ്ഥാനമാണ് നമുക്ക് ലോകത്തിൽ ഉള്ളത്. പ്രവർത്തിപ്പിക്കുന്നത് ഈശ്വരനും. അതുകൊണ്ട് നമ്മൾ തമ്മിൽ ആര് വലിയവൻ എന്ന് തർക്കിക്കാതെ ഏല്പിച്ച ജോലി നന്നായി ചെയ്യുക. "ആരാണ് വലിയവൻ" എന്നതാണല്ലോ എല്ലാക്കാലത്തേയും പ്രശ്നം.

# എന്തു വില?

നമുക്കെങ്ങനെ ഒരാളെ വിലയിരുത്താനാകും?

ഇക്കാര്യം വിദുരർ യുധിഷ്ഠിരനോട് ഇങ്ങനെ പറയുന്നു.

"കഴിച്ച ഭക്ഷണം ശരിക്കും ദഹിച്ചതിനു ശേഷമേ ആഹാരത്തിന്റെ മേന്മ നിശ്ചയിക്കാനാകൂ. ഭാര്യയുടെ സ്വഭാവശുദ്ധി വിലയിരുത്തേണ്ടത് അവരുടെ യൗവനം കഴിഞ്ഞതിനു ശേഷമാണ്. യുദ്ധം ജയിച്ചതിനു ശേഷമാണ് പടയാളിയുടെ വീര്യം നിശ്ചയിക്കപ്പെടേണ്ടത്.

പ്രലോഭനങ്ങളെ തരണം ചെയ്തതിനു ശേഷം തപസ്വിയുടെ പരിശുദ്ധി വിലയിരുത്തണം."

ഇതിൽ നിന്നു മനസ്സിലാക്കേണ്ടത്; ഒരാളെ വിലയിരുത്താൻ കഴിയുക പ്രതികൂല സാഹചര്യങ്ങളിലാണ്. അപ്പോഴാണ് ഓരോരുത്തരും അവരവരുടെ ശരിയായ മുഖം പ്രകടമാക്കുക.

മറ്റൊരാളെ നാം വിലയിരുത്താൻ ശ്രമിക്കുന്നത് പാഴ്‌വേല. ആ സമയം കൊണ്ട് സ്വയം വിലയിരുത്തുക; ആവശ്യമെങ്കിൽ തിരുത്തുക.



# രാമനും, കാമനും

ഒന്നിലും ഒരു ഉത്സാഹം തോന്നുന്നില്ല. വല്ലാത്ത നിരാശ...

സീതാദേവി രാവണനെ സ്വീകരിക്കാനായി ഒരു രാക്ഷസൻ രാവണന് ഉപായം പറഞ്ഞുകൊടുത്തു.

"അങ്ങേക്ക് ഇഷ്ടമുള്ള രൂപം സ്വീകരിക്കാൻ കഴിവില്ലേ? രാമന്റെ രൂപം സ്വീകരിച്ച് സീതയെ സ്വാധീനിക്കൂ...."

രാവണൻ പറഞ്ഞു.

"നീയൊരു പമ്പരവിഡ്ഢി തന്നെ. രാമന്റെ രൂപം എടുത്താൽ പിന്നെ സ്ത്രീകളുടെ പിന്നാലെ ഓടാൻ തോന്നുമോ? മറ്റൊരാളുടെ ഭാര്യയെ ദുശ്ചിന്തയോടെ നോക്കാൻ കഴിയുമോ? രാമനും കാമനും ഒന്നിച്ചു നില്ക്കില്ലെന്ന് നിനക്കറിയില്ലേ?"

ഈ സംഭവം വലിയൊരു മനഃശാസ്ത്ര തത്ത്വം വെളിപ്പെടുത്തുന്നു. എന്താണോ മനസ്സിലെ ചിന്ത, ഫലവും അതിനനുസരിച്ചായിരിക്കും. നാം ശക്തനെന്നും നല്ലവനെന്നും എപ്പോഴും ചിന്തിക്കൂ. താമസിയാതെ നമ്മൾ അങ്ങനെയായി മാറും. ചിന്തയാണ് നമ്മെ രൂപപ്പെടുത്തുന്നത്.

അതിനാൽ ശുഭചിന്തകൾ എപ്പോഴും പുലർത്തുക. അതിന് ഈശ്വരസ്മരണ വളരെയേറെ സഹായിക്കും. നിരാശയും മടുപ്പും ഓടിയൊളിക്കും. സൂര്യനു മുന്നിൽ ഇരുട്ടിന് നില്ക്കാനാവില്ലല്ലോ.



# മറ്റാരും അറിയണ്ട

അന്യരുടെ ദോഷങ്ങളെക്കുറിച്ച് സദാ പറയുന്നവരെപ്പറ്റി അഭിപ്രായമെന്താണ്?

ജപ്പാനിൽ നടന്നൊരു കഥ. അവിടെ വൻനഗരത്തിൽ ഒരു വൃദ്ധ ഉണ്ടായിരുന്നു. തൊഴിൽ അലക്ക്. അലക്കാനുള്ള മുഷിഞ്ഞ തുണികളെല്ലാം വാരിക്കൂട്ടി വളരെ വൃത്തിയായ ഒരു വെള്ളവസ്ത്രം കൊണ്ടവർ പൊതിഞ്ഞുകെട്ടി ഭാണ്ഡമാക്കും. പിന്നീട് ഈ ഭാണ്ഡവുമായി തീവണ്ടിയിൽ യാത്രയാകും.

ഒരിക്കൽ ഒരു യാത്രികൻ വൃദ്ധയോട് തുണിക്കെട്ടിൽ എന്തെന്ന് തിരക്കി. വൃദ്ധ പറഞ്ഞു.

"ഇതിനകം നിറയെ മുഷിഞ്ഞുനാറിയ വസ്ത്രങ്ങളാണ്. നിങ്ങൾ അതു കാണാതിരിക്കാനായി ഞാൻ ശുഭ്രവസ്ത്രം കൊണ്ട് പൊതിഞ്ഞിരിക്കുന്നു. അതിനാൽ നിങ്ങൾ അകത്തുള്ള അഴുക്ക് കാണുന്നില്ല. ഞാൻ നിങ്ങളെ കാണിക്കുന്നുമില്ല. നിങ്ങൾക്കും എനിക്കും സുഖം. ഞാനീ അഴുക്ക് ആർക്കും ഉപദ്രവമില്ലാതെ കഴുകിക്കളയുകയും ചെയ്യും."

ഇതുപോലെ അന്യരുടെ ദോഷങ്ങൾ കാണാതിരിക്കുക; പറയാതിരിക്കുക. നമ്മുടെ ഉള്ളിലുള്ള ദോഷങ്ങൾ ആരും കാണാതെ ഈശ്വരനെ സാക്ഷിനിറുത്തി കഴുകിക്കളയുകയും ചെയ്യുക.



# കരിമ്പിൻ നീര്

പുരാണങ്ങൾ വായിക്കുമ്പോൾ പലപ്പോഴും സംശയവും ഈശ്വരന്റെ പ്രവൃത്തികളിൽ സന്ദേഹവും തോന്നുന്നു. പക്ഷേ മതഗ്രന്ഥങ്ങൾ പഠിക്കേണ്ടതാണെന്ന് മഹത്തുക്കൾ പറയുകയും ചെയ്യുന്നു. ഈ ആശയക്കുഴപ്പം എങ്ങനെ പരിഹരിക്കാം?

കരിമ്പിൻ തണ്ട് അതേപോലെ നമുക്ക് ഉപയോഗിക്കാനാവില്ല. അത് പിഴിഞ്ഞ് രസം എടുക്കണം, കുടിക്കണം, ചണ്ടി കളയണം.

പഴം കഴിക്കുമ്പോൾ തൊലിയും നാരും കുരുവും ഉപേക്ഷിക്കുന്നു. പണം കൊടുത്തതാണല്ലോ എന്നു കരുതി നാം അവ ഭക്ഷിക്കാറില്ല. "നമുക്കാവശ്യമില്ലാത്ത" അതൊക്കെ കളഞ്ഞ് പ്രകൃതിക്ക് ഫലം ഉണ്ടാക്കാനും കഴിയില്ല. ഫലത്തിലെ വിത്ത് വിഴുങ്ങിയാൽ അത് ദഹിച്ചെന്നും വരില്ല.

അതുപോലെ പുരാണഗ്രന്ഥങ്ങളിൽ നിന്ന് അതിന്റെ രസം മാത്രം സ്വീകരിക്കുക. മറ്റുള്ളവ ഉപേക്ഷിക്കൂ. ഏതു മതഗ്രന്ഥങ്ങളുടെയും പുരാണങ്ങളുടെയും അന്തർധാര കരുണയും ഭക്തിയും പ്രേമവുമാണ്. അതാണ് വിശുദ്ധഗ്രന്ഥങ്ങളിൽ നിന്നു നാം ഉൾക്കൊള്ളേണ്ട സാരവും. സജ്ജനങ്ങൾ അതിന് സഹായം നല്കും.



# സൂപ്പർ കംപ്യൂട്ടർ

ഈ കംപ്യൂട്ടർയുഗത്തിൽ മനുഷ്യന്റെ സ്ഥാനം എന്ത്?

**കം**പ്യൂട്ടർ സംവിധാനങ്ങൾ അതിഗംഭീരമെന്ന് എല്ലാവരും സമ്മതിക്കും. ഇനി ഒരുനിമിഷം ആലോചിക്കൂ. കംപ്യൂട്ടർ മഹത്തരമെങ്കിൽ, അത് നിർമ്മിച്ച മനുഷ്യൻ അതിനേക്കാൾ എത്രയോ മഹാൻ. പക്ഷേ ഈ വസ്തുത നാം മറന്നേ പോകുന്നു. അതായത് യന്ത്രത്തിനുമുന്നിൽ മനുഷ്യത്വം മരവിക്കുന്നു. സൃഷ്ടിയുടെ മുന്നിൽ സ്രഷ്ടാവ് ഒന്നുമല്ലാതാകുന്നു.

നിങ്ങൾ ശേഖരിച്ചുകൊടുത്തവ മാത്രമേ കംപ്യൂട്ടർ തിരിച്ചു തരൂ. അവ ചിന്തിക്കുന്നില്ല; തീരുമാനങ്ങൾ എടുക്കുന്നില്ല. ലോകത്തിലെ ഏറ്റവും വലിയ കംപ്യൂട്ടർ ഓരോരുത്തരുടെയും ശിരസ്സിലുണ്ട്; തലച്ചോർ.

നടക്കുമ്പോൾ വഴിയിലൊരു മുള്ള് കണ്ടെന്നിരിക്കട്ടെ. എത്ര വേഗതയിലാണ് കണ്ണ് വിവരം തലച്ചോറിനെ അറിയിക്കുന്നതും പാദം നീട്ടിവയ്ക്കാൻ തലച്ചോർ സന്ദേശം നല്കുന്നതും, ശരീരം ആ കല്പന പ്രാവർത്തികമാക്കുന്നതും.

ഇത്രയും "മെമ്മറിയുള്ള" കംപ്യൂട്ടർ വേറെ എവിടെയുണ്ട്? ഈ കംപ്യൂട്ടറിലും വൈറസ് കടക്കാം. ദുശ്ചിന്തകളാകുന്ന വൈറസ്സുകളാണ് നമ്മുടെ കംപ്യൂട്ടറിന്റെ ഏറ്റവും വലിയ ശത്രു. നല്ല ചിന്തകളും പ്രാർത്ഥനയും നമ്മുടെ കംപ്യൂട്ടറിന്റെ "മെമ്മറി" വർദ്ധിപ്പിക്കും; പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുകയും ചെയ്യും. സൂപ്പർ കംപ്യൂട്ടറിനേക്കാൾ കാര്യക്ഷമമായി നമുക്ക് അപ്പോൾ പ്രവർത്തിക്കാനുമാകും.

# മൂന്നു മന്ത്രങ്ങൾ

ഇന്നത്തെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടോ? വ്യക്തി എന്ന നിലയിൽ എനിക്കെന്തു ചെയ്യാനാകും?

**മൂ**ന്നേ മൂന്നു മന്ത്രം സദാ ഉരുവിട്ടാൽ, മനനം ചെയ്തത് അത് ഓരോ വ്യക്തിയും ജീവിതത്തിലേക്ക് പകർത്തിയാൽ സമസ്ത പ്രശ്നങ്ങൾക്കും പരിഹാരമായി. ആ മഹാ മന്ത്രങ്ങൾ ഇതാണ്.

ഈശ്വരപ്രീതി,
പാപഭീതി,
സംഘനീതി.

ഈ ലോകത്തിനുടയവനായി ഒരുവനുണ്ടെന്നും, നമ്മളെല്ലാം അവിടുത്തെ സന്താനങ്ങളാണെന്നുമുള്ള ചിന്ത. ആ ചിന്തയിലൂടെയുള്ള ചരാചരസ്നേഹം. അപ്പോൾ ഈശ്വരൻ പ്രീതനാകും. അതാണ് ഈശ്വരപ്രീതി.

അടുത്തത് പാപ ഭയം. അരുതാത്തത് ചെയ്യുന്നതിൽ ഭയം വേണം. അത്തരമൊരു നേതൃത്വത്തിനേ നല്ല ഭരണം കാഴ്ചവയ്ക്കാനാകൂ.

മൂന്നാമത്തേത് സംഘനീതി. സംഘത്തോടുള്ള നീതി. സംഘമെന്നാൽ സമൂഹം. ഈ സമൂഹമാണ് നമ്മെ വളർത്തിയതും പരിപാലിച്ചതും. തീർച്ചയായും നമ്മൾ സമൂഹത്തോട് 'കടം' ഉള്ളവരാണ്. ആ കടം തീരണമെങ്കിൽ സമൂഹത്തെ സേവിക്കണം. അതോടെ സംഘനീതിയുമായി.

ഇത് ജീവിതത്തിൽ പകർത്തുന്നവരെല്ലാം ദീപനാളമായി മാറും. അപ്പോൾ അത്രയും ഇരുട്ടകലും. അതിൽനിന്നു പുതിയ വിളക്കുകൾ കൊളുത്തപ്പെടും. ഇതേവരെ ലോകത്തിൽ നന്മ ഉണ്ടായത് ഇങ്ങനെയാണ്. അപ്പോൾ ഇനിയും അങ്ങനെയല്ലേ ഉണ്ടാകൂ?



# കടം തീർക്കാൻ

**സേവനവും ദാനവുമൊക്കെ നടത്തുന്നതു കൊണ്ട് എന്തെങ്കിലും നേട്ടമുണ്ടാകുമോ?**

ഒരു നടന്ന സംഭവം.

കാരുണ്യാനന്ദ. മഹാത്മാവായിരുന്ന ഒരു സന്യാസി. യൗവനകാലത്ത് സേവന പ്രവർത്തനങ്ങളിൽ നിരതനായിരുന്നു. വൃദ്ധനായി. ഒരിക്കൽ അസുഖം പിടിപെട്ട് കിടപ്പായി. ആരും സഹായത്തിനില്ല. പല്ലു തേച്ചിട്ട് ദിവസങ്ങൾ കഴിഞ്ഞു.

വിധിയെ പരാതികൂടാതെ സ്വീകരിച്ച് കിടക്കുമ്പോഴാണ് വാതിൽക്കൽ ഭഗവാൻ സത്യസായിബാബയെ കാണാനിടയായത്. ബാബ വശ്യമായ പുഞ്ചിരിയോടെ സമീപം വന്നു; ബ്രഷിൽ പേസ്റ്റ് എടുത്തു. സന്യാസിയെ കൈകളിൽ താങ്ങിയിരുത്തി, പല്ല് ബ്രഷ് ചെയ്യാൻ തുടങ്ങി.

ദിവ്യമായ ആ പ്രേമത്താൽ കാരുണ്യാനന്ദയുടെ മിഴികൾ നിറഞ്ഞു. ഭഗവാൻ പ്രേമപൂർവ്വം ചോദിച്ചു. "കാരുണ്യാനന്ദാ, ഞാനെന്തുകൊണ്ടാണ് ഇതു ചെയ്തുതരുന്നതെന്ന് നിനക്കറിയുമോ?"

നിറമിഴികളോടെ, അറിയില്ലെന്നഭാവത്തിൽ കാരുണ്യാനന്ദ സ്വാമിയെ നോക്കി.

"പണ്ട്; 25 വർഷംമുമ്പ് നീ ഒരു കുഷ്ഠരോഗിയെ പല്ലുതേപ്പിച്ച് കുളിപ്പിച്ചില്ലേ? ആ കടം തീർക്കാൻ വന്നതാണ് ഇന്നു ഞാൻ..." കാരുണ്യാനന്ദന്റെ മിഴികൾ നിറഞ്ഞൊഴുകി.

ഭഗവാൻ അരുളുന്നു. "നീ ചെയ്യുന്ന ഓരോ നല്ല കാര്യവും ഞാൻ കുറിച്ചുവയ്ക്കുന്നുണ്ട്. വേണ്ടസമയത്ത് നിനക്ക് ഞാനത് തിരിച്ചുതരും. പാഴാക്കിക്കളയുന്ന സമയത്തിന്റെ കണക്ക് നീ സൂക്ഷിക്കുക. നന്നായി ചെലവഴിച്ച സമയത്തിന്റെ കണക്ക് ഞാനും സൂക്ഷിച്ചുകൊള്ളാം."

# ധ്യാനം

ധ്യാനത്തെപ്പറ്റി ധാരാളം കേൾക്കുന്നു. പക്ഷേ അതിന് കഴിയുന്നില്ല. ധ്യാനത്തിലൂടെ ഈശ്വരകൃപ എങ്ങനെ നേടാം?

മനസ്സിനെ ഈശ്വരനിൽ ഉറപ്പിക്കുന്നതാണ് ഈശ്വരധ്യാനം. അതുവഴി നാം ഊർജ്ജകേന്ദ്രമായിമാറും. ഒരു ഉദാഹരണം ശ്രദ്ധിക്കുക.

ഒരു ഗ്ലാസ്സിൽ ജലമെടുക്കുക. ഗ്ലാസ് അനക്കിയാൽ അതിനകത്തെ ജലം അനങ്ങും. ശരീരമാണ് ഗ്ലാസ്സ്; മനസ്സ് ജലം. ശരീരം അനങ്ങാതിരുന്നാൽ മനസ്സും കുറച്ചുകഴിയുമ്പോൾ നിശ്ചലമാകും. അതിനാൽ ആരോഗ്യമുള്ള ശരീരം അത്യാവശ്യം.

ഇനി മറ്റൊരു ഉദാഹരണം. രണ്ട് ഗ്ലാസുകൾ. ഒന്നിൽ നിറയെ പാൽ. ഒന്നിൽ യാതൊന്നുമില്ല. ഇനി ഒഴിഞ്ഞ ഗ്ലാസ്സിലേക്ക് പാൽ പകരണം. അതിനായി പാലുള്ള ഗ്ലാസ് ഉയർത്തണം. ഒഴിഞ്ഞ ഗ്ലാസ് ചലിക്കാതെ താഴെ പിടിക്കണം. പാൽ വീഴുമ്പോൾ ഗ്ലാസ് ചലിക്കരുത്. പാലുള്ള ഗ്ലാസ് ഈശ്വരൻ. ഒഴിഞ്ഞ ഗ്ലാസ് നാം. നാം ഉറച്ച വിശ്വാസത്തോടെ ഇരുന്നാലേ ധ്യാനവേളയിൽ ഈശ്വരനാകുന്ന പാൽ നമ്മിൽ നിറയൂ.



# ട്രിക് – നോളജി

**കംപ്യൂട്ടർ യുഗത്തിൽ ഈശ്വര ചിന്തയ്ക്കുള്ള സ്ഥാനമെന്ത്?**

ഇപ്പോഴാണ് ആദ്ധ്യാത്മികതയ്ക്ക് ഏറ്റവും കൂടുതൽ പ്രസക്തി. അറിവ് വളരുന്തോറും വിനയവും സ്നേഹവും വളരണം. അങ്ങനെ സംഭവിച്ചില്ലെങ്കിൽ ദുരന്തങ്ങളാണ് ഫലം. ഇന്ന് കണ്ടുവരുന്നതും അതല്ലേ?

ടെക്നോളജി, ട്രിക്നോളജിയായി മാറിയിരിക്കുന്നു. മാനവൻ ചന്ദ്രനിൽ പോകാനുള്ള വഴി കണ്ടെത്തി; പക്ഷേ അയൽവാസിയുടെ വീട്ടിലേക്കുള്ള വഴി മറക്കുകയും ചെയ്തു.

അനന്തമായ ആകാശത്തിൽ; അങ്ങ് ദൂരെനില്ക്കുന്ന താരകങ്ങളെപ്പോലും അവൻ തിരിച്ചറിഞ്ഞു. പക്ഷേ താൻ ആരെന്ന സത്യം മാത്രം തിരിച്ചറിയുന്നില്ല.

ഇതിന്റെ ഫലമായി പുതിയ അറിവുകൾ ഗുണത്തെക്കാളേറെ ദോഷങ്ങൾ സമ്മാനിക്കുന്നു. ഇതിനൊരേയൊരു പ്രതിവിധി, മാനവമൂല്യങ്ങൾ വളർത്തുകയാണ്. ആദ്ധ്യാത്മികതയ്ക്ക് ഏറെ പ്രവർത്തിക്കാനുള്ളതും ഇക്കാര്യത്തിൽ തന്നെ.



# ആത്മവിശ്വാസം

ആത്മവിശ്വാസം കൊണ്ടുമാത്രം ലക്ഷ്യത്തിലെത്താൻ പറ്റുമോ? സമ്പത്തും പ്രധാന ഘടകമല്ലേ?

വളരെ ദരിദ്രനായിരുന്നു എബ്രഹാം ലിങ്കൺ. അച്ഛൻ മരപ്പണിക്കാരൻ. കീറിപ്പോയ വസ്ത്രങ്ങൾ തയ്ച്ചുകൊടുത്ത് കിട്ടുന്ന വരുമാനം കൊണ്ടാണ് അമ്മ ലിങ്കണെ പഠിപ്പിച്ചത്.

വിലകുറഞ്ഞ, കീറിയ വസ്ത്രം ധരിച്ചെത്തുന്ന ലിങ്കണെ സഹപാഠികൾ പരിഹസിക്കുമായിരുന്നു. ഒരിക്കൽ സഹിക്കവയ്യാതെ ലിങ്കൺ അമ്മയോട് പറഞ്ഞു. "എനിക്ക് നല്ലൊരു ഉടുപ്പ് വാങ്ങിത്തരുമോ?" പുത്രനെ കെട്ടിപ്പിടിച്ച് അമ്മ പറഞ്ഞു.

"മക്കളേ! അതിനുള്ള കഴിവ് അച്ഛനുമമ്മയ്ക്കും ഇല്ലെന്നറിയില്ലേ? നമ്മുടെ പരിതഃസ്ഥിതിക്കനുസരിച്ച് ജീവിക്കാൻ പഠിക്കണം. ആത്മവിശ്വാസമാണ് ഏറ്റവും മനോഹരമായ നശിക്കാത്ത, പുതുപുത്തൻ ഉടുപ്പ്... നീ അതു ധരിക്കൂ. നിനക്ക് എത്ര വലിയവനുമാകാൻ കഴിയും."

അമ്മയുടെ വാക്കുകൾ കൊച്ചുലിങ്കന്റെ മനസ്സിൽ ആത്മധൈര്യത്തിന്റെ അടിത്തറ പാകി. പിന്നീട് ഉണ്ടായ ലിങ്കന്റെ വളർച്ച മുഴുവനും അതിന്മേലായിരുന്നു. അമേരിക്കയുടെ പ്രസിഡന്റ് പദവിയിലെത്തിയപ്പോൾ ലിങ്കൺ ഇക്കാര്യം വെളിപ്പെടുത്തുകയുണ്ടായി.

ആത്മവിശ്വാസം പോഷിപ്പിച്ചെടുക്കുകയാകട്ടെ നമ്മുടെ ലക്ഷ്യം. ആത്മവിശ്വാസമുള്ളവനെ തേടി ധനം വരും.



# നിസഹായാവസ്ഥ

നിസ്സഹായാവ
സ്ഥയിൽ
എന്തുചെയ്യും?

സർപ്പം എങ്ങനെയോ ഒരു കൂടയിൽ പെട്ടുപോയി. സർപ്പം അതിനകത്ത് കയറിയതറിയാതെ കൂടയുമെടുത്ത് കച്ചവടക്കാരൻ യാത്രയായി. മണിക്കൂറുകൾ ഏറെക്കഴിഞ്ഞു.

വിശപ്പും ഭയവും സർപ്പത്തെ വല്ലാതെ അലട്ടി. ഇതിനകത്തുതന്നെ തന്റെ മരണം എന്നവന് ഉറപ്പായ നിമിഷം. അപ്പോഴാണ് കൂടയുടെ വശത്ത് ആരോ കരളുന്ന ശബ്ദം കേട്ടത്. സർപ്പം ഉത്ക്കണ്ഠയോടെ നോക്കിയപ്പോൾ കൂട തുരന്ന് ഒരു എലി അകത്തു കയറി. ഈശ്വരൻ തനിക്കുതന്ന ഭക്ഷണമാണ് എന്നു കരുതി സർപ്പം അവനെ വിഴുങ്ങി. പിന്നീട് എലി തുരന്നുണ്ടാക്കിയ ദ്വാരത്തിലൂടെ രക്ഷപ്പെടുകയും ചെയ്തു."

നീതിശതകത്തിലെ ഒരു ആശയമാണിത്.

നിസ്സഹായവസ്ഥ ഭീതിദമാണ്. നാം അടുത്ത കാലങ്ങളിൽ അനുഭവിച്ച ഭൂമികുലുക്കം, സുനാമി പോലുള്ള ഭീകര ദുരന്തങ്ങളിൽ നാം നമ്മുടെ നിസഹായവസ്ഥ ശരിക്കും മനസിലാക്കി. എന്തുചെയ്യും? ആര് തുണയ്ക്കും? എന്ന് പകച്ചുപോകുന്ന നിമിഷങ്ങൾ.... പക്ഷേ ഭയക്കേണ്ടതില്ല. ഏതാപത്തിനിടയിലും രക്ഷയുടെ കിരണങ്ങൾ ഈശ്വരൻ കാണിക്കാതിരിക്കില്ല. നിസ്സഹായവസ്ഥയിൽ ശാന്തമായി, ഈശ്വര വിശ്വാസത്തോടെ കാത്തിരിക്കുകയാണ് കരണീയം.



# തേടി വരും

നന്മ ചെയ്യുന്നവർക്ക് നന്മയും തിന്മ ചെയ്യുന്നവർക്ക് തിന്മയും തിരിച്ചു കിട്ടുമെന്നു പറയുന്നതു ശരിയാണോ?

നമ്മുടെ പണം ബാങ്കിലുണ്ടെന്നു കരുതൂ. പണം നമ്മുടേതു തന്നെയെങ്കിലും വെറുതെ ചെന്നു ചോദിച്ചാൽ ബാങ്ക് പണം തരില്ല. അവിടെ ചില നിയമങ്ങളുണ്ട്. ചെക്കോ തുല്യമായ മറ്റെന്തെങ്കിലും രേഖയോ ഒപ്പിട്ടു നല്കിയാൽ മാത്രമേ നമ്മുടെ പണം നമുക്ക് ലഭിക്കൂ.

ഈ നിയമം തന്നെ മറ്റൊരു വിധത്തിൽ ആദ്ധ്യാത്മികതയിലും കാണാം. നല്ല പ്രവൃത്തി ചെയ്താൽ നന്മയും ദുഷ്കൃത്യങ്ങൾ ചെയ്താൽ ദോഷവും അനുഭവിക്കണമെന്ന കാര്യം ഉറപ്പ്. പക്ഷേ നന്മ ചെയ്താലും നന്മയുടെ പുണ്യം ലഭിക്കണമെങ്കിൽ ബാങ്കിലെ പോലെ ചില നടപടിക്രമങ്ങളുണ്ട്.

നാം നന്മചെയ്യുമ്പോൾ ഈശ്വരന്റെ ബാങ്കിൽ അത് പുണ്യഫലമായി നിക്ഷേപിക്കപ്പെടുന്നു. പക്ഷേ ആ പുണ്യഫലം കിട്ടാൻ ചില നടപടിക്രമങ്ങൾ അനുസരിക്കണം. ദിവ്യനായ ബാങ്ക്മാനേജരുടെ- ഈശ്വരൻ-മുന്നിൽ സേവനമാകുന്ന ചെക്കിൽ സ്നേഹമാകുന്ന ഒപ്പിട്ട് നല്കുക. അപ്പോൾ അനുഗ്രഹമാകുന്ന ധനം ആവശ്യംപോലെ അവിടുന്ന് നല്കും.

ദുഷ്ഫലങ്ങളുടെ കാര്യം മറിച്ചാണ്. ബാങ്കിലെ ലോൺ കുടിശ്ശികയായാൽ നാം അങ്ങോട്ടു പോകണമെന്നില്ല. നമ്മെ പിടികൂടാൻ അവർതന്നെ വീട്ടിലെത്തും. ദുഷ്കൃത്യങ്ങൾ ചെയ്യുമ്പോഴും ഇതു തന്നെ സംഭവിക്കുന്നു. ദുഷ്ഫലം നമ്മെ തേടിവരും.

## രാമ നാമം

**പലവിധ വിചാരങ്ങളും അതിലൂടെ ഉയരുന്ന ഭയവും എന്നെ വല്ലാതെ അലട്ടുന്നു. ഇതൊഴിവാക്കാൻ എന്തുചെയ്യണം?**

മഹാത്മാഗാന്ധിയുടെ കുട്ടിക്കാലം. മഹാ പേടിത്തൊണ്ടനായിരുന്നു കൊച്ചു ഗാന്ധി. ഭൂതപ്രേതാദികളിലെല്ലാം ബാലൻ വിശ്വസിച്ചിരുന്നു. ഒരിക്കൽ പേടിച്ചുവിറച്ച്, വീട്ടിൽ ജോലിക്കു നില്ക്കുന്ന രംഭയുടെ സമീപം ബാലൻ ചെന്നു. കാര്യമറിഞ്ഞപ്പോൾ രംഭ പറഞ്ഞു.

"മക്കൾ എന്തിന് ഭയക്കുന്നു? ഭയത്തിന്റെ കാര്യമേയില്ല. സർവ്വശക്തനായ ശ്രീരാമൻ നമ്മുടെ കൂടെ സദാ ഉണ്ട്. നമ്മെ എപ്പോഴും അവിടുന്ന് രക്ഷിക്കുന്നുമുണ്ട്. ഭയം വരുമ്പോൾ രാമനാമംജപിക്കൂ. ഭയമകലും. ധൈര്യം നിറയും!"

യഥാകാലം ഗാന്ധിയുടെ മനസ്സിൽ പാകിയ ഈശ്വരവിശ്വാസമാകുന്ന വിത്ത് മുളച്ചുവളർന്ന് മഹാശക്തിസ്രോതസ്സായി മാറി.

ഈശ്വരൻ സദാ തന്റെയൊപ്പം ഉണ്ടെന്ന അറിവ് നേടുക. അതുമാത്രമാണ് സർവഭയത്തിൽ നിന്നും നമുക്ക് രക്ഷ തരിക.

ആദ്യം വിശ്വാസം, അനുഭവം അതിനു പുറകെ വന്നുകൊള്ളും.



# അവഗണന

അരുതാത്ത ചിന്തകളെ എങ്ങനെയ കറ്റാം?

**വീ**ടിനു വാതിലുണ്ട്. വാതിൽ നല്ല ആളുകൾക്ക് കടന്നുവരാനായിട്ടുള്ളതാണ്. അതിലൂടെ കഴുതയും പന്നിയും കടന്നുവരാൻ വീട്ടുടമ അനുവദിക്കാറില്ല. അതായത് വീടിനു വാതിലുള്ളതുകൊണ്ട് ആർക്കും അതിലൂടെ പ്രവേശിക്കാം എന്നർത്ഥമില്ല.

അതുപോലെ മനസ്സിനും വാതിലുണ്ട്. ആ വാതിലിലൂടെ നല്ല ചിന്തകളെ മാത്രം കടന്നുവരാൻ അനുവദിക്കുക. അനുവാദമില്ലാതെ കടന്നുവരുന്ന ദുശ്ചിന്തകളെ അവഗണിക്കൂ; അവ സ്വയം മടങ്ങിപ്പൊയ്ക്കോളും. കടുത്ത അവഗണന കിട്ടിയാൽ അതൊരിക്കലും പിന്നീടു വരികയുമില്ല.

അപരിചിതനായൊരാൾ വാതിലിൽ മുട്ടിയാൽ വീട്ടുടമ വാതിൽ തുറക്കും. അപരിചിതനോട് സരസമായി സംസാരിക്കാൻ തുടങ്ങിയാൽ അയാൾ വീടിനകത്ത് കയറി സ്ഥാനം പിടിച്ചതുതന്നെ.

മറിച്ച് അയാളോട് കാര്യം മാത്രം പറഞ്ഞാലോ? അപരിചിതൻ വേഗം മടങ്ങിപ്പോകുകയും ചെയ്യും. ദുശ്ചിന്തകളെ അങ്ങനെ നേരിടുക. അവഗണനയാൽ അകറ്റുക. അതാണ് നല്ല മാർഗം.



## വഴിയമ്പലം

ശാന്തിയും സമാധാനവുമുള്ള ജീവിതം എങ്ങനെ ലഭിക്കും?

ഒരു കാര്യമൊരിക്കലും മറക്കരുത്; ലോകം അനുനിമിഷം മാറ്റത്തിനു വിധേയമാണ്. പോയ നിമിഷം ഇനിയൊരിക്കലും തിരിച്ചുവരുന്നില്ല. കഴിഞ്ഞതു കഴിഞ്ഞു. ഇനിയതൊരിക്കലും നമ്മുടെ പിടിയിലല്ല. ഭാവിയാണെങ്കിൽ അജ്ഞാതം. അത് നമുക്കുള്ളതോ എന്നുപോലും നിശ്ചയവുമില്ല. വർത്തമാനകാലമാകട്ടെ കൈയിൽനിന്നു സദാ വഴുതിപ്പോകുന്നു.

ഇവിടം വഴിയമ്പലം മാത്രം. "സ്വന്തം നാട്ടിലേക്കുള്ള" യാത്രയ്ക്കിടയിൽ തങ്ങാനുള്ള വഴിയമ്പലം.

ഈ ലോകം ഒരു പാലമാണെന്നു പറഞ്ഞാലും തെറ്റില്ല. ഉറപ്പുള്ള, വിശാലമായ പാലം. പക്ഷേ പാലത്തിൽ ആർക്കും വീടു വയ്ക്കാനാവില്ല. പാലം സഞ്ചരിക്കാൻ മാത്രമുള്ളതാണ്.

ജീവിതം അങ്ങനെ കണക്കാക്കി ജീവിച്ചുതീർത്തവരെയാണ് ലോകം മഹാത്മാക്കളായി പ്രകീർത്തിച്ചത്. അവർ മാത്രമേ ശരിയായ ശാന്തിയും സമാധാനവും അനുഭവിച്ചിട്ടുമുള്ളൂ.



# പാവം ഇരുമ്പ്

മനസ്സിൽ ഈശ്വരചിന്തകൾ നിറയാൻ എന്തുചെയ്യണം?

തുരുമ്പെടുത്ത ഇരുമ്പ് കാന്തത്തോടു പറഞ്ഞു.

"നീ വലിയ ശക്തനാണെന്ന് കേട്ടിട്ടുണ്ട്. എന്നിട്ടെന്തേ എന്നെ ആകർഷിച്ചെടുക്കാൻ കഴിയുന്നില്ല നീ ദുർബലൻ തന്നെ?"

കാന്തം പുഞ്ചിരിയോടെ പറഞ്ഞു.

"നിനക്ക് സന്തോഷം കിട്ടുന്നതുപോലെ ചിന്തിച്ചുകൊള്ളൂ; എനിക്ക് പരാതിയേയില്ല. ഇനി എന്റെ ശക്തി നിനക്കറിയണമെങ്കിൽ, അനുഭവിക്കണമെങ്കിൽ ആദ്യമേ നിന്നിലെ തുരുമ്പ് കളയൂ. അപ്പോൾ എന്റെ ആകർഷണശക്തി നിനക്ക് ബോധ്യമാകും."

ദുശ്ചിന്തകളാകുന്ന തുരുമ്പ് മനസ്സിനെ പൊതിഞ്ഞിരിക്കുന്ന കാലം വരെ ഈശ്വരനാകുന്ന കാന്തത്തിന് അതിനെ ആകർഷിക്കാനാവില്ല.

മനസ്സിലെ തുരുമ്പ് കളയൂ. ആ ആകർഷണം നമ്മെ വലയംചെയ്യുന്നത് അറിയാനാകും; നമുക്ക് സുരക്ഷിതരാകാനും സാധിക്കും. അതിനായി നല്ലത് കാണൂ, നല്ലത് കേൾക്കൂ, നല്ലത് പറയൂ. നല്ലത് ചെയ്യൂ...



# എനിക്ക് ശ്വാസം മുട്ടുന്നു

ദൈവവിശ്വാസവും പ്രാർത്ഥനയുമൊക്കെ യഥാർത്ഥത്തിൽ ഫലം ചെയ്യുമോ?

കടുത്ത ആസ്തമയാണ് ബാലന്. വീട്ടിലെല്ലാവരും ദേവാലയത്തിൽ പോയിരിക്കുന്നു. ബാലൻ കിടക്കയിൽ എഴുന്നേറ്റിരുന്നു. മൂന്നുനാലു ദിവസമായി അസുഖം കലശലായിട്ട്. മേശപ്പുറത്തിരിക്കുന്ന ഭഗവാന്റെ ചിത്രം നോക്കി കുട്ടി ചോദിച്ചു.

"ഞാൻ എത്ര പ്രാർത്ഥിച്ചു; എന്തേ എന്റെ രോഗം മാറാത്തത്? ഞാനനുഭവിക്കുന്ന വിഷമം അവിടുത്തേക്കറിയുമോ?"

പുഞ്ചിരിയോടെ തന്നെ നോക്കുന്ന ചിത്രത്തിൽ കണ്ണുനട്ട് ബാലൻ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ ബാലന് ദുഃഖം സഹിക്കവയ്യാതെയായി. അവൻ ചിത്രത്തിലുള്ള സ്വാമിയുടെ മൂക്കു രണ്ടും പൊത്തിപ്പിടിച്ചുകൊണ്ട് പറഞ്ഞു.

"ദാ, ഇപ്പോൾ അങ്ങേക്ക് ഞാനനുഭവിക്കുന്ന വിഷമം എന്തെന്നു മനസ്സിലാകും.

നിമിഷങ്ങൾക്കുള്ളിൽ ചിത്രം സംസാരിച്ചു. "വിടൂ... എനിക്ക് ശ്വാസംമുട്ടുന്നു..." ബാലൻ അത്ഭുതത്തോടെ മിഴിച്ചുനില്ക്കേ ഭഗവാൻ പിന്നെയും സംസാരിച്ചു.

"നിന്റെ അസുഖം ഉടൻ മാറും. എന്തേ ഇത്രനാളായി നിന്നെ അനുഗ്രഹിക്കാതിരുന്നത് എന്നല്ലേ സംശയം? ഇന്ന് നീ എന്റെ മൂക്കുപൊത്തിപ്പിടിച്ചു. എനിക്ക് ശ്വാസംമുട്ടട്ടെ എന്നു കരുതി. അതായത് ഇന്നാണ് നീ ശരിയായി ഞാനിവിടെ ഉണ്ടെന്ന് വിശ്വസിച്ചത്. അതാണല്ലോ മൂക്കുപൊത്തിയതും. ഇത്രയും നാൾ നീ പ്രാർത്ഥിച്ചത് വെറും ചിത്രത്തോടായിരുന്നു. ഇന്ന് എന്നിൽ നീ വിശ്വസിച്ചു."

# കാര്യമറിഞ്ഞ ശേഷം

അനുകരിക്കുന്നതിനെക്കുറിച്ച് അഭിപ്രായമെന്താണ്?

കഴുത്തുവളച്ച് ആകാശത്തേക്കു നോക്കി അയാൾ 'ഈശ്വരാ... ഈശ്വരാ' എന്നു പറയുകയാണ്. കണ്ണീർ കുടുകുടെയൊഴുകുന്നു. അതു കണ്ടുവന്നയാൾ കാര്യം തിരക്കി. അയാൾ ഒന്നും മിണ്ടിയില്ല. വന്നയാളും ആകാശത്തേക്കു നോക്കി, 'ഈശ്വരാ' എന്നുപറഞ്ഞ് കണ്ണീരൊഴുക്കാനാരംഭിച്ചു.

കുറച്ചു കഴിഞ്ഞുവന്ന വേറൊരാൾ ഇതുകണ്ടു. അയാളും ആകാശം നോക്കി കണ്ണീർ ഒഴുക്കാൻ തുടങ്ങി. കുറേനേരം കഴിഞ്ഞപ്പോൾ മൈതാനം ഇങ്ങനെ ജനങ്ങളെക്കൊണ്ടു നിറഞ്ഞു.

അധികാരികൾ വിവരമറിഞ്ഞ് സ്ഥലത്തെത്തി. നൂറുകണക്കിനു ജനം ആകാശം നോക്കി കണ്ണീരൊഴുക്കുന്നു. അധികാരി ഒരാളോട് കാര്യം തിരക്കി. "എനിക്കറിയില്ല. മറ്റുള്ളവരൊക്കെ ചെയ്യുന്നതു കണ്ട് ഞാനും ചെയ്തു." ചോദ്യം ചെയ്യൽ നീണ്ടു. ഓരോരുത്തരും തങ്ങളുടെ മുന്നിൽ നില്ക്കുന്ന ആൾ ചെയ്യുന്നതു കണ്ട് ചെയ്തതാണെന്ന് പറഞ്ഞു. അന്വേഷണം ആദ്യം ആകാശംനോക്കി കണ്ണീരൊഴുക്കിയ ആളിലെത്തി.

"നിങ്ങൾ എന്തിനാണ് കരഞ്ഞത്?"

"അത് കരഞ്ഞതല്ല സാറേ, എന്റെ പിടലി ഉളുക്കിയിരിക്കുകയായിരുന്നു. കഴുത്ത് ഇങ്ങനെ പിടിച്ച് നിന്നപ്പോൾ നല്ല സുഖം. ആ സന്തോഷത്തിൽ ഈശ്വരനെ ഓർത്ത് കണ്ണു നിറഞ്ഞതാണ്."

ആരെങ്കിലും എന്തെങ്കിലും ചെയ്യുന്നതു കണ്ട് അനുകരിക്കരുത്. അനുകരിക്കാം. കാര്യമറിഞ്ഞ ശേഷം.

# ഉത്തമം

**ഏതാണ് ഉത്തമം; ഏതാണ് അധമം?**

രാജാവിന്റെ സേവനമനഃസ്ഥിതിയോട് മന്ത്രിക്ക് താല്പര്യമില്ല. പലപ്പോഴും മന്ത്രി ഇക്കാര്യം സൂചിപ്പിച്ചു. രാജാവിന്റെ ഉത്തരം മൗനമായിരുന്നു. ഒരു ദിവസം രാജാവ് മന്ത്രിയുടെ വശം മൂന്നു വസ്തുക്കൾ വില്ക്കാനായി കൊടുത്തയച്ചു. വേട്ടയാടിക്കൊന്ന പുലി, മാൻ, എന്നിവയുടെ തലകൾ പിന്നെ ഒരു മനുഷ്യന്റെയും.

പുലിയും മാനും എളുപ്പത്തിൽ വിറ്റുപോയി. മനുഷ്യശിരസ് വാങ്ങാൻ ആരും തയ്യാറായില്ല. അത് കാണുന്നവർ ഭയന്ന് പിന്മാറി. മന്ത്രി രാജാവിനെ വിവരം ധരിപ്പിച്ചു.

രാജാവ് പറഞ്ഞു. "മന്ത്രീ ഇത്രയേയുള്ളൂ മനുഷ്യന് വില. ജന്തുശരീരത്തിനുള്ള വിലപോലും മനുഷ്യശരീരത്തിനില്ല. താങ്കൾക്ക് വ്യക്തമായല്ലോ ഇക്കാര്യം." പക്ഷേ ലോകനന്മയ്ക്കു വേണ്ടി ജീവിക്കുന്ന വ്യക്തിയുടെ പാദം പോലും നാം പവിത്രമായി കരുതുന്നു. എന്തിന് പ്രവാചകരും മഹത്തുക്കളും നടന്നവഴിയിലെ മണൽപോലും പവിത്രമായി ലോകം കരുതുന്നു. അതുകൊണ്ട് സേവനത്തിനായി സമർപ്പിക്കപ്പെട്ട ശരീരം ലോകത്തിൽ ഉത്തമം. അതിന് ഉപയോഗിക്കാത്ത ശരീരം അധമം.



# നാളെ ആർക്കുള്ളത്?

എത്ര അത്യാവശ്യ കാര്യമായാലും പിന്നത്തേക്ക് മാറ്റിവയ്ക്കുന്ന ചിലരുണ്ട്. അവരെക്കുറിച്ചുള്ള അഭിപ്രായമെന്താണ്?

അയാൾക്ക് മരണത്തെ വലിയ ഭയം. അതുകൊണ്ടുതന്നെ യമദേവനെ പൂജിക്കാൻ തുടങ്ങി. ഒടുവിൽ യമൻ പ്രത്യക്ഷപ്പെട്ടു. അയാൾ വരം ചോദിച്ചു.

"എന്നെ പെട്ടെന്ന് കൊണ്ടുപോകരുത്. മരിക്കുന്നതിനു വളരെ മുമ്പേ മുന്നറിയിപ്പ് തരണം."

യമൻ ആ വരം നല്കി മറഞ്ഞു.

വർഷങ്ങൾ കഴിഞ്ഞു. അയാൾ വൃദ്ധനായി. ഒരുദിവസം പൊടുന്നനേ മരിച്ചു. യമലോകത്ത് എത്തിയ അയാൾ യമനോട് തട്ടിക്കയറി, "ഒരു മുന്നറിയിപ്പും തരാതെയാണല്ലോ എന്നെ കൊണ്ടുവന്നത്. അങ്ങ് വാക്ക് പാലിച്ചില്ല."

യമൻ പറഞ്ഞു. "എത്രയോ മുന്നറിയിപ്പുകൾ ഞാൻ തന്നു. തലനരപ്പിച്ചതും വായിലെ പല്ലുകൊഴിപ്പിച്ചതും തൊലി ചുളുക്കിയതും ജരബാധിപ്പിച്ചതും ദഹനക്കേടുവരുത്തിയതും എല്ലാം കാലനായ, കാലസ്വരൂപനായ ഞാൻ നല്കിയ മുന്നറിയിപ്പുകളായിരുന്നു. പക്ഷേ നീ അതെല്ലാം അവഗണിച്ചു. അതെന്റെ കുറ്റമോ?"

സമയം പോകുന്നതിന്റെ മുന്നറിയിപ്പുകളാണ്, കാലം നമ്മിൽ വരുത്തുന്ന മാറ്റങ്ങൾ. ചെയ്യാനുള്ളതെല്ലാം ഇന്നുതന്നെ ചെയ്യുക. ഒന്നും നാളേക്ക് വയ്ക്കേണ്ടതില്ല. കാരണം നാളെ ആർക്കൊക്കെയെന്ന് നമുക്ക് തിട്ടമില്ലതന്നെ. സമയത്തിന്റെ വില ശരിക്കും അറിയാത്തതുകൊണ്ടാണ് നാം സമയം വ്യർത്ഥമാക്കുന്നത്.



# മേരാ ഭീ തേരാ

ലോക
സമാധാനത്തിന്
എന്താ ചെയ്ക?

മൂന്നുതരം മനുഷ്യരുണ്ട്.
ആദ്യത്തെ കൂട്ടർ പറയും.
"തേരാ ഹി തേരാ.. മേരാഭീ തേരാ."
*"നിന്റേത് നിനക്കുതന്നെ. എന്റെതുകൂടി നീ എടുത്തുകൊള്ളൂ."*
ഇവരാണ് ശരിയായ മനുഷ്യസ്നേഹികൾ. ഇവരിലൂടെയാണ് സമൂഹം എന്നും വളർന്നിട്ടുള്ളതും. ഗാന്ധിജിയെപ്പോലുള്ള മഹത്തുക്കൾ ഈ വിഭാഗത്തിൽപെടുന്നു.
"തേരാ ഹി തേരാ... മേരാ ഹി മേരാ..." "നിന്റേത് നിനക്ക്. എന്റേത് എനിക്ക്." പ്രഥമദൃഷ്ട്യാ കുഴപ്പമില്ലെന്നു തോന്നും. പക്ഷേ ഇവരിൽ നിന്ന് ഒരിക്കലും സമൂഹത്തിനോ രാഷ്ട്രത്തിനോ തെല്ലു ഗുണവും ഉണ്ടാകില്ല.
"മൂന്നാമത്തെ കൂട്ടർ പറയും. *"മേരാ ഹി മേരാ, തേരാ ഭീ മേരാ."* "എന്റേത് എനിക്കുതന്നെ. നിന്റേതും എനിക്കുതന്നെ വേണം." ഇവരാണ് ദേശ സമുദായ ദ്രോഹികൾ. ഇത്തരക്കാരാണ് എന്നും വീടിനും നാടിനും ലോകത്തിനുതന്നെയും ശാപമായിത്തീരുന്നത്. ആദ്യത്തെ കൂട്ടരുടെ എണ്ണം വർദ്ധിപ്പിക്കുക. അതാണ് ലോകശാന്തിക്കുള്ള എളുപ്പ വഴി. അതിനായി നമുക്കോരോരുത്തർക്കും മാറാം.



# അവർ മറന്നുപോയി

ആ ബാലന്റെ കിടപ്പ് കടത്തിണ്ണയിലാണ്. അച്ഛനും അമ്മയും നന്നേ ചെറുപ്പത്തിൽ ഉപേക്ഷിച്ചുപോയ കുട്ടി. പകലന്തിയോളം അവൻ പണിയെടുക്കും. കടകൾ അടച്ചുകഴിഞ്ഞാൽ അവൻ നല്ലൊരു തിണ്ണയിൽ കയറിക്കൂടും. പക്ഷേ ഉറങ്ങുന്നതിനു മുമ്പ് അവൻ ഏറെനേരം പ്രാർത്ഥിക്കുമായിരുന്നു.

അവന്റെ തെരുവു സുഹൃത്തുക്കൾക്ക് ഇതിൽ താല്പര്യമില്ല. ഒരാൾ ചോദിച്ചു.

"നീ എന്തിനാ പ്രാർത്ഥിക്കുന്നത്?"

"ഈശ്വരന്റെ സ്നേഹം കിട്ടാൻ."

"ഹും, സ്നേഹം! അത്രയ്ക്കും സ്നേഹമുണ്ടെങ്കിൽ നിനക്കെന്തുകൊണ്ട് വീടും നല്ല കിടപ്പുമുറിയും ഭക്ഷണവും ഈശ്വരൻ തരുന്നില്ല?"

ശാന്തമായി ആ കുട്ടി പറഞ്ഞു.

"അക്കാര്യങ്ങളെല്ലാം തരാനായി ഈശ്വരൻ എന്നെ എന്റെ മാതാപിതാക്കളെ ഏല്പിച്ചിരുന്നു. പക്ഷേ അവരതു മറന്നുപോയി."

ഈശ്വരസ്നേഹം മറ്റുള്ളവരിലേക്ക് ചൊരിയേണ്ടത് നമ്മൾ തന്നെയാണ്. അതിനായിട്ടാണ് സ്നേഹമുള്ള ഹൃദയവും ബുദ്ധിയും നമുക്ക് ഈശ്വരൻ തന്നിട്ടുള്ളത്. അത് സ്വാർത്ഥതയ്ക്കായി മാത്രം ഉപയോഗിച്ചാൽ കുറ്റം ആരുടെ?

**ഈശ്വരൻ ദയാമയനോ? എങ്കിൽ തന്റെ സൃഷ്ടികളെ വേണ്ടവിധം പരിപാലിക്കാത്തത് ക്രൂരതയല്ലേ?**



# ആരാണീശ്വരൻ?

ഈശ്വരനെക്കുറിച്ചുള്ള വിശദീകരണം എന്താണ്?

കൊട്ടാരംപണ്ഡിതനോട് രാജാവ് തിരക്കി. "ഈശ്വരൻ ആരാണ്? ഈശ്വരൻ എവിടെയാണ്? ഈശ്വരൻ എന്തുചെയ്യുന്നു?" ഉത്തരം പറഞ്ഞില്ലെങ്കിൽ ഗളഛേദം എന്നു കല്പനയും. പണ്ഡിതൻ ദുഃഖിതനായി വീട്ടിലെത്തി. വിവരമറിഞ്ഞ പണ്ഡിതന്റെ വേലക്കാരൻ പിറ്റേദിവസം കൊട്ടാരത്തിലെത്തി. ഇതുപോലുള്ള ചെറിയ ചോദ്യങ്ങൾക്ക് ഉത്തരം പണ്ഡിതൻ നല്കാറില്ലെന്നും താൻ നല്കാമെന്നും സദസ്സിൽ പറഞ്ഞു. രാജാവ് ചോദ്യം ആവർത്തിച്ചു.

വേലക്കാരൻ പറഞ്ഞു. "രാജാവേ ചോദ്യം ചോദിക്കുന്നയാൾ ശിഷ്യൻ. ഉത്തരം പറയുന്നത് ഗുരു. അതിനാൽ ഉത്തരം നല്കുന്നതുവരെ അങ്ങ് താഴെയിരിക്കുക. ഞാൻ സിംഹാസനത്തിലിരിക്കാം." രാജാവിന് അനുസരിക്കേണ്ടിവന്നു. വേലക്കാരൻ സിംഹാസനത്തിലും.

"കറുത്ത ഒരു പശു. തിന്നുന്നത് പച്ചപ്പുല്ല്, നല്കുന്നത് വെളുത്ത പാൽ. ഈ പ്രക്രിയ ഏതു ശക്തികൊണ്ടാണോ നടന്നത്, ആ ശക്തിയാണ് ഈശ്വരൻ."

ഒരു വിളക്കു കൊളുത്തിയിട്ട് വേലക്കാരൻ തുടർന്നു. "രാജൻ നോക്കൂ... ഈ പ്രകാശം എങ്ങും നിറഞ്ഞുനില്ക്കുന്നതുപോലെ ഈശ്വരൻ എല്ലായിടത്തും നിറഞ്ഞുനില്ക്കുന്നു."

"ഈശ്വരൻ എന്തു ചെയ്യുന്നു?" രാജാവ്.

"ഇതുതന്നെ. വേലക്കാരനായ എന്നെ സിംഹാസനത്തിലും രാജരാജനായ അങ്ങയെ താഴെയും ഇരുത്തി പഠിപ്പിക്കുന്നു. ഇതുതന്നെ ഈശ്വരന്റെ പ്രവൃത്തി."

# ജലം; മണ്ണ്

ഇതേ അർത്ഥംവരുന്ന ചോദ്യം ഒരിക്കൽ ഒരു ബുദ്ധമതാനുയായി, തന്റെ ഗുരുവിനോടു ചോദിച്ചു.

"ആണും പെണ്ണും ഈശ്വരസൃഷ്ടി. രണ്ടുപേരും ഒരുപോലെ പ്രാധാന്യമുള്ളവർ. അവർ തമ്മിൽ ഇടപഴകുന്നതിൽ എന്തു തെറ്റ്?"

ഗുരു പറഞ്ഞു.

"ജലം നന്ന്, മണ്ണും നന്ന്. പക്ഷേ രണ്ടുംകൂടി ചേർന്നാൽ ചെളിയാകും. അത് നന്നല്ല. ജലം ഉപയോഗിക്കാൻ കൊള്ളാം; മണ്ണും കൊള്ളാം. അവ ചേർത്ത് ഉപയോഗിക്കേണ്ടത് വേണ്ട സ്ഥലങ്ങളിൽ മാത്രം. അതുപോലെ ആണും നന്ന്, പെണ്ണും നന്ന്. അവർ തമ്മിൽ ചേരുന്നതും നന്ന്. സമൂഹം കല്പിച്ച നിയമങ്ങളിൽ കൂടിയാണെങ്കിൽ. കാലത്തിനനുസരിച്ച് മാറ്റവും അത്യാവശ്യം. പക്ഷേ അതൊരിക്കലും അടിസ്ഥാന പ്രമാണങ്ങളിൽ നിന്നു മാറിയാകരുത്."

**കാലം മാറിയിരിക്കുന്നു. പക്ഷേ അതു മനസ്സിലാക്കാതെ സ്ത്രീക്കും പുരുഷനും ഇപ്പോഴും കടുത്ത വിലക്കുകൾ ചിലയിടങ്ങളിൽ കാണാം? ഇതൊക്കെ പൊളിച്ചെഴുതേണ്ട കാലം കഴിഞ്ഞില്ലേ?**



# തലയിലെഴുത്ത്

**തലയിലെഴുത്ത് മാറ്റാനാകുമോ?**

തീർച്ചയായും; പക്ഷേ ഈശ്വരാനുഗ്രഹം വേണമെന്നു മാത്രം. ഒരു സംഭവം കേൾക്കൂ. ഒരിക്കൽ ഇന്ത്യൻ കരസേനയിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥൻ ഭാര്യയെ വെടിവച്ചുകൊന്നു. ഉദ്യോഗസ്ഥൻ അറസ്റ്റിലായി. വിചാരണയായി. ശിക്ഷയും വിധിച്ചു. വധശിക്ഷ.

അയാൾ അപ്പീൽ പോയി. സുപ്രീംകോടതിയും വധശിക്ഷ ശരിവച്ചു. പശ്ചാത്താപം കൊണ്ടും ഭീതികൊണ്ടും വിവശനായ അയാൾ രാഷ്ട്രപതിക്ക് ദയാഹർജി നല്കി. കാര്യങ്ങൾ പഠിച്ചശേഷം രാഷ്ട്രപതി അറിയിച്ചു. സാരം ഇങ്ങനെ;

"വധശിക്ഷയ്ക്കർഹമായ കുറ്റമാണ് ചെയ്തതെങ്കിലും രാജ്യത്തെ യുദ്ധസമയത്ത് വളരെ ആത്മാർത്ഥതയോടെ സേവിച്ചതായും ധീരത പ്രകടിപ്പിച്ചതായും അറിയുന്നു. അതിനാൽ വധശിക്ഷ ജീവപര്യന്തമാക്കി ഇളവുചെയ്യുന്നു."

ഇതുതന്നെയാണ് ഈശ്വരകൃപയുണ്ടെങ്കിൽ തലയിലെഴുത്തിന്റെയും കാര്യം. കണ്ണിൽ കൊള്ളാനുള്ളത് പുരികത്തിൽ. ചില സമയം പുരികത്തിനു പോലും ഒന്നും പറ്റിയെന്നു വരില്ല. പക്ഷേ നന്മ ചെയ്യാൻ കിട്ടിയ അവസരങ്ങൾ ശരിക്കും ഉപയോഗിക്കണമെന്നു മാത്രം.



# രാമന്റെ വഴി

വലിയ, നല്ല കാര്യങ്ങൾ പ്രസംഗിക്കുന്നവരും എഴുതുന്നവരും ധാരാളം. പക്ഷേ എന്നിട്ടുമെന്തേ നാട് രക്ഷപെടാത്തത്?

**ദീ**പത്തെക്കുറിച്ച് വർണിച്ചാൽ ഇരുട്ടകലുമോ?

മരുന്നിന്റെ ഗുണഗണങ്ങൾ വർണിച്ചാൽ രോഗം ശമിക്കുമോ?

സദ്യയെക്കുറിച്ച് വിശദീകരിച്ചാൽ വിശപ്പാറുമോ?

ഒരിക്കലുമില്ല. ഇരുട്ടകലണമെങ്കിൽ വെളിച്ചം കൈയിൽ വേണം. മരുന്നുകഴിച്ചാൽ മാത്രമേ രോഗം ശമിക്കൂ. ഉണ്ടാലേ വിശപ്പാറൂ. അതായത് ഇക്കാര്യങ്ങളെല്ലാം ജീവിതത്തിൽ അനുഭവിക്കേണ്ടവയാണ്. ഇതുതന്നെയാണ് നല്ല കാര്യങ്ങളുടെയും അവസ്ഥ. നല്ല കാര്യങ്ങളെക്കുറിച്ച് വർണ്ണിക്കുകയല്ല; ചെയ്യാൻ ആരംഭിക്കുകയാണ് വേണ്ടത്.

ഒരിക്കൽ ബാപ്പുജി പറഞ്ഞു: "ഒരു പുതിയ കാര്യം എളുപ്പത്തിൽ ശക്തിയായി പ്രചരിപ്പിക്കാനുള്ള ഏറ്റവും നല്ല മാർഗ്ഗം; അക്കാര്യം നമ്മുടെ ജീവിതത്തിൽ പകർത്തുകയാണ്. ഞാൻ ചെയ്തുകൊണ്ടിരിക്കുന്നതും അതുതന്നെ."

രാമനും രാവണനും ഒരുപോലെ എല്ലാ വിഷയത്തിലും അറിവും വൈദഗ്ദ്ധ്യവും ഉള്ളവരായിരുന്നു. പിന്നെ രാവണന് എന്തുപറ്റി? രാവണൻ താൻ പഠിച്ചതൊന്നും പരിശീലിച്ചില്ല. രാമനാകട്ടെ പഠിച്ചതെല്ലാം ജീവിതത്തിൽ പകർത്തി. അതായിരുന്നു രാമന്റെ വഴി.

അപ്പോൾ അതാണ് മാർഗ്ഗം. പഠിച്ചതും പറയുന്നതും ജീവിതത്തിൽ പകർത്തുക. തീർച്ചയായും നാം രക്ഷനേടും.



# കാർ മേഘങ്ങൾ

ഈശ്വരൻ പക്ഷപാതിയെന്ന് തോന്നുംപോലെയാണ് കാര്യങ്ങളുടെ പോക്ക്?

അമ്മയ്ക്ക് രണ്ടു മക്കൾ. രണ്ടാമൻ രോഗി. അമ്മ കൂടുതൽ ശ്രദ്ധയും പരിചരണവും നല്കുന്നതും അവനുതന്നെ. അപ്പോൾ മറ്റേ മകൻ ചിന്തിച്ചേക്കാം. "അമ്മ പക്ഷപാതം കാണിക്കുന്നു." പക്ഷേ അമ്മയുടെ സ്ഥാനത്തുനിന്നും നോക്കുമ്പോഴോ? രണ്ടു മക്കളും തുല്യർ. പക്ഷേ അർഹിക്കുന്നിടത്ത് കൂടുതൽ ശ്രദ്ധ കൊടുക്കുന്നുവെന്നു മാത്രം.

ഇതുപോലെതന്നെ, ഈശ്വരന് ആരോടും സ്നേഹക്കുറവോ, കൂടുതലോ ഇല്ല. "അർഹതയുള്ളിടത്ത്" അവിടുന്ന് കൂടുതൽ കൃപചൊരിയുന്നു. അത്രമാത്രം. തൊട്ടിയും കയറും പോലെയാണ് ഈശ്വരനും നമ്മളും. ഈശ്വരൻ തൊട്ടി. നാം കയർ. കയർ വലിച്ചടുപ്പിച്ചാൽ ഈശ്വരൻ അടുത്തേക്ക് വരികയായി. മറ്റൊരു രസകരമായ ഉദാഹരണം ശ്രദ്ധിക്കൂ...

ഈശ്വരൻ സൂര്യന് സമം. പ്രകാശം ഭൂമിയിൽ വീഴാതെ ചില സമയം കാർമേഘങ്ങൾ തടയുന്നതു കാണാം. അക്കാര്യത്തിൽ സൂര്യനെന്തു ചെയ്യാനാകും? കാറ്റടിച്ച് മേഘമകന്നാൽ പ്രകാശം ഭൂമിയിൽ പതിക്കുകയായി. അതുപോലെ ഈശ്വരകൃപ നമ്മിൽ വീഴാതിരിക്കുന്നത് കാമം, കോപം, അഹങ്കാരം എന്നീ മേഘങ്ങൾ മൂലം. ഇത് നാം ആട്ടിയകറ്റിയാൽ ഈശ്വരകൃപ നമ്മിൽ വന്നു പതിക്കുകയായി.



# ചഞ്ചലം മനം

മനസ്സ് സദാ വ്യാകുല പ്പെടുന്നു?

ആദ്യമേ ചെയ്യേണ്ടത് ഇത്രമാത്രം. ഒന്നിനെക്കുറിച്ചും ചിന്തിച്ച് വിഷണ്ണനാക രുത്, തെല്ലും വ്യാകുലപ്പെടരുത്. മനസ്സ് തോന്നിയതുപോലെ പോകട്ടെ. ചിന്ത കളെ അടിച്ചമർത്തുകയേ വേണ്ട. കുട ത്തിൽ നിറയെ വെള്ളമുള്ളപ്പോൾ അത് കുലുക്കിയാൽ കുറച്ചുവെള്ളം പുറത്തു പോകും. ബാക്കിയുള്ളവ അതിൽ കിടക്കും.

കുടം ശരീരം, ജലം മനസ്സ്. സദാ ഈശ്വരചിന്ത (ജപം, മൗനപ്രാർത്ഥന) ചെയ്യുക. ആ തരംഗങ്ങൾ മനസ്സാകുന്ന ജലം തിളപ്പിച്ച് ശുദ്ധമാക്കും.

വെള്ളം തിളപ്പിച്ച് അഴുക്ക് അകറ്റുന്നതു പോലെ. ഈശ്വരസ്മരണയുടെ ചൂട് അതീവ ശക്തമാണെന്ന് അറിയുക. ഏതു വ്യാകുലതയെയും ശാന്തമാക്കാൻ അതിനേ കഴിയൂ. ആദ്യം ഇതൊന്ന് ശീലി ക്കുക. മനസ്സ് ശുദ്ധമാകുന്നതും ശാന്തമാ കുന്നതും ദൃഢമാകുന്നതും അനുഭവിച്ചറി യാനാകും.



# ചോക്കും; കറുപ്പും

എന്റെ പല ദുശ്ശീലങ്ങളും ഞാൻ ഒഴിവാക്കി. പക്ഷേ ചിലപ്പോൾ അവ ഇരട്ടി ശക്തിയിൽ തിരിച്ചെത്തുന്നു. ഞാൻ നിസ്സഹായനാകുന്നു.

ഒരു കഥ പറയാം;

പണ്ടൊരാൾ കറുപ്പ് തീറ്റയ്ക്ക് അടിമയായി. എങ്ങനെയെങ്കിലും ഈ ശീലമൊന്ന് മാറ്റണം. പഠിച്ച പണി പതിനെട്ടും നോക്കി. രക്ഷയില്ല. ഒടുവിലയാൾ ഒരു വൈദ്യരുടെ അടുത്തെത്തി. വിവരം ധരിപ്പിച്ചു. "നിങ്ങൾ എത്രമാത്രം കറുപ്പ് കഴിക്കും?" വൈദ്യർ തിരക്കി.

അയാൾ അളവ് കാണിച്ചുകൊടുത്തു. ആ അളവിൽ വരുന്ന ഒരു ചോക്കു കഷണം എടുത്തിട്ട് വൈദ്യർ പറഞ്ഞു. ഇനിമുതൽ ഈ ചോക്കിന്റെയത്ര വലുപ്പത്തിൽ ദിവസവും കറുപ്പുകഴിക്കാം. പക്ഷേ ഓരോ പ്രാവശ്യവും കഴിക്കുന്നതിനുമുമ്പ് ചോക്കുകൊണ്ട്. ശാന്തി, ശാന്തി, ശാന്തി എന്ന് മൂന്നുരു എഴുതണം. അതിനുശേഷം ചോക്കിന്റെ അളവിൽ കറുപ്പ് സേവിക്കുക."

രോഗിക്ക് ചികിത്സാവിധി നന്നേ പിടിച്ചു. ഓരോ പ്രാവശ്യവും അയാൾ എഴുതുമ്പോൾ ചോക്ക് ചെറുതായിക്കൊണ്ടിരുന്നു. അതിനനുസരിച്ച് കറുപ്പിന്റെ അളവും കുറഞ്ഞു.

ചോക്ക് തീർന്നതോടെ കറുപ്പു തീറ്റയും നിന്നുപോയി. ചില ശീലങ്ങളെ ക്രമേണയേ അകറ്റാനാകൂ... ഒറ്റയടിക്ക് മാറ്റിയാൽ അത് ക്ലേശങ്ങൾ വർദ്ധിപ്പിച്ചേക്കാം. പക്ഷേ ദുശ്ശീലങ്ങൾ തുടരാനുള്ള ഒരു പഴുതായി ഇത് സ്വീകരിക്കരുത്. അറിവും അനുഭവവും ഉള്ളവരിൽ നിന്ന് പരിഹാര മാർഗ്ഗം തേടുക. അതാണ് അഭികാമ്യം.



# കോഹം

**മുക്തി; മോക്ഷം എന്നൊക്കെ പറയുന്നത് കേൾക്കാം. എന്താണത്? എവിടെയാണത്?**

മുക്തിക്കായി എല്ലാവരും ആഗ്രഹിക്കുന്നു. ഈ ലോകംവിട്ട് മറ്റെവിടേയോ കിട്ടേണ്ട ഒരു സാധനമല്ല അത്. ചുരുക്കിപ്പറഞ്ഞാൽ ക്ലേശങ്ങളിൽ നിന്നുമുള്ള മോചനമാണ് മുക്തി.

മുക്തി മൂന്നു തരം.

വിശക്കുന്നുവെന്നു കരുതുക. ആഹാരം കഴിക്കുന്നതോടെ ആ ക്ലേശത്തിൽ നിന്നു മുക്തിയായി.

രോഗി, മരുന്ന് കഴിച്ച് സുഖപ്പെടുന്നു. ഇതെല്ലാം ശരീരത്തിന്റെ തലത്തിലുള്ള മുക്തി.

രണ്ടാമത്തേത് മനസ്സിന്റെ മുക്തി. അലഞ്ഞുതിരിയുന്ന മനസ്സിനെ നിയന്ത്രിച്ച് ഉത്തമസ്ഥാനത്ത് ഉറപ്പിക്കുന്നത് മനസ്സിന്റെ മുക്തി. അതോടെ മനഃശാന്തി കിട്ടും.

ഇനിയാണ് യഥാർത്ഥ മുക്തി. അത് നമ്മളിലുള്ള ചൈതന്യത്തെക്കുറിച്ചുള്ള അറിവാണ്. അതായത് നമ്മെക്കുറിച്ചുള്ള അറിവുതന്നെ. (ഞാൻ ആര്?) അതറിയുന്നതോടെ നാം എപ്പോഴും സന്തുഷ്ടരാകും. പിന്നെ നമുക്ക് സ്നേഹത്തിന്റെ ഭാഷ മാത്രമേ വശമാകൂ. അത്തരക്കാരാണ് ലോകത്തെ നയിച്ചിട്ടുള്ളത്, നയിച്ചുകൊണ്ടിരിക്കുന്നത്, ഇനിയും നയിക്കാൻ പോകുന്നത്.



# ദൈവത്തിന്റെ ആളുകൾ

ആരാണ് ദൈവത്തിന്റെ സ്വന്തം ആളുകൾ?

**കോ**രിച്ചൊരിയുന്ന മഴ. അച്ഛന് പണിയില്ലാതായിട്ട് ദിവസങ്ങളായി. കൂരയിൽ പട്ടിണി. വിഷമം വന്നാൽ ദൈവത്തോടു പറയണമെന്ന് സിസ്റ്റർ പഠിപ്പിച്ചത് മീരാമോൾ ഓർത്തു. അവൾ എന്നും പ്രാർത്ഥിക്കാറുണ്ട്. പക്ഷേ ഇതേവരെ ഒരു സമാധാനവും ഉണ്ടായില്ല.

ദൈവം സഹായവുമായി വരുമെന്നു ഉറച്ചു വിശ്വസിച്ച് മീരാമോൻ പ്രാർത്ഥന തുടർന്നു.

മഴ ഒന്നു ശമിച്ചിരിക്കുന്നു. കുടിലിനു മുന്നിൽ ആൾപ്പെരുമാറ്റത്തിന്റെ ശബ്ദം. മീരാമോൾ കുടിലിന്റെ തട്ടി നീക്കി നോക്കി. ചെളിപിടിച്ച മുറ്റത്ത് കുറച്ച് ചേച്ചിമാർ. ഒരു വെളുത്ത ചേച്ചി കുറച്ച് ബിസ്ക്കറ്റ് പായ്ക്കറ്റ് നീട്ടി. പിന്നീട് പുതപ്പ്... പ്ലാസ്റ്റിക് കൂട്ടിൽ അരിയും സാമാനങ്ങളും. ഇതൊക്കെ തന്ന ചേച്ചിയോട് മീരാമോൾ ചോദിച്ചു.

"ദൈവമാണോ?"

"ഉം... ഉം..." ഒന്നു നിറുത്തിയിട്ട് ആ പെൺകുട്ടി പറഞ്ഞു. "പക്ഷേ, ദൈവത്തിന്റെ ആൾക്കാരാ."

"എനിക്കും തോന്നി... അല്ലേൽ ഇതൊന്നും സ്നേഹത്തോടെ വെറുതെ തരില്ലല്ലോ."

ദൈവത്തിന്റെ ജോലിയാണ് എല്ലാവരെയും സ്നേഹിക്കുക, സംരക്ഷിക്കുക എന്നത്. അത് ചെയ്യുന്നവരെല്ലാം ദൈവത്തിന്റെ സ്വന്തം ആളുകളും.



# ദൈവത്തിനൊരു കത്ത്

**മനസ്സറിഞ്ഞു പ്രാർത്ഥിച്ചാൽ ദൈവം കേൾക്കും. ഫലവുമുണ്ടാകും എന്ന് പറയാറുണ്ട്. അതെങ്ങനെ?**

**ഇ**തൊരു സംഭവകഥയാണ്.

ഗ്രാമത്തിലെ പോസ്റ്റോഫീസ്. പോസ്റ്റുമാൻ കാർഡിലെ മേൽവിലാസം ഒരിക്കൽകൂടി വായിച്ചു.

"ദൈവം, സ്വർഗം."

പോസ്റ്റുമാൻ കാർഡ് പോസ്റ്റ്മാസ്റ്ററെ കാണിച്ചു. അദ്ദേഹം കത്ത് വായിച്ചു.

"ദൈവമേ, എനിക്ക് പരീക്ഷാഫീസടയ്ക്കാൻ പണമില്ല. എനിക്ക് ഫീസ് അയച്ചുതരുമോ?" കത്തിൽ വീട്ടിലെ ദാരിദ്ര്യവും എഴുതിയിട്ടുണ്ട്. ചുവടെ കത്തയച്ച കുട്ടിയുടെ മേൽവിലാസവും. പോസ്റ്റ്മാസ്റ്റർ ആ വിലാസത്തിൽ രൂപ അയച്ചുകൊടുത്തു.

വീട്ടിൽ പണം വന്നപ്പോൾ അമ്മ അങ്കലാപ്പിലായി. ദൈവത്തിന് കാർഡയച്ച കാര്യം അപ്പോഴാണ് മകൻ അമ്മയോടു പറഞ്ഞത്. അമ്മ മകനെയും കൂട്ടി പോസ്റ്റോഫീസിലെത്തി. പോസ്റ്റുമാൻ കാര്യങ്ങൾ വിശദീകരിച്ചു.

ഇക്കഥയറിഞ്ഞ ഒരു പുരോഹിതൻ പറഞ്ഞു:

ആത്മാർത്ഥമായ പ്രാർത്ഥന അവിടുന്ന് കേൾക്കും. പരിഹാരവും നല്കും. പക്ഷേ, അത് എപ്രകാരം, ഏതു രീതിയിൽ എന്നൊന്നും നമുക്കറിയില്ല; അതറിയേണ്ട കാര്യവുമില്ല. ഈശ്വരൻ ഈശ്വരന്റേതായ രീതിയിൽ പ്രവർത്തിക്കുന്നു.



# ആദ്യം ഒരുക്കുക

നല്ലതെ
ന്തൊക്കെ പറ
ഞ്ഞുകൊടു
ത്തിട്ടും പിള്ളേ
രുടെ തലയിൽ
കയറുന്നില്ല,
എന്താ ചെയ്ക?

ഒരു ഗ്രാമം. അവിടെ എല്ലാവരും മദ്യപന്മാർ. ഗ്രാമത്തലവൻ ഒരു സാമൂഹിക പ്രവർത്തകന്റെ സഹായത്തോടെ ജനങ്ങളെ വിളിച്ചുകൂട്ടി. സാമൂഹിക പ്രവർത്തകൻ ചാരായത്തിന്റെ ദോഷഫലങ്ങൾ വിവരിച്ചു. ഒടുവിൽ അക്കാര്യം വ്യക്തമാക്കുന്നതിനായി ഒരു ഗ്ലാസിൽ ചാരായം ഒഴിച്ചു. പിന്നീടതിൽ കുറച്ചു പുഴുക്കളെ ഇട്ടു. തൽക്ഷണം അവ പിടഞ്ഞു മരിച്ചു; ചാരായത്തിൽ ലയിച്ചുചേരുകയും ചെയ്തു.

ഗ്ലാസ് ഉയർത്തിക്കാണിച്ച് സാമൂഹിക പ്രവർത്തകൻ ചോദിച്ചു.

"പ്രിയപ്പെട്ടവരേ നിങ്ങൾക്ക് കാര്യം മനസ്സിലായോ?"

"ഉവ്വ്." ജനം സന്തോഷത്തോടെ പറഞ്ഞു. അദ്ദേഹം വീണ്ടും തിരക്കി.

"എന്തു മനസ്സിലായി?"

"ചാരായം കുടിച്ചാൽ വയറ്റിലെ പുഴുക്കളെല്ലാം ചാകുമെന്ന്." ഉത്തരം ഉയർന്നു...

ഇവിടെയും ഇതുതന്നെ പ്രശ്നം? നല്ല കാര്യം ജനം സ്വീകരിക്കുന്നില്ല. കാരണമെന്ത്? നല്ലത് സ്വീകരിക്കുന്നതിനുള്ള അവസ്ഥയിലല്ല അവർ.

ആദ്യം അവരെ അതിനായി ഒരുക്കുക. നിലം കിളച്ചൊരുക്കിയതിനുശേഷമല്ലേ വിത്ത് വിതയ്ക്കുന്നത്. അതുപോലെ ആദ്യം ആശയം സ്വീകരിക്കാൻ അവരെ ഒരുക്കുക. അതിനായി നല്ല ശീലങ്ങൾ മെല്ലെ പരിശീലിപ്പിക്കണം. പിന്നീട് നല്ല ആശയങ്ങൾ നല്കുക. എങ്കിലേ പ്രയോജനം ഉണ്ടാകൂ.

# ആരാണോ ഈശ്വരൻ?

ഒരേ മേൽക്കൂരയ്ക്കുള്ളിലുള്ളവർ പോലും പലപ്പോഴും പരസ്പരം സ്പർദ്ധയും വെറുപ്പും വച്ചു പുലർത്തുന്നു. സ്നേഹത്തോടെ കഴിയാൻ എന്താണൊരു പ്രതിവിധി?

മുഖ്യ പുരോഹിതന് മനസ്സിന് വലിയ വിഷമം. തന്റെ കൂടെയുള്ളവർക്കാർക്കും പരസ്പരം സ്നേഹമില്ല; മാത്രമല്ല, ദേഷ്യവും വെറുപ്പുമാണ്. ദൈവസന്ദേശം പ്രചരിപ്പിക്കേണ്ടവർ ഇങ്ങനെയായാൽ എങ്ങനെയാകും?

ഒടുവിൽ അദ്ദേഹം പരിഹാരം തേടി നീണ്ട പ്രാർത്ഥനയും ഉപവാസവും ആരംഭിച്ചു.

"ദൈവമേ ഞങ്ങൾ തമ്മിൽ പരസ്പരം സ്നേഹിക്കണം. അതിനായി അവിടുന്ന് കുറച്ചുദിവസം ഞങ്ങളുടെ കൂടെ പാർക്കണമേ.." ദൈവം പ്രാർത്ഥന കൈക്കൊണ്ടു. ദൈവം അരുളി.

"തീർച്ചയായും... കുറച്ചു ദിവസമല്ല; എന്നുമെന്നും ഞാൻ നിങ്ങളുടെ കൂടെ ഉണ്ടാകും. പക്ഷേ ഞാൻ കൂടെ ഉണ്ടാകുന്നത് നിങ്ങളുടെ ആരുടെയെങ്കിലും ഒരാളുടെ രൂപത്തിലായിരിക്കും." പുരോഹിതന് അത്യാഹ്ലാദമായി. അദ്ദേഹം വിവരം സഹപ്രവർത്തകരെ അറിയിച്ചു.

അപ്പോൾ മുതൽ ഓരോരുത്തർക്കും തോന്നി, മറ്റേ ആളാണോ വേഷം മാറി വന്ന ഈശ്വരൻ ആ തോന്നലിന്റെ ഫലം ഇതായിരുന്നു. എല്ലാവരും പരസ്പരം സ്നേഹിക്കാനും ആദരിക്കാനും തുടങ്ങി.

എല്ലാവരിലും ഈശ്വരനാണുള്ളത് എന്ന ബോധം ഉണ്ടാകുമ്പോഴേ ശരിയായി സ്നേഹിക്കാനും ആദരിക്കാനും നമുക്ക് കഴിയൂ.



# തൊട്ടിലിലെ കുഞ്ഞ്

ഈശ്വരനെക്കുറിച്ചുള്ള ചിന്ത എപ്പോഴും മനസ്സിലുണ്ടാകണോ? അത് ആവശ്യമുള്ളപ്പോൾ മാത്രം പോരേ?

**കൈ**ക്കുഞ്ഞിനെ തൊട്ടിലിൽ ഉറക്കിക്കിടത്തി വെള്ളം കൊണ്ടുവരാൻ പോകുന്ന അമ്മയുടെ ചിത്രം ഗ്രാമങ്ങളിൽ സുപരിചിതം.

ദൂരെപ്പോയി വെള്ളം കോരുമ്പോഴും നിറകുടം തലയിലേറ്റി നടക്കുമ്പോഴും വഴിയിൽ സുഹൃത്തുക്കളോട് കുശലം പറയുമ്പോഴും അമ്മയുടെ മനസ്സ് വീട്ടിലെ തൊട്ടിലിൽ മയങ്ങുന്ന കുഞ്ഞിലായിരിക്കും. വീട്ടിലെത്തി, വെള്ളം താഴെവച്ച് മുറിക്കകത്തു കയറി, തൊട്ടിലിൽ നോക്കിയാലേ അമ്മയ്ക്ക് മനഃശാന്തിയുള്ളൂ.

ഇതുപോലെ, സദാ ഈശ്വരൻ മനസ്സിൽ നിറഞ്ഞിരിക്കണം. എന്തുചെയ്യുമ്പോഴും എവിടെ ചെയ്യുമ്പോഴും എങ്ങനെ ചെയ്യുമ്പോഴും ഈശ്വരൻ മനസ്സിൽ നിറഞ്ഞിരിക്കട്ടെ. അപ്പോൾ ഒരു കർമ്മവും പാഴിലാകില്ല. വിജയത്തിന്റെ കഥകളേ പിന്നെ നമുക്കു പാടാൻ ഉണ്ടാകൂ.

"എപ്പോഴും ഈശ്വരനെ എന്തിന് ഓർക്കണം?" ഒരിക്കൽ ഒരാൾ തിരക്കി. മറുപടി ഇങ്ങനെയായിരുന്നു. "നീ വന്നത്, അവിടെനിന്നാണ്. ഇനി പോകേണ്ടതും അങ്ങോട്ടുതന്നെ. അതിനാൽ എപ്പോഴും ഓർമ്മയിലിരിക്കുന്നത് നന്ന്."



# കാണേണ്ടത് കാണുക

പാപങ്ങളുടെ
ഉറവിടം
എവിടെ നിന്ന്?

കാണുമ്പോൾ തൊടാൻ മോഹം. തൊട്ടാൽ അനുഭവിക്കാൻ കൊതി. അനുഭവിച്ചാൽ സ്വന്തമാക്കാൻ തൃഷ്ണ.

അതോടെ ന്യായാന്യായങ്ങൾ നോക്കാതെ സ്വാർത്ഥത പെരുകി എന്തിനും, ഏതിനും നാം മുതിരുകയായി.

ഇക്കാരണത്താലാണ് ശ്രീബുദ്ധൻ ശിഷ്യനായ ആനന്ദനോട് അരുളിയത്.

"കാഴ്ചയിലൂടെയാണ് നിന്റെ മനസ്സിൽ സൃഷ്ടി ആരംഭിക്കുന്നത്. അതിനാൽ നല്ലതുമാത്രം കാണുക. (സമ്യക് ദൃഷ്ടി) ബുദ്ധൻ അരുളി "ആനന്ദാ... നല്ലതു കാണുന്നവന്റെ മനസ്സും നന്നായിരിക്കും. അവൻ ദുഃഖത്തിന് ഇരയാകില്ല."

അതിനാൽ കണ്ണിനെ നിയന്ത്രണത്തിലാക്കുക. അരുതാത്തത് കാണാൻ മനസ്സ് കുതറുമ്പോൾ... മനസ്സിനോട് പറയുക, "മനസ്സേ എന്തിന് അരുതാത്തത് കാണുന്നു? അതു നിന്നെ നാശത്തിലേക്കേ നയിക്കൂ..." അപ്പോൾ മനസ്സ് അടങ്ങും. ഇക്കാര്യത്തെക്കുറിച്ച് വിനോബാജി എഴുതുന്നു.

"കാണരുതാത്തത് കണ്ണിനു മുന്നിലെത്തിയാൽ, നമുക്ക് രക്ഷപ്പെടാനാണ് ശ്രീപരമേശ്വരൻ കണ്ണിന് അടപ്പുകൾ തന്നിട്ടുള്ളത്. അതങ്ങ് അടയ്ക്കുക. തിരിക്കാവുന്ന പിടലി തന്നത് വേണ്ടാത്തവയുടെ മുന്നിൽ നിന്ന് കണ്ണിനെ മാറ്റാനാണ്. എന്നിട്ടും രക്ഷയില്ലെങ്കിൽ ശരീരവുമായി ഓടുക. അതിനാണ് പാദങ്ങൾ നൽകിയിട്ടുള്ളത്."

ചുരുക്കത്തിൽ നല്ലത് കാണുക. അതായത് അരുതാത്തത് കാണാതിരിക്കുക.

# നാളെ... നാളെ... നീളെ

**എത്ര ഉപദേശി ച്ചാലും ചില രുടെ തലയിൽ കയറില്ല**

മഴക്കാലമായാൽ മടിയൻ കേശവന്റെ വീടിനകത്തും പുറത്തും ഒരുപോലെ വെള്ളം. ഓടുകൾ പലതും പൊട്ടിയിരിക്കുന്നു. മഴക്കാലത്തൊരിക്കൽ ഒരു അയൽവാസി തിരക്കി.

"കേശവാ! നിനക്കീ പൊട്ടിയ ഓടൊക്കെ മാറ്റി ഇട്ടുകൂടേ?"

"ഇപ്പോഴോ...? ഈ മഴയത്തോ? എങ്ങനെ മാറ്റിയിടാനാ? മഴ മാറട്ടെ, എന്നിട്ടാകാം." കേശവൻ പറഞ്ഞു.

അങ്ങനെ മഴമാറി. കേശവൻ ഓടു മാറ്റിയില്ല. അയൽവാസി അക്കാര്യം വീണ്ടും ഓർമ്മിപ്പിച്ചു. കേശവൻ പറഞ്ഞു.

"ഇപ്പോഴോ.. ഈ വേനൽക്കാലത്തോ? എന്തിന് മാറ്റണം? മഴക്കാലമാകട്ടെ, എന്നിട്ടാകാം."

ഇതാണ് പലപ്പോഴും നമ്മുടെ മന:സ്ഥിതി. നാം സ്വയം മാറാൻ കൂട്ടാക്കുന്നില്ല. എല്ലാക്കാര്യങ്ങളും നാളേക്ക് നീട്ടി വയ്ക്കുന്നു. ഫലമോ? ക്ലേശങ്ങളും വിഷമതകളും ഏറുന്നു. സ്വയം മാറാൻ ശ്രമിക്കാത്ത ഒരുവനെ എത്ര ശ്രമിച്ചാലും നമുക്ക് നേർവഴി നയിക്കാൻ സാധ്യമല്ല.



# നമുക്ക് സ്നേഹിക്കാം

പ്രകടിപ്പിക്കാത്ത, സ്നേഹത്തെക്കുറിച്ച് എന്തു പറയുന്നു?

**വി**മാനം റാഞ്ചിയെന്ന് ഉറപ്പായ നിമിഷം. അത് തകർക്കാൻ റാഞ്ചികൾ തീരുമാനിച്ചു. ഇനി ഏതാനും നിമിഷങ്ങൾക്കകം ഭയങ്കരമായ അഗ്നിയിൽ ഹോമിക്കപ്പെടുമെന്ന് അറിഞ്ഞ നിമിഷം. യാത്രക്കാരിലൊരാൾ സെൽഫോൺ വഴി വീട്ടിലേക്കു ഭാര്യയെ വിളിച്ചു. വാക്കുകൾ വരുന്നില്ല. വിതുമ്പലുകൾ. ഒരുവിധം അദ്ദേഹം പറഞ്ഞൊപ്പിച്ചു.

"ഞാൻ ഒരുപാട്... ഒരുപാട് സ്നേഹിച്ചിരുന്നു.. പക്ഷേ എനിക്കത് വേണ്ടത്ര വെളിപ്പെടുത്താനായില്ല... എല്ലാം മറക്കണം... പൊറുക്കണം... ഇനിയൊരുപക്ഷേ കണ്ടെന്നു വരില്ല..." പിന്നെ കേട്ടത് പൊട്ടിത്തെറി..

തട്ടിയെടുത്ത വിമാനങ്ങളിലൊന്നിൽ (പെൻസിൽ വാനിയായിൽ തകർന്ന വിമാനം) നിന്ന് അന്വേഷകർക്ക് കിട്ടിയ വിവരമാണിത്. വലിയൊരു ദുഃഖകരമായ സന്ദേശം ഇതിലുണ്ട്. നാം വളരെ... വളരെ സ്നേഹിക്കുന്നുണ്ട്. പക്ഷേ വേണ്ടസമയത്ത് വേണ്ടതുപോലെ അത് വെളിപ്പെടുത്തുന്നില്ല. അതിന് ഒരുങ്ങുമ്പോഴേക്കും പലപ്പോഴും സമയം വൈകിയിട്ടുണ്ടാകും.

ചെറിയൊരു ജീവിതം.. അതിൽ പകുതിയോളം ഭാഗം ഉറക്കത്തിലും കളഞ്ഞ്, ശേഷിച്ച സമയത്ത് കുറച്ചു നേരമെങ്കിലും നമുക്കുതമ്മിൽ സ്നേഹിക്കാം. സ്നേഹിക്കുന്ന വിവരം സ്നേഹിക്കപ്പെടുന്നവരെ അറിയിക്കുകയും വേണം. പ്രകടമായി തന്നെ സ്നേഹിക്കണം.



# ഈശ്വരൻ മരിച്ചു!

**നിരാശയും വിഷാദവും പലപ്പോഴും കീഴടക്കുന്നു. ഞാനൊരു ഈശ്വരവിശ്വാസിയാണ്. ഒരു പോംവഴി പറയുമോ?**

ഒരു കൊച്ചുകുടുംബം. ഗൃഹനാഥനും ഭാര്യയും രണ്ടു മക്കളും. നന്നായി ജീവിക്കുന്നു. ഈശ്വരവിശ്വാസമുള്ളവർ.

ആരുടെയും ജീവിതം ഒരിക്കലും ഒരേ വിധം ഒഴുകിയിട്ടില്ല. ഉയർച്ചയും താഴ്ചയും സ്വാഭാവികം. ഈ കുടുംബത്തിലും കാലക്കേടിന്റെ കരിനിഴൽ വീണു. ഒരുനാൾ, വിഷാദമഗ്നനായി, തലയ്ക്കു കൈയും കൊടുത്തിരിക്കുന്ന ഭർത്താവിനെയാണ് ഭാര്യ കണ്ടത്. അവർ ചോദിച്ചതിനൊന്നും അയാൾ മറുപടിയും പറഞ്ഞില്ല. തികഞ്ഞ മൗനം.

ഭാര്യ അകത്തുപോയി, പുറത്തു വന്നത് കറുത്ത സാരിയുമുടുത്ത്.

"എന്തേ?" ഭർത്താവ് തിരക്കിപ്പോയി.

"ഈശ്വരൻ മരിച്ചു" ഭാര്യ.

"നിനക്കെന്തുപറ്റി? ഈശ്വരൻ മരിച്ചെന്നോ?" അയാൾ പരിഭ്രമിച്ചു.

"അതേ ഈശ്വരൻ മരിച്ചുകാണും. അല്ലെങ്കിൽ നിങ്ങളെന്തിന് ഇത്ര വിഷാദിക്കണം?" ഈശ്വരൻ കൂടെയുള്ള കാലംവരെ വിഷാദത്തിനും നിരാശയ്ക്കും സ്ഥാനമില്ല. ഏതു ദുഃഖവും പ്രശ്നവും അവിടുന്ന് പരിഹരിക്കും. അപ്പോൾ പിന്നെ എന്തിന് വിഷമിക്കണം?

ആ വാക്കുകൾ ഭർത്താവിനെ ശരിക്കും സ്പർശിച്ചു. അയാൾ പൂർവാധികം ഉത്സാഹത്തോടെ പ്രവൃത്തിയിൽ ഏർപ്പെട്ടു. ക്ലേശങ്ങളെ മറികടന്നു.

ഈശ്വരവിശ്വാസി നിരാശപ്പെടുന്നതിൽ തെല്ലും കഴമ്പില്ല. നിരാശനാകുക എന്നാൽ നിരീശ്വരവാദിയാകുക എന്നർത്ഥം? ആലോചിച്ചു നോക്കൂ.

# പാഴാക്കിയ സമയം

എന്തൊരു തിരക്ക്. ഒരു കാര്യവും നന്നായി ചെയ്യാൻ കഴിയുന്നില്ല... സമയം കിട്ടുന്നില്ല എന്തുചെയ്യണം?

"എനിക്കു സമയം തികയുന്നില്ല." ഈ പരാതി ഇല്ലാത്തവർ ചുരുക്കം. പക്ഷേ ഇതിനേക്കാൾ വലിയൊരു മണ്ടത്തരം ഇനി പറയാനില്ലെന്നത് സത്യം, കുഴിമടിയനും കഠിനാദ്ധ്വാനിയും 24 മണിക്കൂറേ ഉപയോഗിക്കുന്നുള്ളൂ.

നാം തന്നെ വേണം നമ്മുടെ സമയം വിഭജിച്ച് ചെലവഴിക്കാൻ. പണത്തേക്കാൾ സസൂക്ഷ്മം ചെലവഴിക്കേണ്ട ധനമാണ് സമയം. കാരണം പണം ഉണ്ടാകുന്നതും സമയം വേണ്ടരീതിയിൽ ചെലവഴിക്കുമ്പോഴാണല്ലോ!

സമയം എങ്ങനെ ചെലവഴിക്കണമെന്ന് പണ്ഡിതന്മാർ ഉപദേശിച്ചിട്ടുള്ള ഏറ്റവും ഉത്തമമായ മാർഗം ഇങ്ങനെ.

ആറുമണിക്കൂർ വ്യക്തിപരമായ കാര്യങ്ങൾക്ക്,

ആറുമണിക്കൂർ സേവനത്തിന്,

ആറുമണിക്കൂർ സുഖസുഷുപ്തിക്ക്,

ആറുമണിക്കൂർ ഈശ്വരസമീപം വസിക്കാൻ.

ഒടുവിൽ പറഞ്ഞ ആറുമണിക്കൂറാണ് മറ്റുള്ള സമയത്തിനുവേണ്ട ഊർജ്ജം നല്കുക. വേരിൽ വളം ഇടുന്നതുപോലെ എന്നു ചുരുക്കം. ഈ സമയം അവനവനു പറ്റുന്നവിധം ക്രമീകരിച്ചു നോക്കൂ. ജീവിതം സുഖകരവും സുഗമവുമാകുന്നത് അനുഭവിക്കാം.

"അളന്നും തൂക്കിയും" സമയം ഉപയോഗിക്കുമ്പോൾ വലിയൊരു സത്യം വെളിപ്പെടും. "നാം, വളരെയേറെ സമയം പാഴാക്കാറുണ്ട്."

# കരുണയുള്ളവന് സിംഹാസനം

നാം ആരോടെ ങ്കിലും കരുണ കാണിച്ചാൽ ഈശ്വരൻ ഫലം തരുമെന്നു പറയുന്നതു ശരിയാണോ?

തുർക്കിയിലെ ഒരു ചക്രവർത്തിയുടെ കഥ കേൾക്കൂ.

വേടൻ കാട്ടിലൂടെ അലഞ്ഞുനടക്കുകയായിരുന്നു. വൈകുന്നേരമായപ്പോഴാണ് ഒരു പേടമാനും കുഞ്ഞും അയാളുടെ ശ്രദ്ധയിൽപ്പെട്ടത്. വേടൻ അവയെ പിടികൂടാനായി ഓടിച്ചു. മാൻകുട്ടിക്ക് രക്ഷപ്പെടാൻ കഴിഞ്ഞില്ല. വേടൻ അതിനെ പിടികൂടി തിരിച്ച് യാത്രയായി. കുറച്ചു നടന്നപ്പോൾ പുറകിൽ ഒരു ശബ്ദം. വേടൻ തിരിഞ്ഞുനോക്കി. കണ്ണീരൊഴുക്കിക്കൊണ്ട് തള്ളമാൻ.

വേടൻ അതിനെ ഓടിച്ചു വിടാൻ നോക്കി. പക്ഷേ മാൻ പിന്നെയും പിന്തുടർന്നു. അമ്മയുടെ സ്നേഹംകണ്ട് വേടന്റെ മനസിളകി. അയാൾ മാൻകുട്ടിയെ അവിടെ നിർത്തി തിരിച്ചുപോയി. അപ്പോൾ അയാൾക്കുണ്ടായ സന്തോഷം അവർണനീയമായിരുന്നു. അന്നു രാത്രി വേടൻ ഒരു സ്വപ്നം കണ്ടു. ഒരു ശബ്ദവും കേട്ടു. വൃദ്ധനായ, തേജസ്വിയായ ഒരാൾ അവനോട് അരുളുന്നു.

"കരുണയുള്ള നീ ഭാഗ്യവാൻതന്നെ. ഭൂമിയിലും നിനക്ക് സിംഹാസനം ലഭിക്കും."

ഈ വേടൻ പില്ക്കാലത്ത് തുർക്കിയിലെ ചക്രവർത്തിപദത്തിൽ എത്തിയത്രേ!



# ചുമതല ഏറ്റെടുക്കുക

**മുൻഭരണാധികാരികളുടെ വസതികളിൽ നിന്നു കണ്ടെടുത്ത അനധികൃത സമ്പത്തിന്റെ കണക്കുകൾ കേട്ട് ഞെട്ടിപ്പോയി. ഈ രാജ്യത്തിന്റെ ഭാവി എന്ത്?**

ശിബിചക്രവർത്തിയെ അഭയം പ്രാപിച്ച പ്രാവിന്റെ കഥ അറിയില്ലേ? ഒടുവിൽ പ്രാവിനെ രക്ഷിക്കാനായി അതിനെ വേട്ടയാടി എത്തിയ പരുന്തിന് അദ്ദേഹം തന്റെ തുടയിലെ മാംസം മുറിച്ചുകൊടുക്കാൻ തുനിഞ്ഞു. ഒരു ചക്രവർത്തി എങ്ങനെവേണം രാജ്യത്തുള്ള പ്രജകളെ, ജീവജാലങ്ങളെ സംരക്ഷിക്കേണ്ടത് എന്നു വെളിപ്പെടുത്തുകയാണീ കഥ.

ബാബ ഒരിക്കൽ ചോദിച്ചു, "ഇന്ന് ഈ മഹാരാജ്യത്ത് തന്റെ ജനതയ്ക്കുവേണ്ടി ഒരു തുള്ളി ചോര പൊടിക്കാൻ തയ്യാറുള്ള ഏതെങ്കിലും ഭരണാധികാരികൾ ഉണ്ടോ?"

തന്റെ സുഖസമൃദ്ധിക്കായി കോടിക്കണക്കിന് ജനതയെ പട്ടിണിക്കിട്ടു കൊല്ലാൻ വരെ മടിക്കാത്തവർ നമ്മെ ഭരിക്കുകയാണ്.

ധർമ്മബോധമില്ലാത്തവൻ ഭരിക്കുന്ന രാജ്യം അധോഗതിയിലേക്കേ പോകൂ. ധർമ്മിഷ്ഠരായവരെ ഭരണത്തിലെത്തിക്കുക എന്ന ഉത്തരവാദിത്വമേറിയ ചുമതല ഏറ്റെടുക്കുക. എങ്കിലേ രാജ്യവും ജനതയും രക്ഷപ്പെടൂ.



# ഞാൻ ധീരൻ

എല്ലാം ഉണ്ടെങ്കിലും പ്രശ്നങ്ങളെ നേരിടേണ്ടി വരുമ്പോൾ മനസ്സ് തളർന്നുപോകുന്നു. എന്തു ചെയ്യണം?

തിരുക്കുറൾ പാടുന്നു.

"യഥാർത്ഥത്തിൽ ഉള്ളവൻ എന്നുപറയേണ്ടത് മനക്കരുത്ത് ഉള്ളവരെയാണ്. അതില്ലെങ്കിൽ മറ്റെന്തുണ്ടായിട്ടും ഒരു കാര്യവുമില്ല.

അമ്പേറ്റാലും ആന പരാക്രമം തുടരും.

അധഃപതനം വന്നാലും മനഃശക്തിയുള്ളവൻ ഉയർച്ചയ്ക്കായി ശ്രമം തുടരുകതന്നെ ചെയ്യും.

മനോബലം ഉള്ളവനെ തേടി ഐശ്വര്യദേവത അങ്ങോട്ടു ചെല്ലും. ഉയർച്ച മാത്രമേ എപ്പോഴും ആഗ്രഹിക്കാവൂ, അത് സാധിക്കാതെവന്നാൽപോലും."

എന്തുംവരട്ടെ, പതറരുത്. ഒരുനിമിഷം ചിന്തിക്കൂ.. എന്നിട്ട് മനസിനോടു പറയൂ.

'എത്രയോ പ്രശ്നങ്ങൾ ഇതിനുമുമ്പും ഉണ്ടായി. ഞാനതിനെയെല്ലാം അതിജീവിച്ചു. എന്നെ നശിപ്പിക്കാൻ അതിനൊന്നും ആയില്ല. ഈ പ്രശ്നത്തേയും ഞാൻ ധീരതയോടെ നേരിടും. ഇതിനും എന്നെ തളർത്താൻ കഴിയില്ല. കാരണം ഞാൻ ശക്തനാണ്. ഈശ്വര സന്താനമാണ്.' തികഞ്ഞ വിശ്വാസത്തോടെ രംഗത്തിറങ്ങൂ. മനസ്സ് ഉണരും.



# എന്നെ വിടുന്നില്ലേ...

ഞങ്ങൾ ചെറുപ്പമാണ്. ഭർത്താവ് സ്വല്പം മദ്യ പിക്കും. ചില 'കൂട്ടായ്മക ളിൽ' മാത്രം. അതിൽ കുഴപ്പ മുണ്ടോ?

സന്യാസിയും, ശിഷ്യനും വഞ്ചിയിൽ അക്കരെയ്ക്ക് പോകുകയാണ്. നദി മധ്യത്തി ലെത്തിയപ്പോൾ അവർ ഒരു കാഴ്ച കണ്ടു. എന്തോ ഒരു വലിയകെട്ട് ഒഴുകിപ്പോ കുന്നു.

"അതുകണ്ടിട്ട് കമ്പിളിയാണെന്നു തോന്നുന്നു. ഞാനെടുക്കാം." ശിഷ്യൻ പറഞ്ഞു.

ഉടൻ ആ സന്യാസി നദിയിലേക്കു ചാടി. നീന്തി. ഒടുവിൽ അതിൽ കയറിപ്പി ടിച്ചു. വലിച്ചു കയറ്റാൻ നോക്കി. പക്ഷേ അത് കമ്പിളിയല്ല, ഒരു കരടിയായിരുന്നു. സന്യാസി വിളിച്ചുകൂവി." യ്യോ... ഇത് കമ്പിളിയല്ലേ... കരടിയാണേ...."

"അതിനെ വിടൂ.. രക്ഷപ്പെടൂ..." വഞ്ചി യിലിരുന്ന സന്യാസി ഉറക്കെ പറഞ്ഞു.

"ഞാൻ വിട്ടു... പക്ഷേ ഭരതെന്നെ വിടു ന്നില്ലേ..." ശിഷ്യൻ ഉറക്കെ നിലവിളിച്ചു.

ഇതാണ് പലരുടെയും അവസ്ഥ. ആദ്യം തമാശയ്ക്ക് മദ്യം കഴിക്കും. പിന്നെ മദ്യം അയാളെ വിഴുങ്ങും. ഇന്നത്തെ മുഴുകുടിയ ന്മാരൊക്കെ ഒരിക്കൽ വെറുമൊരു രസ ത്തിന് തുടങ്ങിയവർ തന്നെയാണ്. പക്ഷേ ഇപ്പോൾ മദ്യം അവരെ വിടുന്നില്ലെന്നുമാ ത്രം. ഇനി ആലോചിക്കൂ.



# പറയുന്ന ചിന്തകൾ

അരുതാത്ത ചിന്തകളേ മനസിൽ വരൂ.. വേണ്ടാത്തത് ചിന്തിക്കാനേ തോന്നൂ... ഈ ചിന്തകൾ വലിയ മനഃക്ലേശം ഉണ്ടാക്കുന്നു. പരിഹാരമുണ്ടോ?

കുലംകുത്തിയൊഴുകുന്ന നദിയുടെ കരയിൽ പോയി നോക്കാം. എന്തൊക്കെ അതിലൂടെ കുത്തിയൊലിച്ചുപോകുന്നു. കരയിൽ നിന്ന് അതു കാണാൻ നല്ല രസം. പക്ഷേ നദിയിലേക്ക് എടുത്തുചാടിയാലോ?

ഒഴുക്കിനൊപ്പം പോയതുതന്നെ. മനസും അത്തരമൊരു നദി തന്നെയാണ്. അതിലൂടെ അശുഭങ്ങളായ ചിന്തകൾ കുത്തിയൊലിച്ചുപോകുന്നതു കാണാം. ഒരു കാഴ്ചക്കാരനെപ്പോലെ അത് കാണാൻ ശീലിക്കുക. മനഃക്ലേശം അതോടെ നിലയ്ക്കും.

കാറിൽ പോകുമ്പോൾ വഴിയരികിലെ എത്ര കെട്ടിടങ്ങളും പൂക്കളും ജനങ്ങളേയും യാത്രക്കാരേയും കാണാം. പക്ഷേ അതൊന്നും കാറിലെ യാത്രക്കാരനെ ബാധിക്കുന്നില്ല. കാറിൽത്തന്നെ ഇരിക്കുന്നതുകൊണ്ടാണത്. അയാൾ കാഴ്ചകൾ കാണുക മാത്രം ചെയ്യുന്നു.

അതുപോലെ ചിന്തകളിൽ നിന്ന് വിട്ടുമാറി നില്ക്കുക. നാം അശുഭചിന്തകളെ അവഗണിച്ചു തുടങ്ങുന്നതോടെ അവയുടെ ഒഴുക്കും കുറയും. ഇത് പരിശീലിക്കാൻ ആദ്യം വിഷമം ഉണ്ട്. പക്ഷേ ചിന്ത നിയന്ത്രിതമായാൽ കിട്ടുന്ന ആനന്ദം എത്ര മഹത്തരം. ആനന്ദമാകുന്ന വലിയ നിധിക്കുവേണ്ടി കഠിന യത്നം വേണ്ടി വരും.



# പാവം പരദൂഷണക്കാരൻ

പരദൂഷണത്തെക്കുറിച്ച് എന്താണ് അഭിപ്രായം?

വസ്ത്രത്തിലെ അഴുക്ക് കളയുവാൻ പല മാർഗ്ഗമുണ്ട്. വെള്ളം ഉപയോഗിച്ചും സോപ്പുപയോഗിച്ചും നമുക്ക് അഴുക്ക് അകറ്റാം.

പരദൂഷണക്കാരനും അഴുക്ക് കളയുന്ന ജോലി തന്നെയാണ് ചെയ്യുന്നത്. അയാൾ മറ്റൊരാളുടെ അഴുക്ക് (കുറ്റം) നാവു കൊണ്ട് വൃത്തിയാക്കുന്നു. ഓരോ കുറ്റം പറയുമ്പോഴും പരദൂഷണക്കാരൻ തന്റെ എതിരാളിയുടെ പാപഭാരം കുറയ്ക്കുകയാണ്. ഇങ്ങനെ നക്കിതന്നെ വൃത്തിയാക്കുന്നതിൽ പരദൂഷണത്തിന് ഇരയായവൻ, മറ്റേയാളോട് നന്ദി പറയേണ്ടതാണ്.

ഷിർദ്ദീശ്വരൻ പറയുന്നു.

"പന്നി മലം തിന്നും, വളരെ രസത്തോടെ തന്നെ. അതിനു തുല്യം തന്നെയാണ് പരദൂഷണവും."

പരദൂഷണത്തിൽ മുഴുകി രസിക്കുമ്പോൾ ഈ വസ്തുത ഓർമ്മിക്കുക. അപ്പോൾ പരദൂഷണത്തിനുള്ള വാസന കെട്ടടങ്ങിക്കൊള്ളും. എന്നിട്ടും കുറ്റം പറയാൻ ശക്തമായ ആഗ്രഹം ഉണ്ടെങ്കിൽ അയാളുടെ മുന്നിൽ വച്ചുതന്നെ പറയാൻ ധൈര്യം കാണിക്കൂ. ഒരാളുടെ അഭാവത്തിൽ ഒരിക്കലും അയാളെ പഴിക്കരുത്. ധൈര്യമുണ്ടെങ്കിലേ അതിനു കഴിയൂ. ഭീരുവാണ് പരദൂഷണത്തിൽ ഏറ്റവും രസിക്കാറ്.



# പൂന്തോട്ടക്കാരൻ

ഭൗതികജീവിതം നയിക്കുന്നവനും ത്യാഗജീവിതം നയിക്കുന്നവനും തമ്മിലെന്താണ് വ്യത്യാസം?

രണ്ട് സൂക്ഷിപ്പുകാരുണ്ടായിരുന്നു. ഒരാൾ കുതിരസൂക്ഷിപ്പുകാരൻ, മറ്റേയാൾ പൂന്തോട്ടം സൂക്ഷിപ്പുകാരൻ.

കുതിരസൂക്ഷിപ്പുകാരന് മനഃസമാധാനമില്ല. കുതിരയെ അഴിച്ചുവിട്ട് നോക്കാനാണ് കല്പന. അതെവിടെയെങ്കിലും കടന്നുകളയുമോ? ആരെങ്കിലും അതിനെ ഉപദ്രവിക്കുമോ, ഭക്ഷണം കൊടുത്തത് മുഴുവനും കഴിച്ചോ? അങ്ങനെ എപ്പോഴും അയാൾക്ക് ഉത്ക്കണ്ഠ. കുതിരയുടെ ഓരോ കുതിപ്പും അയാൾക്ക് കിതപ്പാണ്.

പൂന്തോട്ടക്കാരൻ സ്വസ്ഥനാണ്. വാതിലിനരികിൽ ഇരുന്നാൽ അനധികൃതമായി ആരും തോട്ടത്തിൽ വരില്ലെന്ന് ഉറപ്പാണ്. തോട്ടത്തിന് കാവൽ നില്ക്കുന്ന നിമിഷം തന്നെ പൂന്തോട്ടത്തിന്റെ സൗന്ദര്യവും ആസ്വദിക്കാം. അയാളുടെ കാവൽജോലി എത്ര രസകരം. ചെടിയുടെ ഓരോ വളർച്ചയും അയാളെ ആനന്ദഭരിതനാക്കും.

ത്യാഗജീവിതം നയിക്കുന്നവൻ പൂന്തോട്ടം സൂക്ഷിപ്പുകാരനെപ്പോലെയാണ്. സ്വസ്ഥൻ.

തീർത്തും ഭൗതികതയിൽ മുഴുകിക്കഴിയുന്നവൻ കുതിരസൂക്ഷിപ്പുകാരനെപ്പോലെയും. അയാൾക്ക് സ്വസ്ഥത എന്നത് വിദൂര സ്വപ്നം.



# പഠിക്കാത്ത പ്രാർത്ഥന

**പ്രാർത്ഥനയിൽ തെറ്റുവന്നാൽ?**

എന്നും അതുവഴി വഞ്ചിയിൽ പോകുമ്പോൾ പുരോഹിതൻ ആ കൊച്ചു വീട് ശ്രദ്ധിക്കാറുണ്ട്. ത്രിസന്ധ്യാവേളയിൽ അവിടെ നിന്ന് ഉറക്കെ പ്രാർത്ഥന കേൾക്കാം. അദ്ദേഹം വഞ്ചിയടുപ്പിച്ച് അത് ശ്രദ്ധിക്കും. അപ്പോൾ തോന്നും. 'പാവങ്ങൾ! ശരിക്കും പ്രാർത്ഥന ചൊല്ലാൻ കൂടി അറിയില്ല. ഒരിക്കൽ പഠിപ്പിച്ചുകൊടുക്കണം.'

ഒരുദിവസം പുരോഹിതൻ ആ കൊച്ചു വീട്ടിലേക്ക് കയറിച്ചെന്നു. മുഖവുര കൂടാതെ അദ്ദേഹം കാര്യം പറഞ്ഞു. മാത്രമല്ല നീളമുള്ള ഒരു പ്രാർത്ഥനാ വാചകവും പഠിപ്പിച്ചു. അതിനുശേഷം അദ്ദേഹം വഞ്ചിയിൽ കയറി യാത്രയായി.

പെട്ടെന്ന് കുടിലിൽനിന്ന് ഗൃഹനാഥൻ ഓടി പുറത്തെത്തി. "നില്ക്കൂ.. നില്ക്കൂ.. ഒരു സംശയം." അപ്പോഴേക്കും പുരോഹിതന്റെ വഞ്ചി കരയിൽ നിന്ന് അകന്നു കഴിഞ്ഞിരുന്നു. ആ പാവപ്പെട്ട മനുഷ്യൻ കാര്യമറിയാനുള്ള തീവ്രതയിൽ എല്ലാം മറന്ന് ജലത്തിനു മുകളിലൂടെ ഓടി വഞ്ചിക്കരുകിലെത്തി.

വിസ്മയിച്ചുനില്ക്കുന്ന പുരോഹിതനോട് പാവപ്പെട്ട ആ മനുഷ്യൻ ചോദിച്ചു.

"പ്രാർത്ഥനയുടെ അവസാനം ഞാൻ മറന്നു. ഒരിക്കൽകൂടി പറയുമോ?"

വെള്ളത്തിനു മീതെ നില്ക്കുന്ന അയാളെ കണ്ട് പുരോഹിതൻ തലതാഴ്ത്തിക്കൊണ്ടുപറഞ്ഞു. "നീ നിന്റെ ആ പഴയ പ്രാർത്ഥന ചൊല്ലിയാൽ മതി." പ്രാർത്ഥനയല്ല ഈശ്വരൻ ശ്രദ്ധിക്കുക. പ്രാർത്ഥിക്കുന്നവന്റെ മനസാണ്.

# ഗാന്ധാരിയുടെ തെറ്റ്

**'മാതൃദേവോ ഭവ' എന്നാൽ എന്താണ്?**

കുരുക്ഷേത്രയുദ്ധം കഴിഞ്ഞു. കൗരവർ മുഴുവനും നശിച്ചു. ശ്രീകൃഷ്ണൻ കൊട്ടാരത്തിലെത്തിയപ്പോൾ നൂറുമക്കൾ നഷ്ടപ്പെട്ട ഗാന്ധാരി വിലപിച്ചു.

"കൃഷ്ണാ.. അങ്ങ് സഹായിച്ചതു കൊണ്ടാണ് പാണ്ഡവർ ജയിച്ചത്. എന്റെ നൂറു മക്കളെ വധിച്ചതിന്റെ ഉത്തരവാദിത്വവും അങ്ങേക്കുതന്നെ."

മന്ദഹാസത്തോടെ ശ്രീകൃഷ്ണൻ അരുളി. "ഞാൻ ആരേയും രക്ഷിച്ചിട്ടുമില്ല. ശിക്ഷിച്ചിട്ടുമില്ല. അവരവർ ചെയ്യുന്നതിന്റെ ഫലം അവരവർ അനുഭവിക്കുന്നു അത്രമാത്രം.

"ഒരമ്മ എന്നനിലയിൽ നിങ്ങൾ കുട്ടികളെ ശാസിച്ചിട്ടുണ്ടോ? അന്ധനായ ഭർത്താവിനൊപ്പം ക്ഷണിച്ചുവരുത്തിയ അന്ധതയുമായി നിങ്ങൾ കാലം കളഞ്ഞു. ഏതമ്മയും കണ്ണും മൂടിക്കെട്ടി ഇങ്ങനെ ഇരുന്നാൽ ഇതുതന്നെ ഫലം.

"കുന്തീദേവിയെ നോക്കൂ. ഭർത്താവ് മരിച്ചിട്ടും പുത്രന്മാരുടെ കൂടെ സദാ അവർ ഉണ്ടായിരുന്നു. അവരുടെ സുഖത്തിലും പ്രത്യേകിച്ച് ദുഃഖത്തിലും കുന്തി പിന്തിരിഞ്ഞില്ല, അമ്മയുടെ സാമീപ്യം അവരെ നല്ലവരാക്കി.

അമ്മയുടെ സ്നേഹവും ശാസനയും മക്കളുടെ നല്ല വളർച്ചയ്ക്ക് അത്യാവശ്യമാണ്. അമ്മയുടെ അനുഗ്രഹം കിട്ടാത്തവന് എങ്ങനെ ഈശ്വരന്റെ അനുഗ്രഹം ലഭിക്കും?"



# ഭഗവാൻ തേടുന്നു

ഞാൻ ഈശ്വരനെ തേടി വലഞ്ഞു. കാണാൻ ഇനി എന്താണൊരു മാർഗ്ഗം?

**ഒ**രു പ്രഭാഷണവേളയിൽ ബാബ പറഞ്ഞു.

“ഈശ്വരനെത്തേടി ആരും അലയേണ്ടതില്ല. മാത്രമല്ല അത് വിഡ്ഢിത്തവുമാണ്! നമ്മുടെ സമീപത്തില്ലാത്ത ഒന്നിനെയാണല്ലോ നാം തേടുന്നത്.

ഈശ്വരൻ സർവ്വവ്യാപി. നമ്മുടെ അകത്തും പുറത്തും ഭഗവാൻ സ്ഥിതിചെയ്യുന്നു. എന്നിട്ടും നാം ഈശ്വരനെ തേടുന്നത് വിഡ്ഢിത്തമല്ലേ? എവിടെയുമുണ്ട് ഈശ്വരൻ. നാം കാണാത്തത്, കാമക്രോധാദികളാകുന്ന തുണികൊണ്ട് കണ്ണുമൂടിയതുകൊണ്ടാണ്. അത് മാറ്റിയാൽ ആ നിമിഷം ആ കരുണാമയനെ കാണാം. അനുഗ്രഹം വാങ്ങാം.

സത്യത്തിൽ നമ്മൾ ഭഗവാനെ തേടുകയല്ല. ഭഗവാൻ ഭക്തനെ തേടുകയാണ്. കാരണം ഭക്തിയുള്ളവർ നന്നേ ചുരുക്കം.

നമ്മിലും അന്യനിലും കുടികൊള്ളുന്ന ആ ഈശ്വരനെ കാണാൻ കണ്ണുതുറക്കുക. അപ്പോൾ ഈശ്വരൻ നമുക്ക് സ്വയം വെളിപ്പെടുത്തും.



# അമ്മയുടെ സ്നേഹം

ഒരാൾക്ക് ഏറ്റ
വുമധികം
സ്നേഹം ലഭി
ക്കുന്നത്
ആരിൽ
നിന്നാണ്...?

അമ്മയുടെ സ്നേഹത്തിനു തുല്യം ഗണിക്കാവുന്ന മറ്റൊരു സ്നേഹമില്ല.

ഭാര്യയും ഭർത്താവും തമ്മിൽ സ്നേഹിക്കും. പക്ഷേ ചെറിയൊരു പിഴവന്നാൽ ഇരുവർക്കും തമ്മിൽ പിരിയാനും പരസ്പരം തള്ളിപ്പറയാനും മടിയില്ല. പക്ഷേ എന്ത് അതിക്രമം കാണിച്ചാലും അമ്മയ്ക്ക് കുഞ്ഞിനെ തള്ളിപ്പറയാനാകില്ല.

മറ്റെല്ലാ സ്നേഹങ്ങളും കൊടുക്കൽവാങ്ങലുകളുടെ അടിത്തറയിലാണ് പലപ്പോഴും പണിതുയർത്തുന്നത്.

കറവ വറ്റിയ പശുവിനെ കൂടിവന്നാൽ നാലുമാസംകൂടി വീട്ടിൽ നിറുത്തും. പ്രയോജനമില്ലെന്നു കണ്ടാൽ വില്ക്കും. നമ്മുടെ സ്നേഹങ്ങളിൽ അധികവും ഇത്തരത്തിലുള്ളവ മാത്രം.

സ്നേഹം ഹൃദയത്തിലൂടെ സംസാരിക്കും. അതിന്റേത് ഹൃദയഭാഷയാണ്. ബാക്കിയുള്ളവയെല്ലാം ബുദ്ധിയുടെ ഭാഷ.

ഒരിക്കൽ ഒരു വീട്ടമ്മ തന്റെ കുഞ്ഞിനെപ്പറ്റി കവിത എഴുതി. കുട്ടിയെ ഉപമിച്ചതെല്ലാം മുഴുതിങ്കളിനോടാണ്. കവിത വായിച്ചുകേട്ട ഭർത്താവ് പറഞ്ഞു.

“കഷ്ടം. ചന്ദ്രനിൽ മുഴുവനും പാറക്കെട്ടുകളും പൊടിപടലങ്ങളുമാണ്. വായുപോലുമില്ല. മനുഷ്യൻ എന്നേ അവിടെയിറങ്ങി ഇതെല്ലാം നേരിൽ കണ്ടു...” ഇങ്ങനെ പോയി അദ്ദേഹത്തിന്റെ വാദഗതികൾ.

ഇതിൽ അമ്മയുടേത് ഹൃദയഭാഷ. അച്ഛന്റേത് ബുദ്ധിയുടെ ഭാഷ. ഹൃദയത്തിന്റെ ഭാഷയിലേ സ്നേഹം തളിർക്കൂ.



# മൂന്ന് കവചങ്ങൾ

എന്നെ ആരും സ്നേഹിക്കുന്നില്ല. എല്ലാവർക്കും എന്നോട് വെറുപ്പാണ്. ഈ ദുഃഖത്തിൽ നിന്ന് ഞാനെങ്ങനെ രക്ഷപ്പെടും?

"ഹാവൂ," രാജാവ് വേദനകൊണ്ട് പുളഞ്ഞു പോയി. കാലിൽ എന്തോ കൊണ്ടിരിക്കുന്നു. അസഹ്യമായ വേദന. സേവകർ ഓടി എത്തി. പരിശോധനയിൽ കാര്യം പിടികിട്ടി.

"മുള്ള് കൊണ്ടതാണ്."

കോപിഷ്ഠനായ രാജൻ അലറി. "ഇനി മുതൽ നാം പോകുന്ന വഴിയിലൊന്നും മുള്ള് കാണാൻ പാടില്ല. അവയെല്ലാം നശിപ്പിക്കുക."

മഹാരാജാവ് തെല്ല് ശാന്തനായപ്പോൾ ബുദ്ധിമാനായ മന്ത്രി വിനയത്തോടെ ചോദിച്ചു.

"മഹാരാജാവേ.. അങ്ങയുടെ കല്പന നടപ്പാക്കാം. പക്ഷേ അതിലും നല്ലത് അങ്ങ് പാദരക്ഷ ഉപയോഗിക്കുന്നതല്ലേ? പാദരക്ഷയുണ്ടെങ്കിൽ അങ്ങേക്ക് ഭയക്കാതെ നടക്കാം. മുള്ളിന് ഒന്നുംചെയ്യാനും കഴിയില്ല. മാത്രമല്ല നടപ്പാക്കാൻ എളുപ്പവും അതാണല്ലോ." രാജാവ് ആ നിർദ്ദേശം സ്വീകരിച്ചു.

മനസിൽ കൊള്ളുന്ന മുള്ളുകളാണ് നിങ്ങളെ വേദനിപ്പിക്കുന്നത്. മനസിന് ഒരു രക്ഷാകവചം കൊടുത്താൽ മതി പിന്നെ വിഷമിക്കാനില്ല. മനസ്സിനെ ധരിപ്പിക്കേണ്ട കവചം ഇതാണ്.

● എല്ലാവരെയും സ്നേഹിക്കാൻ ആത്മാർത്ഥമായി ശ്രമിക്കുക. ●ക്ഷമിക്കാൻ ശീലിക്കുക. ● നമ്മുടെ കൈവശം ഉള്ളത് കൊടുക്കാനും പഠിക്കുക. ഈ മൂന്ന് കവചങ്ങൾ ധരിച്ചാൽ പിന്നെ ആർക്കും നമ്മെ നോവിക്കാനാവില്ല.

# സ്വർഗ്ഗ കവാടത്തിൽ

**ആരാണ് സ്വർഗ്ഗത്തിന് അവകാശി?**

വേദപണ്ഢിതനും പുരോഹിതനും കൃഷിക്കാരനും ഒരേസമയം മരിച്ചു. മൂന്നു പേരുടെയും ആത്മാവ് ഒരുമിച്ചാണ് സ്വർഗ്ഗത്തിലേക്ക് യാത്രതിരിച്ചത്. സ്വർഗ്ഗകവാടത്തിലെ കാവൽക്കാരൻ പറഞ്ഞു.
"നിങ്ങൾ സ്വയം പരിചയപ്പെടുത്തുക. എന്നിട്ടേ അകത്തേക്ക് കടക്കാനാവൂ."

വേദ പണ്ഢിതൻ പറഞ്ഞു. "ഞാൻ മഹാപണ്ഢിതനാണ്, എനിക്കറിയാത്ത ശാസ്ത്രമില്ല... വേദമില്ല. വേദം പഠിപ്പിച്ചാണ് ഞാൻ ജീവിതം ചെലവഴിച്ചത്."

"പക്ഷേ അതിലൊന്നുപോലും നിങ്ങൾ സ്വന്തം ജീവിതത്തിൽ നടപ്പാക്കിയിട്ടില്ല... അതിനാൽ അകത്തുകടക്കാനാവില്ല." കാവൽക്കാരൻ പറഞ്ഞു.

"ഞാൻ ആയിരക്കണക്കിന് യാഗം ചെയ്തിട്ടുണ്ട്. പൂജകൾ ചെയ്തിട്ടുണ്ട്. അതുകൊണ്ട്. എനിക്ക് അകത്ത് കടക്കാം." പുരോഹിതൻ.

"പറ്റില്ല, കാരണം നിങ്ങൾ ചെയ്തിട്ടുള്ള പൂജകളും കർമ്മങ്ങളും സ്വന്തം സുഖത്തിനു മാത്രമായിരുന്നു. ലോകോപകാരാർത്ഥം എന്തു ചെയ്തിട്ടുണ്ട്? സ്വാർത്ഥന് സ്വർഗ്ഗത്തിൽ സ്ഥലമില്ല."

ഒടുവിൽ കൃഷിക്കാരന്റെ ഊഴമായി. അയാൾ പറഞ്ഞു.

"ഞാൻ നന്നായി പണിചെയ്താ ജീവിതം നയിച്ചത്. വീട്ടുകാരെയെല്ലാം സംരക്ഷിച്ചു, കഴിയുന്ന വിധം എന്റെ ഗ്രാമത്തെ സേവിച്ചു. അത്രമാത്രം."

"വരൂ.... നിങ്ങൾതന്നെ യോഗ്യൻ.."

സേവനം ചെയ്യുന്നവനെ മാത്രമേ ഈശ്വരൻ സ്നേഹിക്കൂ, സഹായിക്കൂ.

# എന്റേതല്ല

ഞാൻ സഹാ
യിച്ച പലരും
ഇപ്പോൾ എന്നെ
ഉപദ്രവിക്കുന്നു.
ഞാനെന്തു
ചെയ്യണം?

തീവണ്ടിയിലാണ് യാത്ര. ഇടയ്ക്ക് കാപ്പി വന്നു. ഉപയോഗിച്ചു കഴിഞ്ഞാൽ കളയാവുന്ന തരം കപ്പിൽ കാപ്പി വാങ്ങി... കാപ്പികുടി കഴിഞ്ഞു. കപ്പൊഴിഞ്ഞു. അത്രയും നേരം 'എന്റേതായിരുന്ന' കപ്പ് ഞെക്കി പുറത്തേക്കെറിഞ്ഞു.

അവിടെ ആ കപ്പുമായുള്ള ബന്ധം തീരുകയാണ്. അതുകൊണ്ടുതന്നെ ഉപേക്ഷിക്കപ്പെട്ട കപ്പ് വേദനയും ഉണ്ടാക്കിയില്ല.

ആരെ സഹായിക്കുമ്പോഴും (കുറച്ചുകൂടി നല്ല പ്രയോഗം സേവിക്കുമ്പോഴും), ഈ ചിന്ത പുലർത്തുക. 'എനിക്കു ചെയ്യാനുള്ളത് ചെയ്തു കഴിഞ്ഞു. മനസ്സിൽ നിന്നും അത് മാറ്റുക. ഇനി അതിന്റെ ഫലം നല്ലതോ ചീത്തയോ എന്തുമാകട്ടെ, അതെനിക്ക് പ്രശ്നമല്ല.'

ഈ മനോഭാവം പുലർത്താൻ ശ്രമിക്കൂ. മനഃപീഡ കുറയുന്നതായി കാണാം. സത്യത്തിൽ നമ്മെ പീഡിപ്പിക്കുന്നത് മറ്റുള്ളവരുടെ വാക്കുകളല്ല; അംഗീകാരത്തിനുള്ള നമ്മുടെ മനസ്സിന്റെ അതിരുകടന്ന ആഗ്രഹമാണ്.



# ഭീരുവിന്റെ സന്യാസം

ചില പ്രതികൂല സാഹചര്യങ്ങളിൽ എല്ലാം ഇട്ടെറിഞ്ഞ് സന്യസിക്കാൻ വരെ തോന്നുന്നു.

**പൊ**രിഞ്ഞ യുദ്ധം. അതിലൊരു പട്ടാളക്കാരന് ഭയം തോന്നി. ചീറിപ്പായുന്ന അസ്ത്രങ്ങൾക്കിടയിൽ തന്റെ ജീവൻ നൂൽപ്പാലത്തിലൂടെ പോകുന്നതുപോലെ അയാൾക്കു തോന്നി. അയാൾ ആരും കാണാതെ പടക്കളത്തിൽനിന്ന് ഒളിച്ചു പോയി. ചെന്നുചേർന്നത് കുലഗുരുവിന്റെ സമീപത്ത്.

"എനിക്ക് യുദ്ധം മടുത്തു സ്വാമീ. സന്യസിച്ചാൽ മതി." ശിഷ്യൻ പറഞ്ഞു.

ഗുരു പുച്ഛത്തോടെ ചിരിച്ചുകൊണ്ട് അവനോടു പറഞ്ഞു.

"നീ ഭീരുവാകരുത്. വിരക്തികൊണ്ടല്ല, ഭീരുത്വം കൊണ്ടാണ് നീ പടക്കളം വിട്ടത്... ധൈര്യമായി ചെന്ന് യുദ്ധം ചെയ്യൂ... മരിക്കുന്നെങ്കിൽ മരിക്കട്ടെ. രാജ്യം അപകടത്തിൽപ്പെടുമ്പോൾ നിന്റെ ധർമ്മം യുദ്ധം ചെയ്യലാണ്. അല്ലെങ്കിൽ അത് അധർമ്മമാകും."

അതാത് സന്ദർഭങ്ങളിൽ ചെയ്യേണ്ടത് ചെയ്യാതെ ഈശ്വരന്റെ പേരും ചൊല്ലി നിഷ്ക്രിയനാകുന്നത് അധർമ്മമാണ്. ചെയ്യേണ്ടത് ഈശ്വരസ്മരണയോടെ ചെയ്യുകതന്നെ വേണം; അല്ലാതെ സന്യസിക്കാൻ പോകുന്നവൻ ലക്ഷ്യത്തിൽ എത്തുകയുമില്ല. സന്യാസം മനസ്സു കൊണ്ട് നേടേണ്ടതു കൂടിയാണ്. യുദ്ധം ചെയ്യുന്നതിനേക്കാൾ കാർക്കശ്യവും ധീരതയും വേണം ഉത്തമ സന്യാസിയാകാൻ.



# കത്തിപ്പടരുന്ന ശക്തി

എത്ര ശ്രദ്ധയോടെ പ്രവർത്തിച്ചാലും പരാജയപ്പെടുന്നു. എന്തുകൊണ്ടാണിത്?

അയാൾ മല്ലയുദ്ധം മുഴുവൻ നന്നായി പഠിച്ചുകഴിഞ്ഞു. പക്ഷേ, കളരിക്കുപുറത്ത് ആരോട് എതിരിട്ടാലും തോൽവിതന്നെ തോൽവി.

ഒടുവിൽ അയാൾ മനസ്സു മടുത്ത് ഗുരുവിന്റെ സമീപം എത്തി.

"ഗുരോ... ഈ കളരിക്കു പുറത്ത് ആരോടും പൊരുതി നേടുവാൻ എനിക്കാവുന്നില്ല."

ഗുരു മെല്ലെ പറഞ്ഞു. "ഇന്ന് ആശ്രമത്തിൽ കഴിയൂ. ഉറങ്ങരുത്. രാത്രി മുഴുവനും നീ മഹാശക്തനാണെന്നു മാത്രം ചിന്തിക്കൂ..."

അയാൾ ഏകാഗ്രമായി ആ ചിന്തയിൽ മുഴുകി. മണിക്കൂറുകൾ കഴിയുന്തോറും തന്റെ സിരകളിൽ ശക്തി കത്തിപ്പടരുന്നത് അയാൾക്ക് കൂടുതൽ ബോധ്യപ്പെട്ടു തുടങ്ങി.

നേരം പുലർന്നു. ഗുരു എത്തി ആനന്ദവാനായി ധ്യാനിക്കുന്ന ശിഷ്യനെ ഉണർത്തി പറഞ്ഞു.

"ഇനി നീ ആരോടും എതിരിട്ടുകൊള്ളൂ. നീ ജയിക്കും."

ഗുരുവിന്റെ വാക്ക് വിഫലമായില്ല.

എന്തുണ്ടെങ്കിലും ആത്മവിശ്വാസം ഉണ്ടെങ്കിലേ ഫലപ്രാപ്തി ഉണ്ടാകൂ. നാം എന്ത് ചിന്തിക്കുന്നുവോ, അതായി മാറുകയും ചെയ്യും.



# ഭീമന്റെ ചിരി

പല നല്ല കാര്യങ്ങളും ചെയ്യണമെന്ന് ആഗ്രഹമുണ്ട്. പറ്റിയ അവസരം കിട്ടുന്നില്ല. എന്തുചെയ്യണം?

"മകളുടെ വിവാഹമാണ്. അവിടുന്ന് സഹായിക്കണം." ഒരു ദരിദ്രൻ യുധിഷ്ഠിരനോട് കൊട്ടാരത്തിൽ ചെന്ന് പറഞ്ഞു.

"നാളെ വരൂ. പരിഹാരം ഉണ്ടാക്കാം." ധർമ്മ രാജാവ് കല്പിച്ചു.

ആ മറുപടി കേട്ടയുടനെ ഭീമൻ പൊട്ടിച്ചിരിച്ചു. എന്നിട്ട് രാജസേവകരോട് കല്പിച്ചു.

"ഉം. വേഗം പെരുമ്പറയടിക്കിൻ... ഈ നല്ല വാർത്ത ഏവരെയും അറിയിക്കൂ... ആഹ്ലാദം എല്ലാവരും പങ്കിടട്ടെ..."

"നിനക്കെന്തുപറ്റി ഭീമാ, എന്താണ് ആഹ്ലാദത്തിനു കാരണം?" യുധിഷ്ഠിരൻ നീരസത്തോടെ തിരക്കി.

"അങ്ങ് മരണത്തെ ജയിച്ചില്ലേ, അതുകൊണ്ടുതന്നെ." ഭീമൻ പറഞ്ഞു. യുധിഷ്ഠിരന് കാര്യം മനസ്സിലായില്ല. ഭീമൻ വ്യക്തമാക്കി.

"അങ്ങ് നാളെ വരാനല്ലേ അയാളോട് പറഞ്ഞത്. നാളെവരെ അങ്ങ് ജീവിച്ചിരിക്കും എന്ന് അപ്പോൾ അങ്ങേക്ക് ഉറപ്പല്ലേ..." ഞങ്ങൾക്കാർക്കും അടുത്ത നിമിഷത്തെ കാര്യം പോലും ഉറപ്പില്ല. അങ്ങാകട്ടെ മരണത്തെപ്പോലും മാറ്റിനിറുത്താൻ കഴിവുള്ളവനും" യുധിഷ്ഠിരന് കാര്യം മനസ്സിലായി......

എന്തെങ്കിലും സേവനം ആർക്കെങ്കിലും ചെയ്യണമെന്ന് തോന്നിയാൽ ആ നിമിഷം തന്നെ ചെയ്യുക. അടുത്തനിമിഷം നമുക്കുള്ളതാണോ എന്ന് നമുക്കുതന്നെ നിശ്ചയമില്ല. നല്ല കാര്യങ്ങൾ ചെയ്യാൻ പറ്റിയ അവസരം ഈ നിമിഷംതന്നെയാണ്. മറക്കണ്ട.

# എന്തിന് വാതിൽ

അസൂയയും വെറുപ്പും കോപവും അകറ്റാൻ എന്തു ചെയ്യണം?

വീടുപണിയാനായി ആദ്യം ചെയ്യുന്നത് അടിത്തറ കെട്ടുകയാണല്ലോ. അതിനു ശേഷം ചടങ്ങുകളോടുകൂടിത്തന്നെ 'കട്ടിള' വയ്ക്കുന്നു... പിന്നീട് ഭിത്തികൾ ഉയരുകയായി.

'കട്ടിള'വാതിൽ പിടിപ്പിക്കാനുള്ളതാണ്.

എന്തിനാണ് വാതിൽ?

ആവശ്യമുള്ളവരെ അകത്തു കടത്തുക. വേണ്ടാത്തവരെ പുറത്തുനിറുത്തുക. പരസ്പരവിരുദ്ധമായ ഈ കാര്യങ്ങൾക്കാണ് വാതിലുകൾ പിടിപ്പിക്കുന്നത്.

ഇതുപോലെ മനസ്സാകുന്ന കൊട്ടാരത്തിനും ഒരു വാതിൽ വയ്ക്കണം. ആവശ്യമില്ലാത്തവയെ-നമ്മെ അധഃപതിപ്പിക്കുന്ന ചിന്തകളെ-പുറത്താക്കി വാതിലടയ്ക്കണം. നമ്മെ ശ്രേയസ്സിലേക്കും ശാന്തിയിലേക്കും നയിക്കുന്നവയെ വാതിൽതുറന്ന് സ്വീകരിക്കണം.

ആവശ്യമുള്ളവയെ സ്വീകരിക്കുക. അല്ലാത്തവയെ പുറത്താക്കുക. അതുതന്നെ ഏറ്റവും നല്ല മാർഗ്ഗം.



# കള്ളൻ ആര്?

**സ്വന്തം നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നത് തെറ്റാണോ?**

അവനവനുവേണ്ടി ജീവിക്കുന്നവനെ ഭഗവദ്ഗീത 'കള്ളൻ' എന്നാണ് വിളിക്കുന്നത്. നാം ഇന്നനുഭവിക്കുന്ന ഭൗതികസുഖങ്ങളിൽ ഏറെയും നാം നേടിയവയല്ല. നമുക്കുമുമ്പേ വന്നവർ നേടിയതാണ്.

"നിങ്ങൾ തിന്ന മാമ്പഴം നിങ്ങൾ നട്ട മാവിലേതല്ലല്ലോ..." ഇങ്ങനെ ഏതെടുത്തു നോക്കിയാലും ഈ സത്യം കാണാം. അതുകൊണ്ട് ആ 'കടം' തീർക്കാനായി നാമും സമൂഹത്തെ സേവിക്കണം.

രാവണൻ തന്റെ സുഖത്തെ മുൻനിർത്തി ജീവിച്ചു. ഫലം നാശം. ശ്രീരാമൻ ലോകത്തിനായി ജീവിച്ചു. യൂദാസ് തനിക്കായി ജീവിച്ചു. അന്ത്യം ദയനീയമായി. യേശുദേവനാകട്ടെ ലോകത്തിനായി ജീവിച്ചു.

'തനിക്കായി' മാത്രം ജീവിക്കുന്നത് നാശത്തിലേക്കുള്ള ചാട്ടമാണ്.



# ദാനത്തിന്റെ മഹത്വം

ദാനം ചെയ്യുന്ന തെന്തിനാണ്?

"ദാനം ചെയ്യുകയെന്നത് മഹത്തരമായ പ്രവൃത്തിയാണ്." റംസാൻമാസം ഉൽബോധിപ്പിക്കുന്നു. അയൽക്കാരനെ തന്നെപോലെ സ്നേഹിക്കണമെന്ന് വിശുദ്ധ ബൈബിളും നമ്മെ ഉപദേശിക്കുന്നു.

ഇന്നത്തെ കുബേരൻ നാളത്തെ കുചേലനാകാം. ഇന്നത്തെ കുചേലൻ നാളത്തെ കുബേരനുമാകാം. നമുക്ക് അന്യനെ സഹായിക്കുവാൻ കഴിയുന്ന കാലത്ത് സഹായിക്കുകതന്നെ വേണം. എങ്കിലേ മറ്റൊരു കാലത്ത് നമുക്ക് സഹായം ആവശ്യമായി വരുമ്പോൾ സഹായിക്കാനാളുണ്ടാവൂ. അത് നേടാനുള്ള അർഹതയുണ്ടാകൂ.

സഭാമധ്യേ അപമാനിതയാകാൻ പോകുന്ന പാഞ്ചാലി. അവർ കൃഷ്ണനെ വിളിച്ചു കേണു. ദ്രൗപദിയെ സഹായിക്കാനെത്തിയ ഭഗവാൻ ചോദിച്ചു.

"നീ എപ്പോഴെങ്കിലും ആർക്കെങ്കിലും വസ്ത്രം ദാനം ചെയ്തിട്ടുണ്ടോ?"

"ഉണ്ട്. ഒരു സന്യാസി സ്നാനംചെയ്തു നില്ക്കുമ്പോൾ അദ്ദേഹത്തിന്റെ വസ്ത്രം ഒഴുകിപ്പോയി. അപ്പോൾ ഞാൻ എന്റെ ചേല കീറി അദ്ദേഹത്തിനു ദാനം ചെയ്തു." പാഞ്ചാലി പറഞ്ഞു.

"എങ്കിൽ നിന്നെ സഹായിക്കാൻ ഞാൻ കടപ്പെട്ടിരിക്കുന്നു." ഭഗവാൻ പാഞ്ചാലിയെ അപമാനത്തിൽ നിന്നും രക്ഷിച്ചു. കൊടുത്തത് പതിനായിരമിരട്ടിയായി പാഞ്ചാലിക്കു ലഭിച്ചു.



# ഉയർന്ന ബിരുദവും...

**തൊഴിൽരഹിതരുടെ എണ്ണം വർദ്ധിപ്പിക്കാൻ മാത്രം സഹായിക്കുന്ന നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തെക്കുറിച്ചെന്തു പറയുന്നു?**

ബിരുദം കിട്ടുന്നതോടെ വലിയൊരു വിഭാഗം ഉദ്യോഗം തെണ്ടലായി. സർവ്വകലാശാലാ ബിരുദം കൊണ്ട് പ്രത്യക്ഷമായ മറ്റെന്ത് പ്രയോജനമാണ് ഇന്ന് നമ്മുടെ യുവജനങ്ങൾക്ക് ഉള്ളത്?

ബിരുദം കൊടുത്താലും, ജോലികൊടുക്കാൻ കഴിയാതിരിക്കെ എന്തിന് ബിരുദക്കാരെ പടച്ചുവിടുന്നു? നമ്മുടെ കുട്ടികൾക്ക് പ്രായോഗികജീവിതവുമായി പൊരുത്തപ്പെടുന്ന വിദ്യാഭ്യാസം നല്കുക. അപ്പോൾ അവനവന്റെ അഭിരുചിക്കൊത്തവിധം വളരാം; പഠിക്കാം. അപ്പോൾ വലിയൊരളവുവരെ തൊഴിൽരഹിതർ കുറയും. ഏതു ജോലിയും മാന്യമാണെന്നും, ഏറ്റവും വലിയ മേന്മ പരസ്പര സ്നേഹമാണെന്നും അവനെ നന്നേ ചെറുപ്പം മുതലേ പഠിപ്പിക്കുക.

ആരോഗ്യമുള്ള സമൂഹം അങ്ങനെ മാത്രമേ പടുത്തുയർത്താനാകൂ... സ്വാർത്ഥത വളർത്തുന്നതിലാണ് ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായം അറിഞ്ഞോ, അറിയാതെയോ കൂടുതൽ ഊന്നൽ കൊടുക്കുന്നത്. ധൈര്യമായി ഒരു ഇന്റർവ്യൂബോർഡിനെ നേരിടാനുള്ള മനക്കരുത്തുപോലും നമ്മുടെ വിദ്യാഭ്യാസം കുട്ടികൾക്കു നല്കുന്നില്ല.

ഉയർന്ന ബിരുദവും താഴ്ന്ന മനക്കരുത്തും. ഈ അവസ്ഥയിൽ അവനുതന്നെ അവനെക്കൊണ്ട് എന്തു ഗുണമാണുള്ളത്? "ഞാൻ, എന്റെ" എന്നാണിത്രയുംകാലം പഠിപ്പിച്ചത്. ഇനി "നമ്മൾ, നമ്മുടെ" എന്നു പഠിപ്പിക്കാം." ആ പഠിത്തം പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാക്കും.

# അധികമായാൽ

എത്ര സമ്പാദി ച്ചാലും അത് തീർന്നുപോ കുന്നു. എന്തു ചെയ്യണം?

**വ**ഞ്ചി കയറ്റിയ വണ്ടിയാണെങ്കിലും താങ്ങാനാവുന്നതിൽ കൂടുതൽ ഭാരം കയ റ്റിയാൽ വണ്ടിയുടെ അച്ചുതണ്ട് ഒടിഞ്ഞ തുതന്നെ. നിസ്സാരമെന്നു കരുതി നാനാഭാ ഗത്തുകൂടിയും അശ്രദ്ധമായി ചെലവുചെ യ്യരുത്. നിസ്സാരചെലവുകൾ ആയാൽപോലും അമിതമായാൽ ഒടുവിൽ സാമ്പത്തിക തകർച്ചതന്നെ.

മരംകയറുന്നവന് മരത്തിന്റെ അഗ്രം വരെ മാത്രമേ കയറാനാവൂ... അതിൽക്കൂടു തൽ കയറിയാൽ താഴെ വീണതുതന്നെ.

അവനവന് വഹിക്കാൻ പറ്റുന്ന ബാധ്യ തകളേ ഏല്ക്കാവൂ. അതിനുള്ളതേ ആഗ്ര ഹിക്കാവൂ. അധികമായാൽ നശിക്കും.

'ദാനം' നല്ലതുതന്നെ. പക്ഷേ അത് വര വിനനുസരിച്ചുവേണം. 'യഥാശക്തി' ദാനം ചെയ്യണമെന്നാണ് ശാസ്ത്രം. മറ്റു ചെലവു കളുടെ കാര്യം പിന്നെ പറയേണ്ടതി ല്ലല്ലോ?

പൈസയുടെ വില മനസ്സിലായാൽ ധന സമ്പാദനത്തിനുള്ള മാർഗ്ഗവും മനസ്സിലാ കും. ഒരു പൈസയുടെ വില അറിയാത്ത വൻ ഒരിക്കലും ധനവാനാകുകയുമില്ല.



# നല്ല ചിന്ത, വലിയ നിധി

ഉയർച്ചയിലേക്കുള്ള പടവുകൾ ഏതാണ്?

"ജെയിംസ്മക് ഡൊണാർഡ്. ബ്രിട്ടീഷുകാരൻ. വലിയ ദരിദ്രനാണ്. ജോലിയൊന്നും കിട്ടിയിട്ടില്ല. അയാൾ പോസ്റ്റോഫീസിനു മുന്നിൽ പോയിരിക്കും. സ്കൂൾകുട്ടികൾക്കും വൃദ്ധന്മാർക്കും മേൽവിലാസം എഴുതിക്കൊടുത്ത് സഹായിക്കും. അവർ നന്ദിപൂർവ്വം ചിരിക്കുമ്പോൾ ജെയിംസ് പറയും.

"ദൈവം മഹത്വമുള്ളവനാണ്. ഈശ്വരൻ അനുഗ്രഹിക്കട്ടെ." "കാലം മുന്നോട്ടു നീങ്ങി. ഗതിവിഗതികൾ ജെയിംസ്മക് ഡൊണാർഡിനെ ബ്രിട്ടന്റെ പ്രധാനമന്ത്രിയാക്കി..."

പിന്നീടൊരിക്കൽ അദ്ദേഹത്തിന്റെ വളർച്ചയുടെ രഹസ്യം രേഖപ്പെടുത്തിയതിങ്ങനെ.

"എപ്പോഴും എവിടെയും സത്ചിന്തകളായിരുന്നു ജെയിംസിനെ നയിച്ചത്." നല്ലതു ചിന്തിക്കുന്നവൻ ഭൗതികമായും ആത്മീയമായും ഉയർച്ച പ്രാപിക്കും. അതൊരു നിയമമാണ്."



# കൊടുക്കൂ; നേടൂ

ധനം ഏറെയുണ്ട്. പക്ഷേ ശാന്തി യില്ല. ശാന്തി ലഭിക്കാൻ എന്താണൊരു മാർഗം?

അയാൾ ചെറുപ്പക്കാരനായ സുഹൃത്തിന്റെ പുതിയ വീടു കാണാൻ ചെന്നതാണ്. 'ഗംഭീരമായിരിക്കുന്നു. എവിടെ നിന്നാണ് ഇത്രയും നല്ല വീടുവയ്ക്കാൻ ഇയാൾക്ക് പണം കിട്ടിയത്? ജോലി കിട്ടി യിട്ട് കുറച്ചുവർഷമേ ആയിട്ടുള്ളൂ.' അയാൾ ചോദിച്ചു.

"എങ്ങനെയാണ് ഈ വീടുവച്ചത്?"

"എന്റെ ചേട്ടൻ വച്ചു തന്നതാ." സുഹൃത്ത് പറഞ്ഞു.

അതുകേട്ടതോടെ അയാൾ മൗനമായി. അപ്പോൾ ചെറുപ്പക്കാരൻ പറഞ്ഞു. "താങ്കളുടെ മൗനത്തിനർത്ഥം എനിക്കു മനസ്സിലായി. താങ്കൾക്കും എനിക്കുള്ളപോലെ ഒരു സഹോദരൻ ഉണ്ടായിരുന്നെങ്കിൽ എന്നല്ലേ ആലോചിക്കുന്നത്?"

"അല്ല സുഹൃത്തേ, നിന്റെ സഹോദരനെപ്പോലെ എനിക്കും പണം ഉണ്ടായിരുന്നെങ്കിൽ ഇങ്ങനെ ചെയ്തുകൊടുക്കാൻ എനിക്കും കഴിയുമായിരുന്നല്ലോ എന്നാണ് ഓർത്തത്."

ഈ മനോഭാവം വളർത്തണം. കൊടുക്കുക... കൊടുക്കുക... കൊടുക്കാൻ പരിശീലിക്കുക, കൊടുക്കുന്നവനേ നേടാനും കഴിയൂ. കൊടുക്കുന്നത് അർഹതയുള്ളവർക്കുമായിരിക്കണം. എന്തുകിട്ടും എന്നാണ് ജനം ഇന്ന് ചിന്തിക്കുന്നത്. അതാണ് അശാന്തിയുടെ കാരണവും.



# മറക്കരുത്

തുടർച്ചയായുള്ള ക്ലേശങ്ങൾ എന്തുകൊണ്ടാണ്? എങ്ങനെ അവയെ നേരിടും?

അയാൾക്ക് അനങ്ങാൻ കഴിയുന്നില്ല. കാല് വല്ലാതെ ഉളുക്കി. ഏഴുനിലയുടെ മുകളിലാണ്. ആരുമില്ല സഹായത്തിന്. അയാൾ താഴേക്കുനോക്കി. അങ്ങ് താഴെ നിരത്തിലൂടെ മനുഷ്യർ പോകുന്നുണ്ട്. ഉറക്കെ വിളിച്ചു. ആരും കേൾക്കുന്നില്ല. ആരുടെയെങ്കിലും സഹായമില്ലാതെ താഴെ എത്താനാവില്ല. ശ്രദ്ധ പിടിച്ചുപറ്റാൻ അയാൾ സഞ്ചിയിലിരുന്ന ചെറുനാണയങ്ങൾ താഴേക്ക് എറിഞ്ഞു. താഴെ വീണ നാണയങ്ങൾ പെറുക്കി ജനം നടന്നകന്നു. അവരാരും മുകളിലേക്കു നോക്കിയില്ല. പിന്നീടയാൾ കുറെ വലിയ നാണയങ്ങൾ താഴേക്ക് എറിഞ്ഞു.

ജനം അതും പെറുക്കി നടന്നകന്നു. അപ്പോഴും ആരും മുകളിലേക്ക് നോക്കിയില്ല. അയാൾക്ക് കോപവും വേദനയും സഹിക്കവയ്യാതായി. സമീപമിരുന്ന ചില്ലു ഗ്ലാസ്സ് പൊട്ടിച്ച് കുപ്പിക്കഷണങ്ങൾ അയാൾ താഴേക്ക് എറിഞ്ഞു. ചില്ല് ചീളുകൾ പലരുടെയും ദേഹത്തുവീണ് പോറലുണ്ടാക്കി. അപ്പോൾ അവർ മുകളിലേക്ക് നോക്കി. "ഹാവൂ രക്ഷപ്പെട്ടു." അയാൾ പറഞ്ഞു.

ഇതൊരു കഥ. പക്ഷേ കാര്യമുള്ള കഥ. സുഖങ്ങൾ വന്നാൽ നാം അനുഭവിക്കും. അപ്പോൾ അതിന്റെ ഉറവിടം പോലും അന്വേഷിക്കാൻ മെനക്കെടുകയില്ല. താഴെ വീണ പണം എടുത്തു കൊണ്ടുപോയവരുടെ മനോനില അതാണ്. പക്ഷേ കുപ്പിച്ചില്ല് വീണപ്പോഴോ? അതെവിടുന്ന് എന്നറിയാൻ മേലോട്ടു നോക്കി.

ക്ലേശങ്ങളാണ് മനുഷ്യനെ ഈശ്വരനിലേക്കും മനുഷ്യത്വത്തിലേക്കും നയിക്കുക. സുഖമുള്ളപ്പോഴും അതിന്റെ ഉറവിടം ഈശ്വരനാണെന്ന് അറിവുണ്ടെങ്കിൽ ക്ലേശങ്ങളിൽ, ദുഃഖിക്കേണ്ടി വരില്ല.

# ഈശ്വരനായി മാറി

ഞാനൊരു കോളജ് വിദ്യാർത്ഥി. എന്റെ കൊച്ചു സംശയങ്ങൾക്ക് ചുരുക്കത്തിൽ, മനസ്സിലാകുംവിധത്തിൽ മറുപടി തരുമോ?'

"ഈശ്വരനുണ്ടോ?"

"ഉണ്ട്."

"എന്നിട്ട് കാണാൻ പറ്റുന്നില്ലല്ലോ?"

"കണ്ട് മാത്രമല്ലല്ലോ അറിവ് ഉണ്ടാകുന്നത്. തൊട്ടും മണത്തും സ്പർശിച്ചും കേട്ടും അനുഭവിച്ചും അറിവ് ലഭിക്കും. ഈശ്വരൻ എന്ന അറിവ് അനുഭവിച്ച് അറിയേണ്ടതാണ്."

"എങ്ങനെ ആ അറിവ് ലഭിക്കും?"

"ശ്രമത്തിലൂടെ. ഏത് അറിവും ശ്രമത്തിലൂടെ മാത്രമേ ലഭിക്കൂ. ഈശ്വരനെ അറിഞ്ഞെന്നു പറയുന്നവർ കാണിക്കുന്ന പാതയിലൂടെ ശ്രമിക്കുക."

"ഈശ്വരനെ അറിഞ്ഞവന്റെ ലക്ഷണം?"

"അദ്ദേഹം ജ്ഞാനിയായിരിക്കും, ക്ഷമാശീലനായിരിക്കും, സർവോപരി വിശ്വത്തെ മുഴുവനും പ്രേമിക്കാൻ തക്ക മനോനില കൈവന്നവനുമായിരിക്കും. ആ മഹാത്മാവിന് ശാന്തി നല്കുവാൻ മാത്രമേ കഴിയൂ. കാരണം അദ്ദേഹം ശാന്തിസ്വരൂപനായിരിക്കും.

അങ്ങനെയൊരാളെ കണ്ടാൽ മടിക്കേണ്ട, സ്വീകരിച്ചോളൂ. അദ്ദേഹം ഈശ്വരൻ തന്നെയായിരിക്കും. ഈശ്വരനെ ധ്യാനിച്ച്, ധ്യാനിച്ച് ഈശ്വരതുല്യനായി മാറിയ ആൾ."



# സ്നേഹവും; ബില്ലും

**യഥാർത്ഥ സ്നേഹം എന്നാൽ എന്താണ്?**

കുട്ടിയുടെ രോഗം മാറി. ഇന്ന് ആശുപത്രിയിൽ നിന്ന് ഡിസ്ചാർജ് ചെയ്യും. കുട്ടി അച്ഛനോടു പറഞ്ഞു.

"അച്ഛാ ഇത് നല്ല ആശുപത്രിയാ. എല്ലാവർക്കും എന്നോട് എന്തൊരു സ്നേഹമെന്നോ. നേഴ്സാന്റി ഷീറ്റ് വിരിക്കും. കുസൃതി കാണിച്ചാലും വഴക്കുപറയില്ല. ഡോക്ടറങ്കിൾ മിടുക്കാന്ന് വിളിക്കും. അച്ഛനും അമ്മയും ഒരിക്കലും എന്നെ ഇത്രയും സ്നേഹിച്ചിട്ടില്ലല്ലോ..."

അപ്പോഴേക്കും ഒരു നേഴ്സ് വന്ന് അച്ഛന്റെ കൈയിൽ ഒരു കടലാസു കൊടുത്തു.

"എന്താ അച്ഛാ അത്?" മോൻ തിരക്കി.

"ഇതോ, ഇത് നീ ഇപ്പോൾ പറഞ്ഞ സ്നേഹത്തിന്റെ വിലയാണ്."

ബില്ലുകൊടുത്തു വാങ്ങാൻ കഴിയുന്ന സ്നേഹമാണിന്ന് എവിടെയും. ഹൃദയം കൊടുത്തു വാങ്ങുന്ന സ്നേഹത്തിൽ ചിലപ്പോൾ പിണക്കവും ഉണ്ടാകും. കാരണം അവിടെ മുഖംമൂടികളില്ല. എല്ലാ കുറവുകളും അറിഞ്ഞുകൊണ്ട് സ്നേഹിക്കുക. അതാണ് ശരിയായ സ്നേഹം.



# ശരിയൊ, തെറ്റോ?

ധനികഗൃഹത്തിൽ പത്തു വയസ്സുള്ള ഒരു വേലക്കാരി കുട്ടി. നാല് പേർക്കുള്ള പണി കൊച്ചമ്മ അവളെ ഏല്പിച്ചു. ജോലിഭാരം താങ്ങാനാവാതെ ആ പെൺകുട്ടി കരഞ്ഞുതുടങ്ങി.

ഈ സമയം കൊച്ചമ്മയുടെ മകൾ പഠിക്കാതെ ടി.വിയും കണ്ടിരിക്കയാണ്. കൊച്ചമ്മ അവളെ പഠിക്കാത്തതിന് ശരിക്കും തല്ലി.. അവളും കരയാൻ തുടങ്ങി.

ഈ രണ്ടു രംഗങ്ങളും പരിശോധിക്കുക. കുട്ടിയെ പഠിക്കാത്തതിന് അമ്മ തല്ലി. 'ഉപദ്രവമാണെങ്കിലും' അതിൽ തെറ്റില്ല. കാരണം കുട്ടി നന്നാകണമെന്നാണ് അമ്മയുടെ ആഗ്രഹം. അതിനാണ് ശിക്ഷിച്ചത്.

ജോലിക്കാരിയെ തല്ലിയില്ലെങ്കിലും ആ കുട്ടിയോട് കാണിച്ചത് ക്രൂരതയാണ്. കാരണം സ്വന്തം പുത്രിയോടാണെങ്കിൽ അവർ അങ്ങനെ ചെയ്യുമോ?

ഏതു പ്രവൃത്തിയും നല്ലതോ ചീത്തയോ എന്നു നിശ്ചയിക്കുന്നത് ആ പ്രവൃത്തിയുടെ പുറകിലുള്ള മാനസികാവസ്ഥയുടെ അടിസ്ഥാനത്തിലാണ്.

**നല്ല കാര്യത്തിനാണെങ്കിൽക്കൂടി മറ്റുള്ളവരെ ശിക്ഷിക്കുന്നത് ശരിയോ?**



# മരിക്കും മുമ്പേ...

പല കാര്യ ങ്ങളും വേണ്ട സമയത്ത് ചെയ്യാൻ കഴി യുന്നില്ല. ഞാൻ എന്തുചെ യ്യണം?

അയാൾ കൊടിയ തപസ്സു ചെയ്തു. ഒടുവിൽ ഭഗവാൻ പ്രത്യക്ഷനായി. വരമേകാൻ ഒരുങ്ങി. "ഞാൻ മരിക്കരുത്." അയാൾ വരം ചോദിച്ചു.

"ജനിച്ചാൽ മരിച്ചേ കഴിയൂ." ഭഗവാൻ അരുളി.

"എങ്കിൽ മരണത്തിനു മുമ്പേ എനിക്ക് മുന്നറിയിപ്പുവേണം."

"തീർച്ചയായും." ഭഗവാൻ സമ്മതിച്ചു.

കാലം ഏറെ കഴിഞ്ഞു. അയാൾ മരിച്ചു. ഈശ്വരസന്നിധിയിലെത്തിയ അയാൾ വാക്കുപാലിക്കാത്തതിന് ഈശ്വരനെ പഴിച്ചു. ഈശ്വരൻ പറഞ്ഞു.

"ഞാൻ വാക്ക് പാലിച്ചിട്ടുണ്ട്."

"എപ്പോഴാണ് അവിടുന്ന് എനിക്ക് മുന്നറിയിപ്പു നല്കിയത്?" അയാൾ ചോദിച്ചു.

**"ഞാൻ നിന്റെ മുടി ആദ്യം നരപ്പിച്ചു. നീ അത് ഗൗനിച്ചില്ല. നീ മുടി കറപ്പിച്ചു. പിന്നീട് നിന്റെ കാഴ്ചശക്തി കുറച്ചു. നിന്റെ സമയം കുറയുകയാണ്, പ്രായമേറുകയാണ്. ഇത് രണ്ടാം മുന്നറിയിപ്പ്. നീ അപ്പോഴും കൂസിയില്ല. കണ്ണടവച്ചു. പിന്നെ നിന്റെ ആരോഗ്യം ക്ഷയിപ്പിച്ചു. മൂന്നാം മുന്നറിയിപ്പ്... നീ അതും വകവച്ചില്ല. പിന്നെ ഞാനെന്തു ചെയ്യും?"**

ഓരോ ദിവസവും പിന്നിടുമ്പോൾ നഷ്ടപ്പെട്ട സമയത്തെക്കുറിച്ച് ഈശ്വരൻ നമ്മെ ഓർമ്മിപ്പിക്കുകയാണ്; ഇനിയുള്ള ചുരുക്കം ദിവസങ്ങളെങ്കിലും ഫലപ്രദമായി ചെലവഴിക്കുക. അതാണ് ഈശ്വരൻ നമ്മോട് ആവശ്യപ്പെടുന്നത്. ഓരോ ദിവസം കൊഴിയുന്തോറും നാം മരണത്തോട് കൂടുതൽ അടുക്കുകയാണല്ലോ.

# സുഗന്ധത്തിന്റെ രൂപം

വിഗ്രഹാരാധന ശരിയോ?

ദേശീയപതാക ആഗസ്റ്റ് 15-ന് രാജ്യമെങ്ങും ഉയർത്താറുണ്ട്. അപ്പോഴൊക്കെ ജനങ്ങൾ സ്വാതന്ത്ര്യത്തിന്റെ സ്മരണ ഉൾക്കൊണ്ട് ബഹുമാനത്തോടെ അതിനെ നമിക്കുന്നു.

എന്താണ് പതാക? കുറച്ചു തുണി, ചരട്, അതു നാട്ടാൻ നീളമുള്ള ഒരു കമ്പ്... പക്ഷേ പതാക ഉയർത്തുമ്പോൾ അതാണോ നാം ഓർക്കുക? നമ്മുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമാണത്. പതാകയിലെ ആ വിശ്വാസമാണ് അതിനെ ആരാധ്യമാക്കുന്നത്.

വിഗ്രഹത്തെ ആരും ആരാധിക്കുന്നില്ല. ഉണ്ടെങ്കിൽ തെറ്റുതന്നെ. വിഗ്രഹത്തിലൂടെ ഈശ്വരനെ ആരാധിക്കുകയാണ് വേണ്ടത്. അരൂപിയായ ഈശ്വരനെ സ്മരിക്കാനുള്ള ഉപാധി മാത്രമാണ് വിഗ്രഹം.

പൂവിന് രൂപമുണ്ട്. അതിലെ സുഗന്ധത്തിന് രൂപമില്ല. പക്ഷേ, പുഷ്പം ആ സുഗന്ധത്തെ നമുക്ക് അനുഭവപ്പെടുത്തുന്നു. വിഗ്രഹം ഈശ്വരനല്ല. പക്ഷേ വിഗ്രഹം ഈശ്വരസാന്നിധ്യം നമ്മെ അനുഭവിപ്പിക്കുന്നു. നാമരൂപങ്ങളില്ലാത്ത ഒന്നും ഗ്രഹിക്കാൻ മനുഷ്യർക്ക് കഴിയുകയില്ലെന്നും ഓർക്കുക.



# 'തരൂ... ഇല്ല...'

**ശാന്തിയും സമാധാനവും ലഭിക്കാൻ ഒരു വഴി പറയുമോ?**

അവസാനനിമിഷങ്ങളിൽ കർണ്ണൻ ഭഗവാനോട് ആവശ്യപ്പെട്ടു.

"പ്രഭോ, ഞാനിനിയും ജനിക്കുകയാണെങ്കിൽ 'തരൂ...' എന്നും 'ഇല്ല' എന്നും പറയുവാനുള്ള അവസ്ഥ എനിക്ക് ഒരിക്കലും ഉണ്ടാക്കരുതേ.

'തരൂ...', എന്നാൽ യാചനയാണ്. 'ഇല്ല' എന്നത് കൊടുക്കുവാനുള്ള മടിയും.

കാവിവസ്ത്രം ധരിക്കുന്നതിനെക്കുറിച്ച് ഒരിക്കൽ വിവേകാനന്ദസ്വാമി പറഞ്ഞു.

"ഇത് ധരിക്കുന്നതുകൊണ്ട് ആരും എന്നോട് പണം ആവശ്യപ്പെടാറില്ല. അതുകൊണ്ട് 'പണമില്ല' എന്നുപറയേണ്ട അവസ്ഥ ഉണ്ടായിട്ടുമില്ല. പക്ഷേ, നിരാശ നിറഞ്ഞ ജീവിതം പേറുന്ന പലരും ഈ വസ്ത്രം കാരണം എന്റെ സമീപം വരാറുണ്ട്. അവർക്ക് കൊടുക്കുവാൻ ആശ്വാസവചനങ്ങളും സ്നേഹവും എന്നിൽ ധാരാളം ഉണ്ട്.

'തരൂ...', 'ഇല്ല...' ഇതു രണ്ടും എത്രമാത്രം ജീവിതത്തിൽ കുറയ്ക്കുവാൻ കഴിയുന്നുവോ അത്രമാത്രം ശാന്തിയും സമാധാനവും നമുക്ക് ലഭ്യമാകും.



# സേവയുടെ പിന്നിൽ

**സേവനമാണ് ഏറ്റവും അനുകരണീയം എന്നു കേട്ടിട്ടുണ്ട്. എങ്ങനെയാണ് സേവനം നടത്തേണ്ടത്?**

സുന്ദരിയായ ചെറുപ്പക്കാരി. പക്ഷേ അവൾ മറ്റ് പെൺകുട്ടികളെപ്പോലെയായിരുന്നില്ല. അവസരം കിട്ടുമ്പോഴെല്ലാം മറ്റുള്ളവരെ സഹായിക്കും.

ഒരിക്കൽ അവൾ ഒരു കുഷ്ഠരോഗിയുടെ വ്രണം കഴുകി വൃത്തിയാക്കുന്ന സമയം. ഒരു വൃദ്ധൻ അതുവഴി വന്നു.

"കഷ്ടം കുഞ്ഞേ, നീ നിന്റെ ചെറുപ്പം ഇങ്ങനെ പാഴാക്കുന്നുവല്ലോ."

അവൾ ഒന്നും മിണ്ടിയില്ല. തന്റെ പരിചരണം തുടർന്നു.

വൃദ്ധൻ വീണ്ടും പറഞ്ഞു.

"പതിനായിരംരൂപ തന്നാൽകൂടി ഞാനൊരു കുഷ്ഠരോഗിയെ പരിചരിക്കില്ല..."

"പതിനായിരമല്ല, ലക്ഷംരൂപ തന്നാലും ഞാനും അതു ചെയ്യില്ല." പെൺകുട്ടി പറഞ്ഞു.

"ങേ... അപ്പോൾ... ഇക്കാണുന്നത്...?" വൃദ്ധന് സംശയമായി.

"അതെ, ഞാൻ കുഷ്ഠരോഗിയെ അല്ല, ഈശ്വരനെയാണ് പരിചരിക്കുന്നത്. ഈശ്വരസേവ ചെയ്യാൻ കഴിയുന്ന നിമിഷങ്ങൾക്ക് കണക്കാക്കാനാവാത്ത വിലയാണുള്ളത്."

സേവനത്തിനു പിന്നിൽ ഈ മനോഭാവം ഉണ്ടെങ്കിൽ മാത്രമേ, അത് രസകരമാകൂ. മാത്രമല്ല അപ്പോൾ മാത്രമേ, അത് സേവനം എന്ന പേര് അർഹിക്കുന്നുള്ളൂ.



# പൂച്ചയുടെ കടി

**കല്ലിനെയും മരത്തെയും പൂജിക്കുന്നത് ശരിയോ? എനിക്ക് ഇതൊന്നും ഉൾക്കൊള്ളാനാവുന്നില്ല.**

ആചാര്യർ പണ്ടുപറഞ്ഞ കാര്യം ശ്രദ്ധിക്കൂ.

“ദൈവത്തെ ശിലയാക്കരുതേ... ശിലയെ ദൈവമാക്കൂ.. അതാണ് കൂടുതൽ പുണ്യകരമായ കാര്യം.”

വളരെ സാരഗർഭമാണ് ഈ അരുൾ മൊഴി.

ഇന്ന് പലരും ദൈവത്തെ ശിലയാക്കുകയാണ്... പക്ഷേ ശിലയിലും മരത്തിലും ഈശ്വരചൈതന്യം കണ്ടെത്തി പൂജിക്കാനാണ് ആചാര്യർ നമ്മെ ഉപദേശിക്കുന്നത്. ശിലയിലും മരത്തിലും പോലും ഈശ്വര ചൈതന്യം കണ്ടെത്തിയാൽ പിന്നെ എവിടെയാണ് ഈശ്വരചൈതന്യം കാണാതിരിക്കാനാകുക? പിന്നെ ആരെ, എന്തിനെ ഒരുവന് വെറുക്കാനാകും? സ്നേഹിക്കാതിരിക്കാനാകും? പ്രപഞ്ചത്തെ മുഴുവനും സ്നേഹിക്കാനുള്ള മനസ്സ് ഉണ്ടാകാൻവേണ്ടിയാണ് ആചാര്യർ ആ വഴി പറഞ്ഞുതന്നത്.

പൂച്ച, എലിയെ പിടിക്കുന്നതും പൂച്ചക്കുഞ്ഞിനെ പിടിക്കുന്നതും ഒരേ ‘വാ’ കൊണ്ടുതന്നെ. പക്ഷേ പൂച്ചക്കുഞ്ഞിന് അതുകൊണ്ട് അപകടം ഉണ്ടാകാറില്ല. പക്ഷേ എലി ചാവുകയും ചെയ്യും. കാരണം എന്ത്? പൂച്ചയുടെ കടിയിലുള്ള വ്യത്യാസം.

വിഗ്രഹത്തിൽ മാത്രം ഈശ്വരനെ കാണുന്നതും വിഗ്രഹത്തിലൂടെ എല്ലാറ്റിലും ഈശ്വരനെ കാണുന്നതും ഇതുപോലെ വ്യത്യാസമുള്ള കാര്യം തന്നെ.

# ലഗ്ഗേജ് കുറയ്ക്കൂ

**ജീവിതയാത്ര ആനന്ദകരമാക്കാൻ എന്തു ചെയ്യണം?**

"ലഗ്ഗേജ് കുറയ്ക്കുക. യാത്ര സുഗമമാക്കുക." തീവണ്ടി ആപ്പീസിലെയും വിമാനത്താവളങ്ങളിലെയും ഈ അറിയിപ്പ് ജീവിതയാത്രയിലും അനുകരിക്കാവുന്നതു തന്നെ.

ലഗ്ഗേജ് കൂടിയാൽ ഭാരംകൂടും. ഭാരം കൂടിയാൽ യാത്ര മന്ദഗതിയിലാകും. യാത്രയുടെ സുഖവും കുറയും. ചുമട് ചുമന്നല്ലേ നീങ്ങാനാവൂ. ആഗ്രഹങ്ങളും പരിധിയില്ലാത്ത ബന്ധങ്ങളുമാണ് ജീവിതയാത്രയിലെ ലഗ്ഗേജുകൾ. അവ എത്രകണ്ട് കുറയുന്നുവോ അത്ര രസകരമായിരിക്കും ജീവിതയാത്ര. ഓരോ നിമിഷവും നുകർന്നുകൊണ്ടുതന്നെ ഈ ജീവിതയാത്ര തുടരുകയും ചെയ്യാം.

മോഹവും ബന്ധവും കൂടുംതോറും ആഗ്രഹം വർദ്ധിക്കും. വർദ്ധിക്കുന്ന ആഗ്രഹങ്ങൾ വർദ്ധിക്കുന്ന ദുഃഖങ്ങളുടെ കൂടെ അളവാണ്. ആഗ്രഹങ്ങളാകുന്ന ലഗ്ഗേജുകൾ കുറയ്ക്കുക... ജീവിതമാകുന്ന യാത്ര സുഖകരമാക്കുക.



# ഭയക്കണ്ട

സഹായത്തിനാരുമില്ലാതെ വലയുന്നവനാണ് ഞാൻ. എനിക്കാരാണ് ഒരു തുണ? എനിക്ക് താങ്ങായി ആരുണ്ട്?

**മോ**ൻ പിച്ച പിച്ച വയ്ക്കാൻ തുടങ്ങുന്നതേയുള്ളു. മോന് നടന്നു പഠിക്കുവാനുള്ള 'തള്ളുവണ്ടി' അമ്മയും അച്ഛനും ഒരുക്കിക്കൊടുത്തു. കുഞ്ഞ് അതുമായി തള്ളിനീങ്ങുകയാണ്. പെട്ടെന്ന് കുഞ്ഞിന്റെ കാലിടറി. അവൻ വീഴാൻ തുടങ്ങി. പക്ഷേ വാത്സല്യനിധിയായ അമ്മ അപ്പോഴേക്കും അവിടെ എത്തിയിരുന്നു.

ഇതുതന്നെയാണ് ജീവിതം. ഈ ജീവിതരംഗത്ത് നമ്മളും പിച്ചവച്ചു നടക്കാൻ പഠിക്കുന്നു. സുഖദുഃഖങ്ങളാണ് നമ്മെ ഇവിടെ ഈശ്വരൻ നടക്കുവാൻ പഠിപ്പിക്കാനായി ഉപയോഗിക്കുന്ന 'തള്ളുവണ്ടി'. ധൈര്യമായി നടക്കാം. കാലിടറിയാൽ കരുണാനിധിയായ ഭഗവാൻ വന്ന് കോരിയെടുത്തുകൊള്ളും. ഈശ്വരന്റെ കൃപാദൃഷ്ടി നമ്മിൽ എപ്പോഴുമുണ്ടെന്ന് ഉറച്ചു വിശ്വസിക്കൂ. അതു നേടാനായി മനസ്സിരുത്തിയാൽ മാത്രം മതി.

കുട്ടിയെ നീന്തൽ പഠിപ്പിക്കുന്ന അച്ഛൻ വളരെ മുൻകരുതലോടെയാണ് നില്ക്കുന്നത്. കുഞ്ഞ് മുങ്ങിമരിക്കാൻ അച്ഛൻ അനുവദിക്കുമോ?

നാം ജീവിതനദിയിൽ മുങ്ങിമരിക്കാൻ ഈശ്വരൻ അനുവദിക്കില്ല. അവിടുത്തെ ശിശുവാണെന്ന ദൃഢവിശ്വാസത്തോടെ കഴിഞ്ഞാൽ മാത്രം മതി.



# ഹൃദയം വളർന്നില്ല

അനുദിനം കംപ്യൂട്ടറും മറ്റും പുതിയ വിസ്മയങ്ങളുമായി പ്രത്യക്ഷപ്പെടുന്നു. പഴഞ്ചൻ ആദ്ധ്യാത്മികതയ്ക്ക് ഇന്ന് പ്രസക്തിയുണ്ടോ?

ശാസ്ത്രം വളരെ മുന്നേറി. നല്ലതുതന്നെ. പക്ഷേ കണ്ടുപിടിത്തങ്ങൾ നല്ലതോ ചീത്തയോ എന്ന് നിശ്ചയിക്കുന്നത് അത് ലോകത്തിന് എന്തു നല്കി എന്നറിഞ്ഞുവേണം. ബാഹ്യപ്രപഞ്ചം കെട്ടിവലുതാക്കുന്നതിനൊപ്പം ആന്തരിക പ്രപഞ്ചവും വലുതാക്കണം. അതിനുള്ളതാണ് ആത്മവിദ്യ. ആത്മവിദ്യ പഴഞ്ചനല്ല. പണ്ടു മുതലേയുള്ളതാണ്. ഇന്നും നിലനില്ക്കുന്നതാണ്. അനുഷ്ഠിക്കുന്നവരിലൂടെ അത് നാളെ നിലനില്ക്കുകയും ചെയ്യും.

ഒരേ കൂരയ്ക്കു കീഴെ കഴിയുന്നവർപോലും മാനസികമായി ധ്രുവങ്ങളുടെ അകലത്തിലാണ്. പരസ്പരം സ്നേഹമില്ല, ബഹുമാനമില്ല. കാരണം മനഃശുദ്ധിയില്ലായ്മതന്നെ. മനഃശുദ്ധിയില്ലാത്ത കാലത്തോളം എന്തൊക്കെ, എത്രതന്നെ നേടിയാലും ശാന്തി ഉണ്ടാകില്ല. മനഃശുദ്ധിക്കുള്ള പാഠങ്ങളാണ് ആദ്ധ്യാത്മിക ലോകത്ത് ലഭിക്കുക.

ഭൗതികശാസ്ത്രം ആദ്ധ്യാത്മികതയുടെ തണലിൽ പടർന്നു പന്തലിക്കട്ടെ; ലോകം ശാന്തിയിലേക്ക് നയിക്കപ്പെടും. ആദ്ധ്യാത്മികതയ്ക്കേ എന്നും പ്രസക്തിയുള്ളു. ബാക്കിയെല്ലാം മാറ്റത്തിനു വിധേയമാണ്. ശാസ്ത്രം പുരോഗമിച്ചെന്നു പറയുന്നു. ഇന്നത്തെ അവസ്ഥ പുരോഗമനമെങ്കിൽ മൃഗങ്ങൾ പോലും ലജ്ജിക്കും. സംഘട്ടനങ്ങളും ദുഷ്കർമ്മങ്ങളും പെരുകുന്നു. വികസിച്ച ശാസ്ത്രത്തിന്റെ തണലിലാണല്ലോ ഇതെല്ലാം വളർന്നു വലുതാകുന്നത്. തല (ബുദ്ധി) വളർന്നു, ഹൃദയം വളർന്നില്ല. അതാണ് അവസ്ഥ.

# ആഗ്രഹം

സന്യാസിമാർ ഭൗതികസുഖം കൊതിച്ചാലോ?

**ആ** സന്യാസിക്ക് സ്വന്തമായിട്ടുള്ളത് ഒരു കൗപീനം മാത്രം. ഒരിക്കൽ പുഴയിൽ കുളിക്കവേ സന്യാസി കൗപീനം കഴുകിയിട്ടു. അതൊരു എലി തട്ടിയെടുത്തു. സന്യാസി എലിശല്യം ഒഴിവാക്കാൻ പൂച്ചയെ വാങ്ങി. പൂച്ച സ്വന്തമായപ്പോൾ കൂടുതൽ പ്രശ്നം... അതിനു പാലു വേണ്ടേ? സന്യാസി ഒരു പശുവിനെ വാങ്ങി... അപ്പോൾ പ്രശ്നം ഒന്നുകൂടി വഷളായി. ആര് പശുവിനെ നോക്കും?

ഒടുവിൽ പശുവിനെ നോക്കാനായി സന്യാസി വിവാഹിതനായി...

ഇനി കഥ കൂടുതൽ പറയണ്ടല്ലോ... അങ്ങനെ ഈശ്വരനെ തേടി എല്ലാം ത്യജിച്ചവന് കനത്ത കുടുംബഭാരം ചുമക്കേണ്ടി വന്നു.

നിസ്സാരമായ ഒരു ആഗ്രഹം എവിടെ ച്ചെന്നു നിലച്ചു? ആലോചിക്കുക... സർവവും ത്യജിച്ച് മാതൃക കാണിക്കേണ്ട സന്യാസികൾ ഭൗതികസുഖഭോഗങ്ങൾ സ്വന്തമാക്കാൻ പോയാൽ എന്ത് ദുരന്തം തന്നെ സംഭവിച്ചുകൂടാ... സന്യാസികൾ മനസാ ലോകം ത്യജിച്ചാലും പോരാ... ലോകത്തിന് മാതൃകയാകാൻ പരസ്യമായി ത്യജിക്കുക കൂടി ചെയ്യണം. അല്ലെങ്കിൽ അവർ നാടിനുതന്നെ ശാപമാണ്. അങ്ങനെയുള്ളവർ ലോകം ഉപേക്ഷിക്കുകയല്ല; സന്യാസം ഉപേക്ഷിക്കുകയാണ് അവർക്കും ലോകത്തിനും ഒരുപോലെ ഉപകാരപ്രദം.



# അധികാരം

വലിയൊരു സ്ഥാപനത്തിലെ ഉയർന്ന ഉദ്യോഗസ്ഥനാണ് ഞാൻ. കീഴ് ജീവനക്കാരെ നന്നാക്കാൻ കർശന നടപടികൾ സ്വീകരിക്കുന്നതിൽ തെറ്റുണ്ടോ?

**അ**റേബ്യയിൽ പ്രവാചകൻ വാണിരുന്ന കാലം. അന്ന് അടിമസമ്പ്രദായവും ഉണ്ടായിരുന്നു. അബൂ മസ്ഊദ് തന്റെ അടിമയെ ക്രൂരമായി അടിക്കുകയായിരുന്നു. അടിയും തൊഴിയുമേറ്റ് അടിമ തളർന്നവശനായി. വീണ്ടും അയാളെ മസ്ഊദ് തല്ലാൻ കൈ ഉയർത്തി.

"അബൂ മസ്ഊദ്" ശാന്തഗംഭീരമായ ശബ്ദം. മസ്ഊദിന്റെ കൈകൾ താണുപോയി. പിന്നിൽ പ്രവാചകൻ. പ്രവാചകൻ അരുളി. "ഒരു കാര്യം ഓർത്തുകൊള്ളൂ... നിനക്ക് നിന്റെ അടിമയുടെമേൽ എത്രമാത്രം അധികാരമുണ്ടോ അത്രതന്നെ അധികാരം അല്ലാഹുവിന് നിന്നിലുമുണ്ട്. മറക്കരുത്..."

ആ വാക്കുകൾ അയാളുടെ ഹൃദയത്തെ മുറിപ്പെടുത്തി. അധികാരം കൈയാളുമ്പോൾ നബിയുടെ ഈ വചനം ഓർക്കുക. കാരണം, നീ മറ്റുള്ളവരോട് ക്ഷമിക്കുന്നപോലെ മാത്രമേ ദൈവം നിന്റെ തെറ്റുകളിലും ക്ഷമ കാണിക്കൂ.



# ധനം

ഭർത്താവ് എപ്പോഴും പറയും "വിദേശത്ത് പോകണം. കുറച്ച് സമ്പാദിക്കണം. എന്നിട്ട് ശാന്തമായിരിക്കണം." ഇപ്പോഴുള്ള ജോലികളഞ്ഞ് പോകുന്നതിൽ എനിക്കശേഷം താല്പര്യമില്ല. എന്താ ചെയ്ക?

**ഒ**രു ഗൃഹം. ഭാര്യയും ഭർത്താവും വീട്ടുകാര്യങ്ങൾ സംസാരിക്കുകയായിരുന്നു. ഭർത്താവ് പറഞ്ഞു, "എനിക്ക് വലിയൊരു മോഹമുണ്ട്. ഒരു ബിസിനസ് തുടങ്ങണം. അതിലൂടെ നമ്മൾ ധനികരാകണം. പിന്നീട് സുഖമായി ജീവിക്കണം."

ഭാര്യ ചോദിച്ചു. "നമ്മൾ ഇപ്പോൾതന്നെ ധനികരല്ലേ?"

"ങേ, ധനികരോ... നമ്മളോ?" ഭർത്താവ് വിസ്മയത്തോടെ തിരക്കി.

ഭാര്യ പറഞ്ഞു,

"അതെ... ധനികർ തന്നെ. അങ്ങയുടെ പ്രിയപ്പെട്ടവളല്ലേ ഞാൻ? എനിക്ക് ഏറ്റവും വിലയേറിയത് അങ്ങും. നമ്മൾ പരസ്പരം സ്നേഹത്തോടെ കഴിയുന്നതിൽ കൂടുതൽ എന്തു ധനമാണ് വേണ്ടത്?"

•••

ധനം സമ്പാദിക്കാം. തെറ്റില്ല. പക്ഷേ സുഖം ധനത്തിലല്ല. അതറിഞ്ഞിരിക്കുക. ധനം ഉണ്ടെങ്കിലും ഇല്ലെങ്കിലും സ്നേഹമുള്ളിടത്ത് സുഖവും സംതൃപ്തിയും ഉണ്ടാവും. പരസ്പരമുള്ള സ്നേഹമാണ് ഏറ്റവും വലിയ ധനം. അവിടെയാണ് ശാന്തിയും അനുഭവിക്കാനാകുക. ധനത്തിനായി ജീവിക്കരുത്. ജീവിക്കാനായി ധനം ഉപയോഗിക്കുക.



# മനോമർക്കടൻ

എപ്പോഴും അസ്വസ്ഥമായ മനസാണ് എന്റേത്. ഇതിൽ നിന്ന് മോചനം കിട്ടുമോ?

മനസ് അസ്വസ്ഥമാണെന്നും അത് സ്വസ്ഥമായാൽ സമാധാനം കിട്ടുമെന്നും അറിഞ്ഞല്ലോ. അതുതന്നെ വലിയൊരു അറിവാണ്. തീർച്ചയായും മനസിന്റെ അസ്വസ്ഥത മാറ്റാൻ കഴിയും. അതിനായി നിരന്തരം പ്രയത്നിക്കണമെന്നുമാത്രം.

മനസ്, നന്നായാൽ ഉറ്റബന്ധുവും മോശമായാൽ ഏറ്റവും വലിയ ശത്രുവുമാണ്. മനസിനെക്കുറിച്ച് സംസ്കൃത കവി പറയുന്നത് ശ്രദ്ധിക്കൂ.

"കുരങ്ങൻ സ്വതേ ചപലനാണ്.

ചപലനായ കുരങ്ങൻ കള്ളുകുടിച്ചാലോ?

കള്ളുകുടിച്ച് ലഹരിപിടിച്ച കുരങ്ങനെ തേളുകുത്തിയാലോ?

ആ കുരങ്ങനെ ഭൂതം ആവേശിച്ചാലോ?"

അതാണ് മനസിന്റെ സ്വഭാവം. ഇങ്ങനെയൊക്കെയാണെങ്കിലും നമ്മുടെ ഏറ്റവും ശക്തിയേറിയ ഇന്ദ്രിയമായ മനസിനെ ചൊല്പടിക്കു കൊണ്ടുവരാൻ കഴിയും. ചിട്ടയായ ജീവിതരീതി, മുടങ്ങാതെയുള്ള ജപം, ധ്യാനം, പ്രാർത്ഥന ഇവ വഴി തീർച്ചയായും മനസ് വഴങ്ങും. മനസ് നിയന്ത്രണാധീനമായാൽ പരമശാന്തിയുമായി.



## ശത്രുവും, മിത്രവും

**ഭീരുത്വം എന്നെ വല്ലാതെ ഭരിക്കുന്നു. ആത്മഹത്യ ചെയ്യണമെന്നുപോലും തോന്നാറുണ്ട്. ഇതൊഴിവാക്കാൻ എന്താണ് വഴി?**

നമ്മുടെ ഏറ്റവും വലിയ ശത്രു മനസു തന്നെ. അതേ മനസു തന്നെയാണ് ഏറ്റവും വലിയ മിത്രവും. ഈ മനസിനെ നാം എങ്ങനെ കൈകാര്യം ചെയ്യുന്നു എന്നതിനനുസരിച്ചാണ് മനസ് ശത്രുവും മിത്രവുമാകുന്നത്. ശത്രുവായ മനസ്, ഭീതി, കോപം, അസൂയ തുടങ്ങിയ നീച വികാരങ്ങൾ ഉല്പാദിപ്പിക്കുന്നു.

സിംഹം ഉറങ്ങുമ്പോൾ ചെറുമൃഗങ്ങൾ ചാടിത്തുള്ളി നടക്കുന്നതു കാണാം. മൃഗേന്ദ്രൻ ഉറക്കമുണർന്നലറുമ്പോൾ അതുവരെ ആധിപത്യം നടത്തിയിരുന്ന ചെറുമൃഗങ്ങൾ പാഞ്ഞൊളിക്കുകയായി.

നാം ഉറക്കമുണർന്ന് അലറണം. നമ്മുടെ ഹൃദയത്തിലുള്ള ഈശ്വരശക്തിയെ ഉണർത്തണം. അപ്പോൾ ചെറുമൃഗങ്ങളായ ഭീതി, വെറുപ്പ്, കോപം എന്നിവ പാഞ്ഞൊളിക്കും. അതിനായി നമ്മിലുള്ള ഈശ്വരചൈതന്യത്തിൽ നാം ഉറച്ച് വിശ്വസിക്കുക.



# ഇന്നത്തെ പഠിപ്പ്

**ഇന്നത്തെ വിദ്യാഭ്യാസത്തെക്കുറിച്ച് എന്താണ് അഭിപ്രായം?**

ഒരിക്കൽ ഒരാളെ കൊലപാതകക്കുറ്റത്തിന് ന്യായാധിപന്റെ മുന്നിലെത്തിച്ചു. പ്രതിക്ക് രക്ഷപ്പെടാൻ പഴുതുണ്ടായില്ല. ഒടുവിൽ ആദ്ധ്യാത്മികശാസ്ത്രം പഠിച്ചിട്ടുള്ള പ്രതി പറഞ്ഞു.

"ഞങ്ങളുടെ മതസിദ്ധാന്തപ്രകാരം ആത്മാവിനെ കൊല്ലാൻ പറ്റില്ല. അത് അനശ്വരമാണ്. അതുകൊണ്ട് ഞാനാരെയും കൊന്നിട്ടില്ല."

ഇതുകേട്ട് ബുദ്ധിമാനായ ന്യായാധിപൻ വിധിച്ചു. "പ്രതി പറഞ്ഞതു ശരിതന്നെ. ഞാനിയാളുടെ ശരീരത്തെ തൂക്കിലേറ്റാനും ഇയാളുടെ ആത്മാവിനെ സ്വതന്ത്രമാക്കി വിടാനും വിധിക്കുന്നു."

ഇതാണ് ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ അവസ്ഥ.

എന്തൊക്കെയോ പഠിക്കുന്നു. സ്വന്തം താല്പര്യത്തിന് അനുസരിച്ച് പഠിച്ചവ വിവരിക്കുന്നു.

വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം കേവലം തൊഴിൽ നേടൽ മാത്രമല്ല സ്വഭാവരൂപീകരണവും കൂടിയാണ്. മധുരമായി സംസാരിക്കാനും ക്ഷമയോടെ, സ്നേഹപൂർവ്വം പ്രവർത്തിക്കാനും പഠിപ്പിക്കാത്ത വിദ്യാഭ്യാസം എന്തിന്? കുറേ സ്ഥിതിവിവരകണക്കുകൾ തലയിൽ കുത്തിനിറച്ചാൽ ശാന്തികിട്ടുമോ? സത്യത്തിൽ നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം അത്തരമല്ലേ?



# ഒഴിവു കഴിവ്

**സേവനം ചെയ്യണമെന്നാഗ്രഹമുണ്ട്. സാഹചര്യങ്ങൾ പലപ്പോഴും അതിനനുവദിക്കുന്നില്ല. എന്തു ചെയ്യും?**

മഹാപണ്ഡിതനും ഭക്തകവിയുമായിരുന്നു മാണിക്യവചകാർ. ഒരിക്കൽ അദ്ദേഹം രാത്രിയിൽ വീട്ടിലേക്ക് മടങ്ങുകയായിരുന്നു. പെട്ടെന്നാണ് വലിയ മഴ പെയ്തത്. വഴിയരികിൽ കണ്ട ഒരു വീട്ടിലേക്ക് അദ്ദേഹം ഓടിക്കയറി. രാത്രിയേറെയായതു കാരണം ഗൃഹത്തിലുള്ളവർ ഉറക്കം പിടിച്ചിരുന്നു.

വരാന്തയിൽ ഒരാൾക്ക് കഷ്ടിച്ച് കിടക്കാനുള്ള ഇടം ഉണ്ട്. അതിശക്തമായ മഴ ഉടനെയെങ്ങും തീരുന്ന ലക്ഷണമില്ല. അദ്ദേഹം അവിടെ നീണ്ടുനിവർന്നു കിടന്നു.

ഏതാനും സമയം കഴിഞ്ഞപ്പോൾ മറ്റൊരാൾ നനഞ്ഞ് കുതിർന്നെത്തി. കവി എഴുന്നേറ്റ് സ്വാഗതം ചെയ്തു.

"വരൂ... ഇരിക്കൂ... നമുക്ക് രണ്ടുപേർക്ക് സുഖമായിരുന്ന് ഈശ്വരകാര്യങ്ങൾ സംസാരിക്കാം."

സമയം കുറേ കഴിഞ്ഞു. മഴ മാറുന്നില്ല. കുറച്ചു കഴിഞ്ഞപ്പോൾ മറ്റൊരാൾ നനഞ്ഞ് ഓടി എത്തി. കവി പറഞ്ഞു. "വന്നാലും നമുക്ക് മൂന്നുപേർക്കും സുഖമായി മഴ കൊള്ളാതെ നില്ക്കുവാനുള്ള സ്ഥലം ഉണ്ട്."

സേവനത്തിനുള്ള മനസ് ഉണ്ടെങ്കിൽ ഏതു പ്രതികൂലാവസ്ഥയിലും അതിനുള്ള വഴി കണ്ടെത്തും. സേവന മനഃസ്ഥിതിയില്ലെങ്കിൽ ഏത് അനുകൂലാവസ്ഥയിലും നമ്മൾ ഒഴിവുകഴിവുകൾ കണ്ടെത്തുകയും ചെയ്യും.

# സരളത

**ഇഹലോകസുഖങ്ങൾ അനുഭവിച്ചുകഴിഞ്ഞിട്ടു പോരേ ആത്മീയകാര്യങ്ങളിൽ ഏർപ്പെടാൻ?**

**പ**ഞ്ചദശി എന്ന സംസ്കൃതഗ്രന്ഥത്തിൽ പറയുന്നു,

"ഭൗതികസുഖങ്ങൾ അനുഭവിക്കുന്തോറും അതിനോടുള്ള ആസക്തി വർദ്ധിക്കുകയേയുള്ളൂ. കൂടുതൽ സുഖങ്ങൾ കിട്ടാൻ ഓടിനടക്കുകയും ചെയ്യും. ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാം.

അഗ്നിയിൽ എന്തെങ്കിലും നിക്ഷേപിച്ചാൽ അഗ്നി വർദ്ധിക്കും. 'എനിക്കു മതിയേ' എന്ന് അഗ്നി പറയാറില്ല. കിട്ടുന്നതെന്തും സ്വീകരിക്കും. കിട്ടുന്നതിനനുസരിച്ച് അഗ്നി വലുതാകുകയാണ്, ചെറുതാകുകയല്ല എന്നും ഓർക്കുക. വിഷയസുഖങ്ങൾ അനുഭവിക്കുന്തോറും ഇതുതന്നെ സംഭവിക്കുന്നു.

ഇതിനൊരു എളുപ്പവഴിയുണ്ട്. ഭൗതികസുഖം വിചാരിച്ചത്ര സുഖമല്ല എന്ന സത്യം മനസിലാക്കുക.

ഐൻസ്റ്റീൻ പറഞ്ഞൊരു കാര്യം ഓർക്കൂ.

"സുഖം, വിജയം, കീർത്തി, സമൃദ്ധി എന്നിവയൊക്കെ നിന്ദ്യമായി എനിക്കു തോന്നുന്നു. സരളമായ ജീവിതം ആനന്ദമേകും."

എല്ലാവരെയും സ്നേഹിച്ചുകൊണ്ടുള്ള സരളജീവിതമാണ് ആദ്ധ്യാത്മികതയുടെ കാതൽ.



# കാപട്യം

**ഈശ്വരനോ ടുള്ള സ്നേഹം എങ്ങനെയായി രിക്കണം?**

ശിഷ്യന്മാരോടൊപ്പം ശ്രീബുദ്ധൻ ശ്രാവസ്തിയിലെ ഒരു ആശ്രമത്തിലെത്തി. അവിടെ വളരെ വൃദ്ധനായൊരു സന്യാസി ദീനം ബാധിച്ച് കിടക്കുന്നു. ആശ്രമ ത്തിലെ ആരും തന്നെ ആ രോഗിയെ ശ്രദ്ധിക്കുന്നേയില്ല.

അവിടെയാകെ ദുർഗന്ധം പരന്നു തുട ങ്ങിയിരുന്നു.

ശ്രീബുദ്ധൻ ആ സന്യാസിയെ വേണ്ട വിധം പരിചരിച്ചു. യാതൊരു അറപ്പും വെറുപ്പുമില്ലാതെ തങ്ങളുടെ ഗുരു വൃദ്ധ സന്യാസിയുടെ വ്രണവും മറ്റും വൃത്തിയാ ക്കുന്നതു കണ്ട് അവർ അതിശയിച്ചു പോയി. ദിവസങ്ങൾ കഴിഞ്ഞു. രോഗി സുഖപ്പെട്ടു തുടങ്ങി. അന്ന് എല്ലാവരെയും വിളിച്ച് ശ്രീബുദ്ധൻ അരുളി.

**"ഈശ്വരനെ സ്നേഹിക്കുന്നത് ഇങ്ങ നെയാണ്. സഹജീവികളെ സ്നേഹിക്കു ന്നതിലൂടെ, സേവിക്കുന്നതിലൂടെ. ഈശ്വര നോടുള്ള നിങ്ങളുടെ സ്നേഹം ഇങ്ങ നെയേ വെളിപ്പെടുത്താനാകൂ. ഇത്തര ത്തിൽ ഈശ്വരസ്നേഹം വെളിപ്പെടു ത്താൻ കഴിയില്ലെങ്കിൽ നിങ്ങളുടെ ഈശ്വരസ്നേഹം കാപട്യമാണ്."**



# രക്ഷകൻ

എവിടെയാണ്
നമ്മുടെ
രക്ഷകൻ?

ഒരിക്കൽ ഗുരുവിനോടു തിരക്കി,

"സ്വാമിൻ എവിടെയാണ് എന്റെ രക്ഷകൻ?"

ഗുരു പറഞ്ഞു, "നീ കുറച്ച് മുന്നോട്ടു ചെല്ലുക. അവിടെ കുറേ കുഷ്ഠരോഗികളെ കാണും. അതിൽ ഒരാൾ മറ്റുള്ളവരുടെ വ്രണങ്ങൾ വച്ചുകെട്ടുന്നുണ്ടാകും. മറ്റുള്ള രോഗികളാകട്ടെ അവരവരുടെ വ്രണങ്ങളിൽ മരുന്നുപുരട്ടുന്നതും കാണാം.

ഇതിൽ മറ്റുള്ളവരുടെ വ്രണങ്ങൾ വൃത്തിയാക്കുന്നവനാണ് നിന്റെ രക്ഷകൻ."

ലോകത്തെ സേവിക്കുന്നവനെ മാത്രമേ വഴികാട്ടിയായി സ്വീകരിക്കാവൂ. അവരുടെ ചിന്തയും വാക്കും പ്രവൃത്തിയും തമ്മിൽ ഐക്യമുണ്ടാകും. സ്വന്തം വ്രണങ്ങളിൽ മാത്രം മരുന്നുപുരട്ടുന്നവർ സ്വാർത്ഥരാണ്. അവർ നമ്മെ സങ്കുചിതരാക്കും. അവരെ ഒഴിവാക്കുക.



# സോക്സിന്റെ മണം

സദാചാരം പറയുന്ന ദുഃശീലക്കാരെക്കുറിച്ച് അഭിപ്രായമെന്താണ്?

മന്ത്രിക്ക് വളരെ ഇഷ്ടമായിരുന്നു തന്റെ പേഴ്സണൽ അസിസ്റ്റന്റിനെ. പക്ഷേ ഒരു കാര്യത്തിൽ മന്ത്രിക്ക് അയാളോട് വിയോജിപ്പും ഉണ്ടായിരുന്നു. പി.എ. ഒരിക്കലും അയാളുടെ സോക്സ് കഴുകാറില്ല. പി.എ. ദൂരെ എത്തുമ്പോഴേക്കും മണം ഇങ്ങ് എത്തിയിട്ടുണ്ടാകും. പലപ്പോഴും അതിന്റെ പേരിൽ അയാളെ മന്ത്രി ശകാരിച്ചിട്ടുമുണ്ട്.

ഒരിക്കൽ മന്ത്രി വിദേശയാത്രയ്ക്ക് പോകാനൊരുങ്ങി. പി.എ.യെ വിളിച്ച് അദ്ദേഹം പറഞ്ഞു. "പുതിയ സോക്സ് ധരിക്കാമെങ്കിൽ തന്നെ കൊണ്ടുപോകാം." അയാൾ ഉടൻ സമ്മതിച്ചു.

അങ്ങനെ യാത്രാദിവസം വന്നു. വിമാനത്തിൽ മന്ത്രിയും പി.എ.യും കയറി... പഴയമണം വീണ്ടും. മന്ത്രി തിരക്കി. "താൻ സോക്സ് മാറ്റിയില്ലേ?"

"ഉവ്വ് സർ. ദാ നോക്കൂ." അയാൾ പാന്റ്സിന്റെ അടിവശം ഉയർത്തിക്കാണിച്ചു.

"പിന്നെ എവിടുന്നാ ഈ മണം?" മന്ത്രി അത്ഭുതത്തോടെ തിരക്കി.

"ദാ, അതെന്റെ കീശയിലുണ്ട് സർ, സാർ വിശ്വസിച്ചില്ലെങ്കിലോ എന്നു കരുതി, തെളിവിനായി ഞാൻ അത് എടുത്തതാണ്."

ഇതാണ് നമ്മുടെ അവസ്ഥ. നല്ല ആശയങ്ങൾ കിട്ടിയാലും പണ്ട് ശീലിച്ച ദുഷിച്ച വഴികളെ ഉപേക്ഷിക്കാൻ തയ്യാറാകുന്നില്ല. ദുശീലം മാറ്റാതെ സദാചാരം പറഞ്ഞിട്ട് എന്തുകാര്യം?

# സേവനം

ഇന്ന് ലോക
ത്തിന് ഏറ്റവും
അത്യാവശ്യം
എന്താണ്?
ഏതു മാർഗ്ഗത്തി
ലൂടെ അതു
നേടിയെ
ടുക്കാം?

'സേവനം'. ഈ ഒരൊറ്റ വാക്കു മാത്രമാണ് ഇന്നു ലോകം നേരിടുന്ന, പ്രത്യേകിച്ച് ഭാരതം നേരിടുന്ന സകല പ്രശ്നങ്ങൾക്കും പ്രതിവിധി. ഇന്ന് നമുക്ക് ഇല്ലാത്തതും സേവന മനഃസ്ഥിതി തന്നെ.

അന്യരെ സഹായിക്കുന്നു എന്ന ഭാവത്തിൽ ചെയ്യുന്നത് സേവനമല്ല. അതൊരു പ്രകടനം മാത്രം. ശാരീരികമായും മാനസികമായും വാചികമായും നമുക്ക് സേവനം നടത്താൻ കഴിയും. ഏത്, എവിടെ വേണോ അതനുസരിച്ച് പ്രവർത്തിക്കുക.

ജപിക്കുന്ന ചുണ്ടുകളേക്കാൾ ഈശ്വരനു പ്രിയം സേവനം ചെയ്യുന്ന കൈകളാണെന്ന ബാബാവചനം എപ്പോഴും ഓർക്കുക. സേവനം ത്യാഗത്തിലേക്ക് നമ്മെ നയിക്കും. ത്യാഗം നേടിത്തരുന്ന ആനന്ദം അനുഭവിച്ചറിയാനേ കഴിയൂ. ഇതെല്ലാം വാരിക്കൂട്ടി സ്വന്തമാക്കാമെന്ന് ആരും കരുതണ്ട. ലോകചരിത്രം എത്രയോ വട്ടം അത് തെളിയിച്ചുകഴിഞ്ഞു. ആരെങ്കിലും ഇവിടെ അനശ്വരത നേടിയിട്ടുണ്ടെങ്കിൽ അത് സേവനത്തിലൂടെ മാത്രമാണ്.



# നല്ല പുത്രൻ

എന്റെ മകനെ സൽസ്വഭാവിയായി വളർത്തണമെന്നുണ്ട്. അതിനു സഹായകമായ വഴി ഏത്?

**പു**ലരിയിൽ ബാലസൂര്യൻ വെളിച്ചമേകുന്നു. നിശയിൽ പ്രഭ ചൊരിയുന്നത് ചന്ദ്രനാണ്. രാപകലുകളിലല്ലാതെ ത്രിലോകങ്ങളിലും പ്രകാശം പരത്തുന്നത് ധർമ്മമാണ്. സുപുത്രനാകട്ടെ സ്വകുലത്തിലെ ദീപമാകുന്നു.

കുലത്തിന് നല്ല പേര് കേൾപ്പിക്കാത്തവനെ പുത്രനെന്ന് വിളിക്കുന്നതിൽ അർത്ഥമില്ല. നല്ലപേര് കേൾക്കണമെങ്കിൽ നല്ല പ്രവൃത്തി വേണം. നല്ല പ്രവൃത്തിക്ക് പ്രേരിപ്പിക്കുന്നത് നല്ല ചിന്ത. നല്ല ചിന്ത നല്ല മനസിൽ നിന്നേ ഉറവെടുക്കൂ. നല്ല മനസ് രൂപപ്പെടുന്നത് സഹജീവികളെ സ്നേഹിക്കാൻ തുടങ്ങുമ്പോഴും.

വേദവ്യാസൻ പറയുന്നു,

"സത്പുത്രന് ജന്മം കൊടുത്ത അമ്മ കൃതാർത്ഥയാണ്. ആ കുലം പവിത്രമാണ്. ആ അമ്മയുടെ ഗർഭകാലക്ലേശം സഫലമായി എന്നുപറയാം.

കുപുത്രനെ പ്രസവിച്ചവൾ തന്റെ യൗവനം വെറുതെ പാഴാക്കി എന്നതല്ലാതെ മറ്റൊന്നും നേടിയിട്ടില്ലത്രേ!" അമ്മിഞ്ഞപ്പാലോടൊപ്പം സത്കഥകൾ കുഞ്ഞിന് പകർന്നുകൊടുക്കുക. അതുവഴി സത്പുത്രനെ രൂപപ്പെടുത്താൻ അമ്മയ്ക്ക് കഴിയും.



# ശാന്തിയും സമാധാനവും

പുതുവർഷത്തിൽ എന്തു ചിന്തയാണ് വേണ്ടത്?

**കു**റച്ച് സനാതനചിന്തകൾ നമുക്ക് പങ്കുവയ്ക്കാം.

"ധനം, വളംപോലെയാണ്. കുന്നുകൂടിക്കിടന്നാൽ ദുർഗന്ധം വമിക്കും. വിതറിയിട്ടാലോ നല്ല വിളവു ലഭിക്കും. നല്ല കാര്യങ്ങൾക്കായി ധനം ചെലവഴിക്കൂ. അതൊരിക്കലും നഷ്ടമാകുകയില്ല.

ചെറിയ ഷൂസ് ധരിച്ചാൽ പാദം നോവും. വലുത് ധരിച്ചാൽ നടക്കാനും വിഷമം. പാകത്തിനുള്ളതാണെങ്കിൽ സുഖപ്രദം. എന്തും പാകത്തിനേ ആകാവൂ.

പുസ്തകത്തിൽ അറിവ് ധാരാളം ഉണ്ട്. കുറച്ച് പ്രയത്നിച്ചാൽ അവ തലയിലും കയറ്റാം. പക്ഷേ പ്രയോഗത്തിൽ വരുത്താത്ത അറിവ് ദഹിക്കാത്ത ഭക്ഷണത്തിനു തുല്യമാണ്. അപകടമുണ്ടാക്കും.

അരമണിക്കൂർകൊണ്ട് ലോകം മുഴുവനും അടിച്ചുവാരി വൃത്തിയാക്കാൻ ഒരെളുപ്പവഴിയുണ്ട്...! എല്ലാവരും അവരവരുടെ മുറ്റം ഒരേസമയം അരമണിക്കൂർ തൂത്തിടുക.

സ്വയം നന്നാകുകയാണ് ലോകം നന്നാക്കാനുള്ള ഒരേയൊരു മാർഗം. ഉറങ്ങുന്നതിനുമുമ്പ് ഇന്നത്തെ ദിവസം കനിഞ്ഞുതന്ന ജഗദീശ്വരനെ സ്മരിക്കൂ... നാളെ നന്നായി സേവനം ചെയ്യാനുള്ള കരുത്തേകാൻ പ്രാർത്ഥിക്കൂ.

മഹാത്മാക്കൾ പറഞ്ഞിട്ടുള്ള ഈ അമൃതവചനങ്ങൾ വീണ്ടും വീണ്ടും ഓർമ്മിക്കൂ. ചിന്തിക്കൂ. പ്രാവർത്തികമാക്കൂ. ശാന്തിയും സമാധാനവും നമ്മെ തേടിവരും.

# കുറുക്കുവഴി

കുടുംബത്തിന്റെ ഐശ്വര്യത്തിന്; എന്റെ മനഃസമാധാനത്തിന് എന്താണ് പ്രായോഗികമായി ചെയ്യാൻ കഴിയുക?

നിത്യവും ജപധ്യാനം നടത്തണം. ആഴ്ചയിൽ ഒരിക്കലെങ്കിലും കുടുംബാംഗങ്ങളുമായി ചേർന്ന് പ്രാർത്ഥന നടത്തുക. വളർന്നു വരുന്ന കുട്ടികളെ നല്ല കാര്യങ്ങൾ പഠിപ്പിക്കുന്ന സ്ഥലങ്ങളിൽ വിടുക. സമൂഹത്തിന് നന്മ ചെയ്യുന്ന പ്രസ്ഥാനങ്ങളുമായി സർവ്വാത്മനാ സഹകരിക്കുക.

അവരവരുടെ വിശ്വാസത്തിലുള്ള ആദ്ധ്യാത്മികഗ്രന്ഥങ്ങൾ നിത്യവും പാരായണം ചെയ്യുക. മധുരമായി സംസാരിക്കുക. അന്യരുടെ കുറ്റം പറയരുത്. പ്രത്യേകിച്ചും അവർ സമീപം ഇല്ലാത്തപ്പോൾ. ആഹാരം അല്പവും കളയരുത്. സമ്പാദിക്കുന്നതിൽ ഒരു പങ്ക് മറ്റുള്ളവരെ സഹായിക്കുന്നതിനായി നീക്കിവയ്ക്കുക.

ഇത്രയും കാര്യങ്ങൾ ദൈനംദിന ജീവിതത്തിൽ ഉൾപ്പെടുത്തുവാനായാൽ ശാന്തിയായി, സമാധാനമായി, കുടുംബത്തിൽ ഐശ്വര്യമായി. പരീക്ഷിച്ചു നോക്കാം. ശാന്തിയിലേയ്ക്കുള്ള ഒരു കുറുക്കുവഴിയാണിത്.



# ശാന്തി നേടാൻ

**അസ്വസ്ഥതകൾ മാത്രം നിറഞ്ഞ ഇന്നത്തെ ലോകത്തിൽ ശാന്തിയും സമാധാനവും ലഭിക്കാനെന്തു ചെയ്യണം?**

ഭക്ഷണം പാചകം ചെയ്യുമ്പോൾ ഉമി നീക്കി നല്ല അരി അടുപ്പത്തുവയ്ക്കാനുള്ള വിവേകം നമുക്കുണ്ട്. പച്ചക്കറി നുറുക്കുമ്പോൾ വേണ്ടാത്തത് കളയാനും നമുക്ക് കഴിയും. കാരണം അതൊക്കെ അകത്തു ചെന്നാൽ കുഴപ്പമാണെന്ന് അറിയാം.

ഇതുപോലെതന്നെ മനസ്സ് എന്തെങ്കിലും സ്വീകരിക്കാൻ ഒരുങ്ങുമ്പോൾ ഒരു തിരഞ്ഞെടുപ്പ് നടത്തുക. നൈമിഷിക സുഖങ്ങൾക്കുപിന്നാലെ പായാതെ, സ്ഥായിയായ സുഖത്തിനായി ശ്രമിക്കുക. അപ്പോൾ ശാന്തിയും സമാധാനവും നമുക്കും അനുഭവിക്കാം.

സത്യത്തിൽ നമ്മെ വഞ്ചിക്കുന്നത് നാം തന്നെ. ഇന്ന് അനുഭവിക്കുന്ന ദുഃഖങ്ങൾക്കും ക്ലേശങ്ങൾക്കും കാരണവും നാം തന്നെ. നല്ലതും ചീത്തയും തിരഞ്ഞെടുക്കാൻ നമുക്ക് കഴിവുണ്ട്. പക്ഷേ നാം അത് ചെയ്യുന്നില്ലെന്നുമാത്രം.

മൂന്നേമൂന്നു കാര്യം എപ്പോഴും ഓർമ്മയിൽ സൂക്ഷിക്കൂ.

പാപഭീതി: പാപം ചെയ്യാൻ ഭയം തോന്നണം.

ദൈവപ്രീതി: സർവജ്ഞനായ ദൈവത്തെ അകമഴിഞ്ഞ് സ്നേഹിക്കുക.

സംഘനീതി: സ്വന്തം സമൂഹത്തെ സേവിച്ച് നീതി പുലർത്തുക. ഇത്രയും ചെയ്താൽ ധാരാളം മതി, നമുക്കും ലോകത്തിനും ശാന്തി നേടാൻ.



# ഞാനും, അവിടെ ഇല്ല

താഴ്ന്ന കുലത്തിൽപെട്ടവരെ ദേവാലയത്തിൽ കയറ്റാത്ത നടപടിയോടുള്ള അഭിപ്രായമെന്താണ്?

ദേവാലയത്തിൽ അയാളെ കണ്ടപ്പോൾ അതിന്റെ ഉടമകൂടിയായ പൂജാരി പറഞ്ഞു.

"ഹും, നിന്നോടാരു പറഞ്ഞു ഇവിടെ കയറുവാൻ? നീ താഴ്ന്ന ജാതിക്കാരനാണ്. ഇതിൽ കയറിക്കൂടാ. ഇവിടെ കയറുവാൻ ആഗ്രഹമുണ്ടെങ്കിൽ കഠിന തപസ്സുചെയ്ത് നല്ല ജന്മം നേടി വരിക."

വർഷങ്ങൾ കഴിഞ്ഞു. പിന്നീടൊരിക്കൽ പൂജാരി അയാളെ മറ്റൊരു സ്ഥലത്തുവച്ചു കണ്ടു. അയാളുടെ മുഖത്ത് അഭൗമമായ തേജസ്സ്. പൂജാരി തിരക്കി, "എന്താ ക്ഷേത്രദർശനത്തിനുള്ള ആഗ്രഹം തീർന്നോ?"

"അങ്ങ് പറഞ്ഞതുപോലെ ഞാൻ തപസ്സുചെയ്തു. ഈശ്വരൻ പ്രത്യക്ഷനായി അനുഗ്രഹിച്ചു കൊണ്ട് അവിടുന്ന് അരുളി.

"നീ ഇനി ആ ദേവാലയത്തിൽ പോകണമെന്നില്ല. ഞാനും അവിടെ പോയിട്ട് വർഷങ്ങളായി."

അഹങ്കാരം ഉള്ളിടത്ത്, വിനയം ഇല്ലാത്തിടത്ത് എനിക്ക് വസിക്കാനാവില്ല. ഞാൻ വസിക്കുന്നത് എന്റെ ഭക്തന്റെ ശുദ്ധ ഹൃദയത്തിലാണ്." ഇങ്ങനെ ഈശ്വരൻ കല്പിച്ചു.



# എല്ലാം നിനക്കുവേണ്ടി

ഈ പ്രപഞ്ചത്തിലെ സർവതും മനുഷ്യനുവേണ്ടിയുള്ളതല്ലേ? പിന്നെ നമ്മൾ അത് ഉപയോഗിക്കുന്നതിൽ എന്തിന് നിയന്ത്രണം?

മനോഹരമായ സന്ധ്യ. മദീനാ ദേവാലയത്തിനു സമീപം പ്രവാചകൻ കുറച്ച് അനുയായികൾക്കൊപ്പം ഇരിക്കുന്നു. അപ്പോൾ അതുവഴി ഒരു നായയുടെ ജഡവും എടുത്ത് രണ്ട് അടിമകൾ നടന്നു പോയി. നായയുടെ മൃതശരീരത്തോടുള്ള ആദരവ് പ്രകടിപ്പിക്കുവാൻ പ്രവാചകൻ എഴുന്നേറ്റു. അനുയായികൾ വിസ്മയിച്ചു പോയി. പ്രവാചകൻ അരുളി.

"നിങ്ങൾ വിസ്മയിക്കണ്ട. മരിക്കുന്നതിനു മുമ്പു വരെ ആ നായയിലും തുടിച്ചിരുന്നത് ജീവനായിരുന്നു. അപ്പോൾ ആ നായയിലും സ്നേഹം വിളങ്ങിയിരുന്നു. പ്രപഞ്ചത്തിലെ എല്ലാം അല്ലാഹുവിന്റെ സൃഷ്ടി തന്നെ. അതുകൊണ്ടുതന്നെ നാം സമസ്തജീവരാശിയെയും ആദരിക്കണം.

ഇതൊരുപക്ഷേ നിങ്ങൾക്കിപ്പോൾ ഉൾക്കൊള്ളുവാൻ കഴിഞ്ഞെന്നുവരില്ല. എന്നാൽ അതാണ് സത്യം."

പ്രപഞ്ചത്തിലെ സർവതും മനുഷ്യന് എന്നു പറയുമ്പോൾ അതിന്റെ വിശാലമായ അർത്ഥം കൂടി ഗ്രഹിക്കണം. നമുക്ക് യഥേഷ്ടം തിന്നു തീർക്കുവാനല്ല, സർവതും സംരക്ഷിക്കുവാനാണ് ബാധ്യത. മനുഷ്യന്റെ സുഖകരമായ ഭൂലോകവാസത്തിന് സമസ്തജീവരാശിയെയും സ്നേഹിക്കുകതന്നെ വേണം.

സകല ജീവജാലങ്ങളും ഉണ്ടെങ്കിൽ മാത്രമേ നമുക്ക് നന്നായി ജീവിക്കാനാകൂ. അതാണ് എല്ലാം മനുഷ്യനുവേണ്ടി സൃഷ്ടിച്ചു എന്നു പറഞ്ഞത്. അല്ലാതെ അതൊക്കെ ഭക്ഷിച്ചുകൊള്ളൂ എന്ന അനുമതിയല്ല.

# മാതൃദേവോ ഭവ

ഉത്തമനായ പുത്രൻ എന്നു പറയാറുണ്ടല്ലോ. ഇതേക്കുറിച്ച് അഭിപ്രായമെന്താണ്?

അയൽവാസിക്ക് അസുഖം. വിനോബാജിയുടെ അമ്മ ഗൃഹജോലികൾ തീർത്തശേഷം അവിടെ ചെല്ലും. ആഹാരം പാകം ചെയ്തുകൊടുക്കും. വിനോബാജിക്ക് ഇക്കാര്യത്തിൽ അഭിപ്രായവ്യത്യാസം തോന്നി. അദ്ദേഹം അമ്മയോടു തിരക്കി.

"അമ്മേ ഇവിടുത്തെ ജോലികഴിഞ്ഞ് അമ്മ അവിടെ ചെന്നു സഹായിച്ചിട്ട് എന്തുകാര്യം? ആദ്യം അവരുടെ കാര്യം ചെയ്തുകൊടുക്കരുതോ? രണ്ടാമത് പോരേ നമ്മുടെ ഗൃഹജോലികൾ തീർക്കുവാൻ?"

"വിന്യാ," അമ്മ പുഞ്ചിരിയോടെ മകനെ വിളിച്ചുപറഞ്ഞു. "നിനക്കു തെറ്റി കുഞ്ഞേ. ആദ്യം അവിടെ ഭക്ഷണം പാചകം ചെയ്താൽ ഉച്ചയാകുമ്പോഴേക്കും അത് തണുത്തു പോകുകയില്ലേ? നമ്മുടെ ജോലികഴിഞ്ഞിട്ട് അവിടെ ചെന്ന് ജോലി ചെയ്തു കൊടുത്താൽ അവർക്ക് ചൂടോടെ ഭക്ഷണം കഴിക്കാൻ സാധിക്കും. അതാണ് അമ്മ അങ്ങനെ ചെയ്തത്."

ഇത്തരം ശ്രേഷ്ഠയായ മാതാവിനേ ഉത്തമപുത്രൻ ഉണ്ടാകൂ. മഹത്തുക്കൾക്കെല്ലാം ജന്മം നല്കിയത് കരുണാമൂർത്തിയും ത്യാഗമൂർത്തിയുമായ മാതാക്കൾ തന്നെയായിരിക്കും. ചരിത്രം അതിനു സാക്ഷ്യം.



# പ്രേമം

'എനിക്കൊരു സമാധാനവുമില്ലെന്ന്' പലരും സദാ പറയുന്നതു കേൾക്കാം. എന്താണ് ഈ സമാധാനം?

സമാധാനം എന്നാൽ പാശ്ചാത്യരുടെ അഭിപ്രായത്തിൽ രണ്ടു യുദ്ധങ്ങൾക്കിടയിലുള്ള സമയം എന്നായിരിക്കും. അവരുടെ ശാന്തിയും സമാധാനവും ഒരു യുദ്ധം കഴിഞ്ഞ് അടുത്തയുദ്ധം തുടങ്ങുന്നിടം വരെ നില്ക്കുന്നു.

നമ്മുടെ രാജ്യം സമാധാനത്തെ അങ്ങനെ വിശദീകരിക്കുന്നില്ല. നല്ലതു ചിന്തിച്ച്, നല്ലതു പറഞ്ഞ്, നല്ലത് ചെയ്യുമ്പോഴാണ് നാം സമാധാനം അറിയുന്നത്. ഇന്നാട്ടിൽ സമാധാനം പുലരാൻ നമ്മുടെ മഹാത്മാക്കളായ പൂർവികർ കാണിച്ച വഴിയും അതുതന്നെ.

സമാധാനത്തിനുള്ള എളുപ്പവഴി എല്ലാവരേയും സ്നേഹിക്കുക തന്നെ. കാരണം സ്നേഹം ആഗ്രഹിക്കാത്ത ആരും ഇല്ല. ഒരു ഭ്രാന്തനുപോലും അവൻ ഇഷ്ടപ്പെടുന്ന എന്തെങ്കിലും ഉണ്ടാകും. ഉള്ളൂർ പാടിയതുപോലെ

"ഒരൊറ്റ മതമുണ്ടുലകിന്നുയിരാം
പ്രേമമതൊന്നല്ലോ..."

പ്രേമം ഹൃദയത്തിൽ നിറയുവാനായി ജഗദീശ്വരനോട് പ്രാർത്ഥിക്കാം. സുഖത്തിലും ദുഃഖത്തിലും മനസ്സ് സമനിലയിൽ നില്ക്കുന്നതാണ് സമാധാനം. ആ അവസ്ഥയിലാണ് സമാധിയും ഉണ്ടാകുക.



# ദഹിക്കാത്ത അറിവ്

**ക്രിസ്മസ്**
**ആഘോഷം**
**എങ്ങനെയായി**
**രിക്കണം?**

**ക്രി**സ്മസ് വിളക്കുകൾ മരത്തിലും വീടിനു മുന്നിലും മാത്രം പ്രകാശിച്ചാൽ പോരാ. അവയുടെ നറുംവെളിച്ചം മനസ്സിലും തെളിയണം. അപ്പോൾ മാത്രമേ യേശുദേവന്റെ ജനനം നാം ആഘോഷിക്കുന്നു എന്നു പറയാൻ കഴിയൂ. കാരണം ദിവ്യപ്രേമം പ്രചരിപ്പിക്കുന്നതിൽ, കൊടുക്കുന്നതിൽ, സ്വീകരിക്കുന്നതിൽ, അതിൽതന്നെ ജീവിക്കുന്നതിൽ മാത്രം ആനന്ദം കണ്ടെത്തിയ പുണ്യപുരുഷനായിരുന്നു ശ്രീയേശു.

നമുക്കുള്ളത് കുറച്ചെങ്കിലും ഇല്ലാത്തവന് നല്കി ഇത്തവണ ക്രിസ്മസ് ആഘോഷിച്ചുനോക്കാം. അനല്പമായ ആഹ്ലാദം മനസ്സിൽ ഉറവയെടുക്കുന്നത് അനുഭവിക്കാം. ആ ആഹ്ലാദമാണ് ദൈവത്തിന്റെ കൃപാകടാക്ഷം.

ദൈവശാസ്ത്രം വെറുതെ പഠിച്ചിട്ടോ പഠിപ്പിച്ചിട്ടോ കാര്യമില്ല. പരിശീലനത്തിൽ കൊണ്ടുവരാത്ത അറിവ്, ദഹിക്കാതെ ഉദരത്തിൽ കിടക്കുന്ന ആഹാരത്തിനു തുല്യമെന്നറിയുക.



# വിശ്വസിക്കൂ

വിശ്വാസമില്ലാതെ ഒരു നിമിഷം പോലും ജീവിക്കാൻ കഴിയില്ല. എന്തിലെങ്കിലും, ഏതിലെങ്കിലും, ആരിലെങ്കിലും, വിശ്വസിച്ചാണ് ജീവിതം മുന്നോട്ടുപോകുന്നത്.

ആഭരണം പണിയാൻ സ്വർണം, പണിക്കാരനെ ഏല്പിക്കുന്നത് വിശ്വാസത്തിലാണ്. അലക്കുകാരന് വസ്ത്രം കൊടുത്തുവിടുന്നത് വിശ്വാസത്തിലാണ്. ഓപ്പറേഷൻതീയേറ്ററിൽ കിടക്കുന്ന രോഗി ഡോക്ടറിലുള്ള വിശ്വാസത്തിലാണ് തന്നെ കീറിമുറിക്കാൻ അനുവാദം കൊടുക്കുന്നത്.

ഇങ്ങനെ ദൈനംദിന ജീവിതത്തിലെ ഓരോ നിമിഷവും വിശ്വാസത്തിലധിഷ്ഠിതമാണെന്നു കാണാം.

വിശ്വാസം, അന്ധവിശ്വാസം എന്നിങ്ങനെ രണ്ടില്ല. എല്ലാ വിശ്വാസവും അന്ധമാണ്. പ്രത്യക്ഷതെളിവുകൾ തരാൻ കഴിയാത്ത അവസ്ഥയിലല്ലേ 'വിശ്വസിക്കൂ' എന്നുപറയുക.

വിശ്വാസം അനുഭവമാകുമ്പോഴാണ് ഉറപ്പേറിയതാകുന്നത്.

**വിശ്വാസങ്ങൾക്ക് എന്തു വിലയാണ് ഉള്ളത്? വിശ്വാസം ചിലപ്പോഴെങ്കിലും അന്ധവിശ്വാസമാകാറില്ലേ?**



# അപവാദം

സത്യം ആരെയും വിശ്വസിപ്പിക്കാനുള്ളതല്ല. സ്വയം ബോധ്യപ്പെടേണ്ടതാണ്. സ്വയം ബോധ്യപ്പെട്ടാൽ ഇന്നല്ലെങ്കിൽ നാളെ സമൂഹവും അത് അംഗീകരിക്കും.

കുറ്റാരോപണങ്ങൾ, അപവാദങ്ങൾ എന്നിവ കേൾക്കുമ്പോൾ അഞ്ചുനിമിഷം ഇത് ശ്രദ്ധിക്കൂ. എന്നിട്ട് ആലോചിക്കാം.

'ഈ കേട്ടത് സത്യമോ?' സത്യമെന്ന് തോന്നിയാൽ ആ തെറ്റ് തിരുത്തുക. തെറ്റ് ചൂണ്ടിക്കാണിച്ചതിന് നന്ദിപറയുകയും ചെയ്യുക.

ആരോപണങ്ങൾ മുഴുവനും കളവാണെങ്കിലോ? അങ്ങനെയെങ്കിൽ ആരെങ്കിലും നുണപറയുന്നതിന് നിങ്ങൾ എന്തിന് പരിഭ്രമിക്കണം? നുണയന്മാരെ അവരുടെ പാട്ടിനു വിടുക.

ഈ തരത്തിൽ പെരുമാറുവാൻ മനസ്സിനെ പഠിപ്പിച്ചാൽ അപവാദങ്ങൾക്കും ആരോപണങ്ങൾക്കും നമ്മെ മുറിപ്പെടുത്താൻ സാധിക്കുകയില്ല. അതിനായി ശ്രമിക്കൂ, ശാന്തി നേടൂ.

**അപവാദങ്ങളെയും കുറ്റാരോപണങ്ങളേയും എങ്ങനെ നേരിടണം? സത്യം പറഞ്ഞാൽ ആരും വിശ്വസിക്കുന്നില്ല.**



# കടം തീർക്കുക

സാമൂഹികസേവനത്തോടുള്ള താല്പര്യം നഷ്ടപ്പെട്ട യുവതലമുറയ്ക്ക് നല്കാനുള്ള ഉപദേശമെന്ത്?

ഒറ്റ വാക്കിൽ പറയാം.

"കടം തീർക്കുക."

നാം ഈ ഭൂമിയിൽ വരുന്നതിനുമുമ്പേ നമുക്കായി ഈ ലോകം ഒരുക്കിയിട്ടിരുന്നു. അമ്മ കുഞ്ഞുടുപ്പ് തയ്യാറാക്കി. അച്ഛൻ തൊട്ടിലുകെട്ടി. പിന്നെ മുത്തശ്ശി കഥ പറഞ്ഞു. നാട്ടുകാർ ഒരുക്കിയ പള്ളിക്കൂടത്തിൽ പഠിച്ചു. വലുതായി... ഇതൊന്നും സ്വയം ഒരുക്കിവച്ചിട്ടല്ലല്ലോ ഇവിടെ ജനിച്ചത്. പക്ഷേ ഇതൊക്കെ അനുഭവിച്ചല്ലേ നാം ഓരോരുത്തരും വളർന്നത്? അപ്പോൾ അതൊരു കടമാണ്. സമൂഹത്തോടുള്ള കടം. അത് സേവനത്തിന്റെ രൂപത്തിൽ സമൂഹത്തിനു തിരിച്ചു നല്കിയേ തീരൂ.

സേവനം നല്കാൻ മുൻഗാമികൾ ഉണ്ടായതുകൊണ്ടാണ് നാം ഇവിടെ ഇന്നത്തെ സൗകര്യം അനുഭവിക്കുന്നത്. സേവനമനഃസ്ഥിതിയില്ലാത്തവർ നന്ദികേടാണ് കാണിക്കുന്നത്.

സേവനം നമ്മുടെ ഔദാര്യമല്ല. സമൂഹത്തോടുള്ള കടപ്പാടാണ്. അത് ചെയ്തേ തീരൂ.... അതിനു മടികാണിച്ചാൽ കാലത്തിന്റെ കനത്ത തിരിച്ചടി ഉറപ്പ്.



# ശിശുവിനെ പോലെ

ശിശുവിനെപ്പോലെയാകുക എന്ന് എല്ലാ മഹത്തുക്കളും പറയുന്നു. എന്താണിതിന്റെ ആന്തരാർത്ഥം?

**കു**ഞ്ഞിനേ വളരാൻ കഴിയൂ. നമ്മുടെ ശരീരം വളർന്നു. മനസ്സ് വളർന്നെന്ന് നാം സ്വയം കരുതുകയും ചെയ്യുന്നു. പക്ഷേ മനസ്സ് വളർന്നെങ്കിൽ അശാന്തി ഉണ്ടാകില്ല. തന്റെ മനസ്സ് കുഞ്ഞാണെന്ന് ഒരുവന് ബോധ്യമായാലേ അതിനെ വളർത്താനായി എന്തെങ്കിലും ചെയ്യാനാകൂ.

കുട്ടിയെ ശ്രദ്ധിക്കൂ. അവനിൽ ക്ഷമയും ഉത്സാഹവും ഒരുപോലെ തുടിച്ചുനില്ക്കുന്നു. എത്രവട്ടം വീണാലും വീണ്ടും അവൻ എഴുന്നേല്ക്കാൻ ശ്രമിക്കും. അങ്ങനെ നിരന്തരമായ, ക്ഷമയോടുകൂടിയ പരിശ്രമഫലമായി അവൻ നടക്കുന്നു.

മുതിർന്നവർക്ക് ക്ഷമയുണ്ട്, പക്ഷേ ഉത്സാഹമില്ല. അവർ ശാരീരികക്ലേശങ്ങൾ പറഞ്ഞ് ഒഴിഞ്ഞുമാറുന്നു. ചെറുപ്പക്കാർക്ക് ഉത്സാഹമുണ്ട്, പക്ഷേ ക്ഷമയില്ല. അതുകൊണ്ട് പ്രവർത്തനങ്ങൾ അബദ്ധത്തിലാകുന്നു.

ഇത് രണ്ടും കുഞ്ഞിലുണ്ട്. അതുകൊണ്ട് അവൻ വളർച്ചയുടെ ഘട്ടങ്ങൾ വിജയകരമായി പിന്നിടുന്നു. മനസ്സ് ശിശുവിനെപ്പോലെയാകട്ടെ. അത് വളർന്ന് വിശ്വത്തോളം വ്യാപിക്കുന്നത് കാണാം.



# അയാളാണോ?

തർക്കങ്ങളിലും മറ്റും ഏർപ്പെട്ട് സ്വന്തം വിശ്വാസം അടിച്ചേല്പിക്കുന്നത് ശരിയാണോ?

വരൻവന്നു. പെണ്ണും കൂട്ടുകാരും ജനലിലൂടെ നോക്കി. കൂട്ടുകാരികൾ തിരക്കി. "ആരാണ് ഇതിൽ വരൻ?" പെണ്ണൊന്നും മിണ്ടിയില്ല. അപ്പോൾ ഒരുത്തി ഒരുവന്റെ നേരെ വിരൽ ചൂണ്ടിക്കൊണ്ട് തിരക്കി.

"അയാളാണോ?"

"അല്ല...!"

മറ്റൊരാളെ ചൂണ്ടിക്കാണിച്ച് വീണ്ടും തിരക്കി.

"അതാണോ...?" "അല്ല..." വീണ്ടും മറുപടി.

ഒടുവിൽ വരനെ ചൂണ്ടിക്കാണിച്ച് ചോദിച്ചു.

"അയാളാണോ...?"

പെണ്ണ് മറുപടി പറഞ്ഞില്ല. പക്ഷേ ചിരിച്ചുകൊണ്ട് മുഖം പൊത്തി...

ശരിയായ ജ്ഞാനം ഉള്ളയാൾ ഇതുപോലെയാണ് ചിരിച്ചുകൊണ്ടിരിക്കും. തർക്കവിതർക്കങ്ങളിൽ താല്പര്യമില്ല. ശരിയായ ജ്ഞാനം ഉണ്ടായാൽ പ്രസന്നമായ മൗനം അവിടെ കാണുവാനും കഴിയും.

തർക്കങ്ങളിലൂടെ ഈശ്വരാനുഭവം ഉണ്ടാകില്ല. അങ്ങനെ ഒരുവനെ വിശ്വാസിയാക്കാനും കഴിയില്ല. തർക്കിക്കുന്നവൻ ചെയ്യുന്നത് ഇതു മാത്രം. സ്വന്തം മനഃസമാധാനം നഷ്ടപ്പെടുത്തുന്നു. മറ്റുള്ളവരുടെ വെറുപ്പും സമ്പാദിക്കുന്നു.



# മൂന്നു കാര്യങ്ങൾ

ചിലർക്ക് സമ്പത്തും പദവിയും സുഖസൗകര്യങ്ങളും. ചിലർക്കാകട്ടെ നിത്യദുരിതദുഃഖങ്ങളും. ഈശ്വരൻ എന്താണ് ഇങ്ങനെ ചെയ്തത്?

ഈശ്വരന് ഇക്കാര്യത്തിൽ ഒരു പങ്കുമില്ല ഇതെല്ലാം അവനവന്റെ കുഴപ്പം തന്നെ. എങ്ങനെ ഈ വ്യത്യാസം ഉണ്ടായെന്നല്ലേ? ശ്രദ്ധിക്കൂ.

ബാങ്കിൽനിന്ന് പണം എടുക്കാൻ മൂന്നു വഴിയുണ്ട്.

ഒന്ന്. ചെക്കെഴുതി ഒപ്പിട്ട് പണം എടുക്കുക. പക്ഷേ അങ്ങനെ എടുക്കണമെങ്കിൽ നേരത്തേ പണം നിക്ഷേപിച്ചിരിക്കണം.

രണ്ട്. വസ്തുവോ സ്വർണമോ പണയം വച്ച് പണം എടുക്കുക.

മൂന്ന്. ബാങ്കിന് വിശ്വസ്തരായ, ഉന്നതന്മാരെ ജാമ്യം നിറുത്തി പണം വാങ്ങുക.

ഇതുപോലെ, നന്മചെയ്താൽ നല്ലതു ലഭിക്കും.

നന്മ ചെയ്തു ജീവിക്കാതെ സുഖമായി കഴിയുന്നവർ കാണും. അവരൊക്കെ ഇതിനു മുമ്പ് എന്നോ ചെയ്ത സുകൃതങ്ങളുടെ ഫലമാണ് ഇപ്പോൾ അനുഭവിക്കുന്നത്.

കുടുംബപരമ്പരയിൽ ജീവിച്ചിരുന്ന ഏതെങ്കിലും പുണ്യാത്മാക്കളുടെ തണലിൽ ചിലർ സുഖമായി കഴിയുന്നു.

ഇതുമൂന്നും ഇല്ലാത്തവർ ക്ലേശങ്ങളിൽപെട്ടുഴലുന്നു. ഇതിൽ നിന്നു കരകയറാൻ എളുപ്പവഴിയുണ്ട്. ഈശ്വരനിൽ അചഞ്ചലമായ വിശ്വാസം ഉറപ്പിക്കുക. ആ നിമിഷം മുതൽ ജീവിതം സർവൈശ്വര്യസമൃദ്ധമായിത്തുടങ്ങും. പരീക്ഷിച്ചുനോക്കാവുന്ന കാര്യമാണിത്.



# കൊടുക്കുക; മറക്കുക

സാമൂഹികജീവിതത്തിൽ പാലിക്കേണ്ട കാര്യങ്ങൾ ചുരുക്കി പറയാമോ?

**ഈ** സമൂഹത്തിൽ നന്നായി ജീവിക്കുന്നതിന് രണ്ടു കാര്യങ്ങൾ മറക്കാൻ പഠിക്കണം. ഒന്ന്:

നിങ്ങൾ ആർക്കെങ്കിലും സഹായം ചെയ്തുകൊടുത്തിട്ടുണ്ടെങ്കിൽ അത് അതോടെ മറക്കുക. അവരിൽ നിന്ന് ഒന്നും പ്രതീക്ഷിക്കരുത്.

രണ്ട്: നിങ്ങളെ ആരെങ്കിലും ഉപദ്രവിച്ചിട്ടുണ്ടെങ്കിൽ അതും മറക്കുക. കാരണം ഓരോരുത്തരുടെയും പ്രവൃത്തിയുടെ ഫലം അവരവർക്കുതന്നെ എപ്പോഴെങ്കിലും വന്നുചേരും. നിങ്ങൾ അതിനായി മനസ്സ് മലിനമാക്കേണ്ടതില്ല.

ഇനി ഓർക്കേണ്ട കാര്യം. നിങ്ങളെ ആരെങ്കിലും സഹായിച്ചിട്ടുണ്ടെങ്കിൽ അതെപ്പോഴും ഓർക്കണം. നന്ദിസൂചകമായി സാഹചര്യങ്ങൾക്കനുസരിച്ച് സഹായിക്കുകയും വേണം.

ചുരുക്കിപ്പറഞ്ഞാൽ കൊടുത്തത് മറക്കുക; സ്വീകരിച്ചത് ഓർമ്മിക്കുക. ഈ പദ്ധതി ശീലിച്ചുനോക്കൂ. മനഃസുഖം ലഭിക്കും. ആരെയും അളക്കരുത്. അഥവാ അളക്കുന്നെങ്കിൽ, അവരിലെ നന്മ മാത്രം അളന്നുനോക്കുക.



# ശിക്ഷയിൽ ഇളവ്

എന്തേ ഈശ്വരൻ ഇങ്ങനെ ക്ലേശങ്ങൾ വരുത്തുന്നു? ഈ വിധിയിൽ നിന്നു രക്ഷപ്പെടാൻ കഴിയില്ലേ?

ഈശ്വരൻ പോസ്റ്റുമാനെപ്പോലെയാണ്. കത്തിലെ ഉള്ളടക്കത്തെക്കുറിച്ച് പോസ്റ്റുമാൻ ആകുലനല്ല. അത് കത്തെഴുതിയവനും അത് സ്വീകരിക്കുന്നവനും തമ്മിലുള്ള കാര്യം. പോസ്റ്റുമാൻ കല്യാണക്കുറി നല്കിയാൽ നിങ്ങൾ അയാളെ അഭിനന്ദിക്കാറില്ല. ഭീഷണിക്കത്തു നൽകിയാൽ അയാളെ ചോദ്യം ചെയ്യാറുമില്ല. പോസ്റ്റുമാൻ ഒരു സാക്ഷിമാത്രം. ഈശ്വരനും അതുപോലെ സാക്ഷിയാണ്.

വിധിയെ തീർച്ചയായും മാറ്റാം. ഒരാൾക്ക് കീഴ്ക്കോടതി വധശിക്ഷ വിധിച്ചെന്നിരിക്കട്ടെ. അയാൾക്ക് ഹൈക്കോടതി, സുപ്രീംകോടതി എന്നിവിടങ്ങളിൽ ചെല്ലാം. അവിടെയും അപേക്ഷ നിരാകരിക്കപ്പെട്ടാൽ പ്രസിഡന്റിനെ സമീപിക്കാം. അദ്ദേഹത്തിന് ചില പ്രത്യേക അധികാരം ഉപയോഗിച്ച് ശിക്ഷ ഇളവുചെയ്യാൻ കഴിയും.

ക്ലേശങ്ങൾക്ക് ആരെയും പഴിചാരേണ്ടതില്ല. ഇന്ന് അനുഭവിക്കുന്ന ക്ലേശങ്ങൾക്കും സുഖങ്ങൾക്കും കാരണം നിങ്ങൾ തന്നെയാണ്.

ആത്മാർത്ഥതയോടുകൂടിയ പ്രാർത്ഥനയിലൂടെ, ഈശ്വരകൃപ നേടി ദുർവിധിയെ നമുക്ക് മറികടക്കാം. തീർച്ച. അതിന് എത്രയോ തെളിവുകൾ ചരിത്രത്തിലുണ്ട്.



# അസൂയ

**കോപം, അസൂയ തുടങ്ങിയവയിൽ നിന്നു മോചിതനാകാൻ കഴിയുന്നില്ല. എന്തു ചെയ്യും?**

ഇത്തരം അധമ വികാരങ്ങൾ വരുത്തുന്ന ഭീകര ദുരന്തത്തെക്കുറിച്ച് ബോധവാനാകുകയാണ് ഏറ്റവും നല്ല വഴി. കോപത്തിലൂടെ നഷ്ടപ്പെടുന്ന ഊർജ്ജം അളവറ്റതാണ്. മാസങ്ങൾകൊണ്ട് നിങ്ങൾ ആഹാരത്തിലൂടെ ശേഖരിച്ച ഊർജ്ജം ഒരൊറ്റ കോപത്താൽ ചോർന്നുപോകും. ഞരമ്പുകൾ ദുർബലമാകും. അത് ശക്തിക്ഷയത്തിനും ഹൃദയം, ഉദരം എന്നീ ഭാഗങ്ങൾക്ക് രോഗം ഉണ്ടാക്കുന്നതിനും വഴി തെളിക്കും.

ഒരാൾ പ്രതികൂലമായി സംസാരിച്ചാൽ ഒരുനിമിഷം ചിന്തിക്കുക. അയാൾ പറയുന്നതിൽ കാര്യമുണ്ടോ? ഉണ്ടെങ്കിൽ തിരുത്തുക. ഇല്ലെങ്കിൽ അവഗണിക്കുക.

അസൂയ പൈശാചിക ഗുണമാണ്. അത് നമ്മേയും കുലത്തെയും മുടിപ്പിക്കും. അതുകൊണ്ട് അസൂയയെ കുടഞ്ഞുകളയൂ. തത്സ്ഥാനത്ത് ശുഭകരമായ ചിന്തകൾ വളർത്തൂ. നാം ഏറ്റവും വെറുക്കുന്ന ആളുടെ നന്മയ്ക്കുവേണ്ടി പ്രാർത്ഥിക്കാൻ പഠിക്കുക. അപ്പോൾ വൃത്തിയാകുന്നത് നമ്മുടെ മനസ്സാണെന്നും മറക്കണ്ട.



# വിധിക്കാതിരിക്കൂ

**തേജോവധം ചെയ്യുന്നവരെക്കുറിച്ച് എന്തു പറയുന്നു? എങ്ങനെ ഇതിനെ നേരിടണം?**

അഹങ്കാരവും അസൂയയുമാണ് ഇതിന്റെ അടിസ്ഥാന കാരണം. ഇതിനെ സൗമ്യമായിത്തന്നെ നേരിടണം. നിങ്ങൾക്ക് ആരെങ്കിലും ഒരു രജിസ്റ്റേഡ് കത്ത് അയച്ചെന്നിരിക്കട്ടെ. പോസ്റ്റുമാൻ ആ കത്ത് നിങ്ങളെ ഏല്പിക്കുന്നു. നിങ്ങൾ അത് സ്വീകരിച്ചില്ലെങ്കിലോ?

പോസ്റ്റുമാൻ ആ കത്ത് അയച്ച ആൾക്കുതന്നെ തിരിച്ച് എത്തിച്ചുകൊടുക്കും. ഇതുപോലെതന്നെയാണ് ദുഷ്ടലാക്കോടു കൂടിയ വിമർശനം. വിമർശനത്തിൽ സ്വീകാര്യമായത് വല്ലതും ഉണ്ടെങ്കിൽ ഉൾക്കൊള്ളുക. അല്ലാത്തത് തള്ളിക്കളയുക. അത് വിമർശകനു തന്നെ ലഭിച്ചുകൊള്ളും.

"ആരെയും വിധിക്കാതിരിക്കുക; നിങ്ങളും വിധിക്കപ്പെടാതിരിക്കും." എന്ന ബൈബിൾ വചനം ഓർക്കുക. സ്വന്തം തിന്മയാണ് ഒരുവൻ അന്യരിൽ കാണുന്നത്. അതുകൊണ്ട് ഒരുവനിലെ നേട്ടങ്ങൾകൊണ്ടു വേണം ആരെയും അളക്കുവാൻ.



# നിഷ്പക്ഷത

**നിഷ്പക്ഷവാദി എന്നു നടിക്കുന്ന ചിലരുണ്ട്. അവരെക്കുറിച്ച് എന്താണഭിപ്രായം?**

മഹാഭാരതയുദ്ധവേളയിൽ പാണ്ഡവപക്ഷത്തെ സഹായിക്കുവാൻ ശ്രീകൃഷ്ണൻ ജ്യേഷ്ഠനായ ബലരാമനോട് അപേക്ഷിക്കുന്ന സന്ദർഭം. തനിക്ക് പാണ്ഡവരും കൗരവരും ഒരുപോലെയെന്നുപറഞ്ഞ് ബലരാമൻ 'ഒഴിവാകാൻ' ശ്രമിച്ചു. അപ്പോൾ ഭഗവാൻ അരുളി.

"ധർമ്മവും അധർമ്മവും ഏറ്റുമുട്ടുമ്പോൾ 'നിഷ്പക്ഷത' ഭാവിക്കുന്നയാൾ അധർമ്മത്തെ സഹായിക്കുകയാണ്. മാത്രമല്ല ധർമ്മത്തെ ദുർബലമാക്കുകയും ചെയ്യുന്നു."

അധർമ്മം നടക്കുമ്പോൾ ഒരക്ഷരവും മിണ്ടാതെ കണ്ണുമടച്ച് ഞാനൊന്നുമറിഞ്ഞില്ലേ എന്ന ഭാവത്തിലിരിക്കുന്നത് ഏറ്റവും വലിയ അധർമ്മം തന്നെ. ഭീരുവിന്റേതാണ് ആ വഴി; ധീരന്റേതല്ല. സത്യത്തിന്റെ, ധർമ്മത്തിന്റെ കൂടെ നില്ക്കുക അതാണ് ശ്രേയസ്കരം.



# മധുരമായ വാക്ക്

**നോവിക്കുന്ന വാക്കുകൾ ഉപയോഗിക്കുന്നവരെക്കുറിച്ച് അഭിപ്രായമെന്താണ്?**

മനുഷ്യന് ഈശ്വരൻ നല്കിയ ഏറ്റവും വലിയ വരദാനമാണ് വാക്ക്. മധുരമായ വാക്കുകളേക്കാൾ മധുരതരമായി ഒന്നുമില്ല. മധുരപലഹാരം കൊടുക്കുന്നതിനൊപ്പം കയ്പുള്ള വാക്കുകൾ ഉപയോഗിച്ചുനോക്കൂ. പലഹാരത്തിന്റെ മധുരം കുറയുന്നത് അനുഭവിക്കാം. കയ്പുള്ള പലഹാരത്തെ, മധുരമുള്ള വാക്കിന് മധുരിപ്പിക്കാനും കഴിഞ്ഞെന്നുവരും.

ഭഗവദ്ഗീത വാക്കിന്റെ പ്രയോഗത്തെക്കുറിച്ച് ചർച്ച ചെയ്യുന്നുണ്ട്. "സത്യമായ വാക്കേ ഉപയോഗിക്കാവൂ... അത് പ്രിയമായിട്ടേ ഉപയോഗിക്കാവൂ... മാത്രമല്ല "അത് മുഖസ്തുതിയായിരിക്കരുത്. കേൾക്കുന്നവന് ഹിതകരം, അതായത് നന്മ നല്കുന്നതുകൂടിയായിരിക്കണം."

ഈശ്വരൻ കനിഞ്ഞനുഗ്രഹിച്ച വാക്ശക്തി എഴുത്തിലൂടെയായാലും സംസാരത്തിലൂടെയായാലും മധുരമായി ഉപയോഗിക്കണം. അല്ലെങ്കിൽ തെറ്റു തന്നെ, കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ, ഈശ്വരനിന്ദയാണത്.



# ഏകാഗ്രത

ഞാൻ ദിവസവും മുടങ്ങാതെ ഈശ്വരഭജനം ചെയ്യുന്നു. ഒരു ഫലവും ലഭിക്കുന്നില്ല. ഇനിയും ഞാൻ ഭജനം ചെയ്യുന്നതിൽ എന്തർത്ഥമാണുള്ളത്?

ഏത്രകാലം ഭജിച്ചു എന്നതിലല്ല, എങ്ങനെ ഭജിച്ചു എന്നതിലാണ് കാര്യം. ഫലം പ്രതീക്ഷിച്ചുള്ള പ്രവർത്തനമാണ് ഫലമില്ലായ്മയ്ക്ക് കാരണം. ചെറിയൊരു ഉദാഹരണം ശ്രദ്ധിക്കൂ.

പത്താംക്ലാസ്സിൽ പഠിക്കുന്ന വിദ്യാർത്ഥി. അയാൾ റാങ്കും പത്രത്തിൽ വരാൻപോകുന്ന പടവും കീർത്തിയും മനസ്സിൽ കണ്ട് പഠനം നടത്തിയാൽ ജയിക്കുന്ന കാര്യംതന്നെ പരുങ്ങലിലാകും.

പഠിക്കുമ്പോൾ പഠനവിഷയം മാത്രമേ മനസ്സിൽ ഉണ്ടാകാവൂ. അതാണ് ഏകാഗ്രത. അതിന്റെ ഫലമായി സ്വയമേവ വന്നുചേരുന്നതാണ് ഉയർന്ന വിജയം.

അതാണ് നാം പരിശീലിക്കേണ്ടത്. ചെയ്യുന്ന കാര്യത്തിൽ മനസ്സ് ഉറപ്പിക്കുക. അപ്പോൾ സ്വാഭാവികമായും വിജയം ഉറപ്പാകും. പരിശീലനത്തിലൂടെ ആർക്കും കഴിയുന്നതാണിത്.

ഭജിക്കാനായി മാത്രം ഈശ്വരനെ ഭജിക്കൂ. നിങ്ങൾക്ക് ആവശ്യമുള്ളതെല്ലാം ഭഗവാൻ സ്വയം എത്തിച്ചുതരുന്നത് അനുഭവിച്ചറിയാം.



# എന്നെപ്പോലെയാകൂ

'ഗുരു
സങ്കല്പം'
വളരെ വിലപ്പെട്ട
താണല്ലോ.
ആരാണ് ഗുരു?
എന്താണ് ഗുരു?
ആരെ ഗുരു
വായി സ്വീകരി
ക്കണം?

ആരാണ് ഗുരു എന്ന ചോദ്യത്തിന് എല്ലാവരും ഗുരുക്കന്മാരാണെന്ന് ഉത്തരം പറയേണ്ടിവരും. 'ഗു' എന്നാൽ ഇരുട്ട് എന്നും 'രു' എന്നാൽ വെളിച്ചമെന്നും അർത്ഥം.

അതായത് അജ്ഞാനമാകുന്ന ഇരുട്ട കറ്റി ജ്ഞാനമാകുന്ന വെളിച്ചം നല്കുന്ന വൻ ഗുരുവാണ്. ലോകത്തിലെ സമസ്ത വസ്തുക്കളും നമ്മെ ഓരോ കാര്യം പഠിപ്പിച്ചുകൊണ്ടിരിക്കുകയാണ്.

ഉദാഹരണത്തിലൂടെ ഇക്കാര്യം വ്യക്തമാക്കാം. മദ്യപൻ ഗുരുവാണ്. മദ്യത്തിന്റെ ദോഷം എന്തെന്ന് അയാളുടെ ജീവിതം പഠിപ്പിക്കുന്നു. ത്യാഗത്തിന്റെ മധുരം മഹത്തുക്കളുടെ ജീവിതത്തിൽ നിന്നു പഠിക്കാം.

ഇങ്ങനെ നോക്കിയാൽ ഒരു കാര്യം വ്യക്തമാകും. രണ്ടു തരം ഗുരുക്കന്മാരുണ്ട്. ഒരാളുടെ ജീവിതം "എന്നെപ്പോലെയാകൂ" എന്നു പഠിപ്പിക്കുമ്പോൾ മറ്റെയാളുടെ ജീവിതം "എന്നെപ്പോലെയാകരുതേ" എന്നാണ് പഠിപ്പിക്കുന്നത്.

അതുകൊണ്ട് ശ്രേയസ്സിന്റെ വഴികാണിക്കുന്ന ഗുരുക്കന്മാരുടെ കാലടികൾ പിന്തുടരുക.



# നല്ല ഉപായം

> മാനവമൂല്യങ്ങളെക്കുറിച്ച് ധാരാളം പ്രസംഗിച്ചുകേൾക്കുന്നു. എന്താണ് മാനവമൂല്യങ്ങൾ?

മാനവമൂല്യങ്ങളെക്കുറിച്ച് ധാരാളം പ്രസംഗം കേൾക്കാനുണ്ട്. ഒരൗൺസ് പരിശീലനമാണ് ഒരു ടൺ പ്രസംഗത്തേക്കാൾ മെച്ചം. ഇന്ന് എല്ലാം പ്രസംഗത്തിൽ നിറുത്തുന്നു. പ്രവൃത്തിയിൽ ഇല്ല. ഇത് കപടതയാണ്.

ഭൂപടത്തിലെ രാജ്യങ്ങളിൽ കണ്ണോടിച്ചാൽ ലോകം മുഴുവനും സഞ്ചരിച്ചു എന്നു പറയുവാനാകുമോ? പ്രസംഗമല്ല, പ്രവൃത്തിയാണ് ഇന്നാവശ്യം.

സത്യം, ധർമ്മം, ശാന്തി, പ്രേമം, അഹിംസ എന്നിവയാണ് അഞ്ച് മാനുഷികമൂല്യങ്ങൾ. ഇത് ജീവിതത്തിൽ ശീലിക്കുകയാണ് ഇതിന്റെ മൂല്യം ബോധ്യപ്പെടുവാൻ ഏറ്റവും നല്ല ഉപായം.



# പാവം പ്രൊഫസ്സർ

**കാണാത്തത്
എങ്ങനെ
വിശ്വസിക്കും?**

ഫിലോസഫി ക്ലാസ്സെടുക്കുകയാണ് പ്രൊഫസ്സർ. ക്ലാസ്സിൽ നിറയെ കുട്ടികൾ. പ്രൊഫസ്സർ ചോദിച്ചു "നിങ്ങൾ ആരെങ്കിലും ഈശ്വരനെ കണ്ടിട്ടുണ്ടോ?"

മറുപടി മൗനം.

നിങ്ങൾ ആരെങ്കിലും ഈശ്വരന്റെ ശബ്ദം കേട്ടിട്ടുണ്ടോ?

മറുപടി മൗനം.

നിങ്ങൾ ആരെങ്കിലും ഈശ്വരനെ തൊട്ടിട്ടുണ്ടോ?"

മറുപടി മൗനം.

പ്രൊഫസ്സർ വിജയഭാവത്തിൽ പറഞ്ഞു, "ഇതു കൊണ്ടുതന്നെ മനസ്സിലായില്ലേ ഈശ്വരൻ ഇല്ലെന്ന്" ക്ലാസ്സിൽ മൗനം. ഒരു ആൺകുട്ടി എഴുന്നേറ്റു. അദ്ധ്യാപകൻ സംസാരിക്കാനായി ആംഗ്യം കാണിച്ചു.

നാമാരെങ്കിലും പ്രൊഫസ്സറുടെ തലച്ചോറ് കണ്ടിട്ടുണ്ടോ?

മൗനം.

നാമാരെങ്കിലും പ്രൊഫസ്സറുടെ തലച്ചോറ് തൊട്ടിട്ടുണ്ടോ?

തികഞ്ഞ മൗനം.

നാമാരെങ്കിലും പ്രൊഫസ്സറുടെ തലച്ചോറ് മിണ്ടുന്നത് കേട്ടിട്ടുണ്ടോ?

മൗനം.

"അപ്പോൾ പ്രൊഫസ്സറുടെ തത്ത്വശാസ്ത്രപ്രകാരം തന്നെ പ്രൊഫസ്സർക്ക് തലച്ചോറില്ല. ആലോചിക്കൂ."

ചില കാര്യങ്ങൾ തൊട്ടോ, മണത്തോ, രുചിച്ചോ, കണ്ടോ അറിയാനാവില്ല. അനുഭവിച്ചറിയാനെ പറ്റൂ. അമ്മയുടെ സ്നേഹം പോലെ.

# സ്നേഹം കൊണ്ടു തന്നെ

**ഭക്തനെ രക്ഷിക്കാൻ ഭഗവാൻ നേരിട്ട് വരുമൊ?**

ഭക്തനെ രക്ഷിക്കാൻ ഭഗവാൻ തന്നെ ഓടി എത്തുമെന്ന് പണ്ഡിതൻ പറഞ്ഞപ്പോൾ രാജാവിന് വിയോജിപ്പായി. "എന്തിന് ഭഗവാൻ വരണം? ഭഗവാന് തന്റെ സേവകരെ അയച്ചാൽ പോരെ?"

പണ്ഡിതൻ മറുപടി പറഞ്ഞില്ല. അന്നു വൈകുന്നേരം അവർ ഒരുമിച്ച് രാജനൗകയിൽ ഗംഗയിലൂടെ പോകുകയായിരുന്നു. തെല്ല് മുന്നിൽ മറ്റൊരു നൗകയിൽ കൊച്ചു രാജകുമാരനും, മറ്റ് പരിവാരങ്ങളും.

ഗംഗായാത്ര ആസ്വദിച്ചിരിക്കുകയാണ് രാജാവും, പണ്ഡിതനും. പെട്ടെന്ന് ഒരു നിലവിളി ഉയർന്നു.

"യ്യോാാ... രാജകുമാരൻ വെള്ളത്തിൽ വീണേ."

രാജാവ് ഞെട്ടിപ്പിടഞ്ഞെഴുന്നേറ്റു. വെള്ളത്തിൽ കുമാരൻ പൊങ്ങിത്താഴുന്നു. കിരീടവും, മറ്റും വലിച്ചെറിഞ്ഞ് രാജാവ് ജലപ്രവാഹത്തിലേയ്ക്കു കുതിച്ചു ചാടി, നീന്തി, പൊങ്ങിത്താഴുന്ന മകനെ കയറി പിടിച്ചു. അപ്പോഴാണ് അത് കുമാരന്റെ ഛായയുള്ള പാവയാണെന്ന് തിരിച്ചറിഞ്ഞത്.

അപ്പോഴേയ്ക്കും പണ്ഡിതൻ രാജാവിന് അടുത്തെത്തി. "രാജൻ അങ്ങ് എന്തിന് പുത്രനെ രക്ഷിക്കാൻ ചാടി. സേവകരെ ആരെങ്കിലും ഏർപ്പെടുത്താതിരുന്നത് എന്തുകൊണ്ട്? പുത്രനോടുള്ള സ്നേഹമല്ലേ കാരണം? ലോകപിതാവായ ഈശ്വരനും തന്റെ മക്കളോടുള്ള സ്നേഹം കൊണ്ടു തന്നെയാണ് സ്വയം ഓടിവന്ന് രക്ഷിക്കുന്നതും മനസ്സിലായോ."

# വിശക്കുമ്പോൾ...

എത്ര നല്ലതു പറഞ്ഞു കൊടുത്താലും ചിലർക്ക് തലേൽ കയറില്ല, എന്തു ചെയ്യും?

ശിഷ്യന്മാരിൽ ഒരാൾ ഒരിക്കൽ ശ്രീബുദ്ധനോട് വളരെ വിഷമത്തോടെ പറഞ്ഞു, "അങ്ങയുടെ ഉപദേശങ്ങൾ ഞാൻ എത്ര പറഞ്ഞിട്ടും ആ ആൽവൃക്ഷച്ചുവട്ടിലിരിക്കുന്നയാൾ ശ്രദ്ധിക്കുന്നില്ല. ധർമ്മപാത എത്രയോ ഞാൻ വിശദീകരിച്ചു. അയാൾ ഗൗനിക്കുന്നുപോലുമില്ല.

ശ്രീബുദ്ധൻ മൗനമായി, ആൽവൃക്ഷച്ചുവട്ടിലേയ്ക്കു ചെന്നു. അയാളൊരു യാചകനാണെന്നും, വിശന്നിരിക്കുകയാണെന്നും ബുദ്ധന് ഒറ്റനോട്ടത്തിൽ തന്നെ മനസ്സിലായി. ശ്രീബുദ്ധൻ ശിഷ്യനോടു പറഞ്ഞു, "വേഗം ആഹാരം കൊണ്ടുവരൂ"

ശിഷ്യൻ ആഹാരം കൊണ്ടുവന്നു. അങ്ങനെ യാചകൻ വയറുനിറയെ ആഹാരം കഴിച്ചു. അതോടെ വിശ്രമിക്കണമെന്നൊരു തോന്നൽ. താമസിയാതെ ആൽത്തറയിൽ കിടന്നു ഉറക്കവുമായി.

"എന്തേ അവിടുന്ന് ഒന്നും ഉപദേശിക്കാതിരുന്നത്?" ശിഷ്യന് സംശയം.

"ആ മനുഷ്യന് ഇപ്പോൾ വേണ്ടത് ആഹാരം. അയാൾക്ക് ഇനിയും ആയുസുണ്ടെങ്കിൽ നാളെ നമുക്ക് അക്കാര്യം ആലോചിക്കാം. വേണ്ടത് വേണ്ടസമയത്താണ് കൊടുക്കേണ്ടത്. വിശക്കുന്നവരോട് നമുക്കുള്ള ധർമ്മം ആഹാരം കൊടുക്കുകയാണ്."



## ദൈവം ഫോട്ടോ എടുക്കുമ്പോൾ...

ഭയമകലാൻ
എന്തു
ചെയ്യണം?

ഉച്ചകഴിഞ്ഞപ്പോഴേ മാനം ഇരുണ്ടു മൂടി. താമസിയാതെ കാർമേഘങ്ങൾ നിറഞ്ഞു. നാലുമണി കഴിഞ്ഞു. രാത്രിയായാലെന്നപോലെ അന്തരീക്ഷം. പേമഴ. അതിശക്തമായ കൊള്ളിയാൻ. അമ്മ പേടിച്ചരണ്ടു. മോൾ എങ്ങനെ പള്ളിക്കൂടംവിട്ട് ഒറ്റയ്ക്കുവരും. കൊച്ചുകുട്ടിയല്ലേ.

വീട്ടിലിരുന്നിട്ട് ഇരിപ്പുറയ്ക്കുന്നില്ല. അവർ കാറുമായി ഇറങ്ങി. ഇടവഴി തിരിയും മുമ്പേ മോൾ വരുന്നത് അമ്മ കണ്ടു. കാറ്റ് കുട തട്ടിക്കളിക്കുകയാണ്. കുട്ടി വല്ലാതെ നനഞ്ഞിരിക്കുന്നു. ശക്തമായ ഇടിമിന്നലുകൾ തെളിയുമ്പോൾ കുട്ടി ഉടൻ ആകാശത്തേയ്ക്കു നോക്കും നന്നായി ചിരിക്കും.

മകളുടെ അടുത്തെത്തിയതും അമ്മ വണ്ടി ചവിട്ടി നിറുത്തി, ചാടിയിറങ്ങി അവളെ വാരിയെടുത്ത് വണ്ടിയിൽ കയറ്റി. അപ്പോഴാണ് അമ്മയ്ക്ക് സമാധാനമായത്. അമ്മ ചോദിച്ചു.

"മിന്നലിനെ നിനക്ക് പേടിയില്ലേ. മോളേ... എന്തേ നീ അപ്പോഴൊക്കെ മാനത്തു നോക്കി ചിരിച്ചത്?"

"ദൈവം എന്റെ ഫോട്ടോ എടുക്കുവല്ലേ... അപ്പോൾ ചിരിക്കണ്ടേ." കുട്ടിയുടെ മറുപടി.

ഒരു ഭീകരാവസ്ഥയും, നിഷ്കളങ്കമായ ഈശ്വരവിശ്വാസമുള്ള മനസ്സിൽ ഭയം വിതയ്ക്കില്ല. ഭയമകലാൻ ഉറച്ച ഈശ്വരവിശ്വാസം കൂടിയേ തീരൂ.



# ഈശ്വരാ... നീ ഉണ്ട്...

നമ്മുടെ പ്രാർത്ഥന ഈശ്വരൻ കേൾക്കുന്നുവോ?

മരുന്ന് പൊതി കൊടുത്തുകൊണ്ട് കടക്കാരൻ പറഞ്ഞു, "മോളെ സൂക്ഷിച്ചുകൊണ്ടുപോകണം കേട്ടോ, നല്ല മഴയുണ്ട്."

"ഉം..." അവൾ മൂളി. രൂപ കൊടുത്തിട്ട് അവൾ പോയി. 'പാവം കുട്ടി. അവളുടെ അമ്മ കിടപ്പിലാണ്. എന്നും മരുന്ന് വാങ്ങുന്നത് ഇവിടെ നിന്ന്. പെട്ടന്നയാൾ ഞെട്ടിപ്പോയി. "ഹാവൂ... മരുന്ന് തെറ്റിയാണ് കൊടുത്തുവിട്ടത്. ഹോ... ഇനി എന്തുചെയ്യും? നഗരത്തിലെ തിരക്കിൽ അവളെ എങ്ങനെ കണ്ടെത്തും?

അയാൾ പരിഭ്രാന്തനായി. താൻ മൂലം ഒരു ജീവൻ അപകടത്തിലായി" കടക്കാരൻ യുക്തിവാദിയാണ്. തനിക്കുപറ്റിയ വീഴ്ചയിൽ അയാൾക്ക് വലിയ വിഷമമായി. ഒടുവിൽ കടക്കാരൻ വേദനയോടെ പറഞ്ഞുപോയി. "ഈശ്വരാ നീ ഉണ്ടെങ്കിൽ... ആ കുട്ടിയേയും, അമ്മയേയും രക്ഷിക്കണേ."

അരമണിക്കൂർ കഴിഞ്ഞുകാണും, പെൺകുട്ടി തിരിച്ചെത്തി. കരഞ്ഞു കലങ്ങിയ മിഴികൾ, കുഞ്ഞുടുപ്പിൽ ചെളി, കുറച്ചു കീറിയിട്ടുമുണ്ട്. കടക്കാരൻ ഭയന്നു. "എന്തേ... മോളെ... എന്തുപറ്റി?" വേവലാതിയോടെ കടക്കാരൻ തിരക്കി.

അവൾ വിതുമ്പിക്കൊണ്ടു പറഞ്ഞു," ഞാൻ... കല്ലിൽ.... തട്ടി... വീണു... മരുന്ന് കുപ്പി പൊട്ടി..."

"ഹാവൂ... ആശ്വാസമായി" അയാൾ പറഞ്ഞുപോയി. 'ഈശ്വരാ നീയുണ്ട്.'

ഈശ്വരന്റെ ഭാഷയും, പ്രവൃത്തിയും സാധാരണം. അതു മനസ്സിലാക്കാൻ വേണ്ടത് ശുദ്ധഹൃദയവും.

# വലിയ സമ്പത്ത്

ഇന്നത്തെ കുട്ടികൾ എന്തേ ഇങ്ങനെ തല തിരിഞ്ഞു പോകുന്നു?

യുവാവിന് വധശിക്ഷ വിധിച്ചു. പ്രശസ്തനായ ഒരു എഴുത്തുകാരന്റെ, തത്ത്വചിന്തകന്റെ മകനാണ് അയാൾ.

ന്യായാധിപൻ ചോദിച്ചു, "യുവാവേ, നിനക്ക് പ്രശസ്തനായ നിന്റെ പിതാവിനെക്കുറിച്ച് ഒരു നിമിഷം ഓർക്കാമായിരുന്നല്ലോ. എങ്കിൽ ഈ തെറ്റ് നീ ചെയ്യുമായിരുന്നോ."

"അച്ഛനെ എന്നും ഞാൻ ഓർത്തിരുന്നു," യുവാവ് നിർവ്വികാരതയോടെ തുടർന്നു, "സ്കൂളിൽ പഠിക്കുമ്പോൾ, ചില സംശയങ്ങൾക്ക് ഉത്തരം തേടി ചെല്ലുമ്പോൾ അച്ഛൻ പറയും; "മോനെ ഇപ്പോൾ വരല്ലേ... നല്ല തിരക്കാണ്. ഞാൻ എഴുതുന്നതു കണ്ടില്ലേ..."

മറ്റു ചിലപ്പോൾ കൂട്ടു കൂടാനായി ചെല്ലുമ്പോൾ അദ്ദേഹം നീരസത്തോടെ പറയും, "പോകൂ.. എനിക്കീ ഗ്രന്ഥം ഇന്ന് വായിച്ചു തീർത്തേ പറ്റൂ.. "യുവാവ് ഒരു നിമിഷം നിറുത്തി.

യുവാവിന്റെ വാക്ക് കേട്ട് ന്യായാധിപൻ മെല്ലെ പറഞ്ഞു, "പിതാവ് ബുക്ക് വായിച്ചു തീർത്തു, പുത്രന്റെ കഥയും തീർന്നു."

മക്കൾക്കുവേണ്ടി മാതാപിതാക്കൾ കൊടുക്കേണ്ട ഏറ്റവും വിലയേറിയ സമ്പത്ത് അവരുടെ സമയമാണ്. ഇക്കാര്യം മറക്കുമ്പോഴാണ് മോശക്കാരായ കുട്ടികൾ രൂപപ്പെടുന്നത്. അവർ നന്നായാലും, മോശമായാലും അതിന്റെ ഉത്തരവാദി നമ്മൾ തന്നെ.



# ഇനി നമുക്ക് തുടങ്ങാം

**പ്രശ്നങ്ങൾ, ക്ലേശങ്ങൾ ആഞ്ഞടിക്കുമ്പോൾ എന്തു ചെയ്യും?**

പ്രശസ്തനായ ശാസ്ത്രജ്ഞൻ തോമസ് എഡിസന്റെ പരീക്ഷണശാലയിൽ അഗ്നിബാധ. നിസഹായനായി നോക്കി നില്ക്കുകയാണ് അദ്ദേഹം. (1914) ഇരുപതുലക്ഷം ഡോളറിന്റെ വസ്തുവകകളാണ് ദഹിച്ചുപോകുന്നത്. തോമസ് എഡിസന് അപ്പോൾ പ്രായം 67.

വൃദ്ധനായ പിതാവിന്റെയടുത്തേയ്ക്ക്, മകൻ ചാൾസ് ആശ്വസിപ്പിക്കാനായി ചെന്നു. മകനെ കണ്ടതും അദ്ദേഹം പറഞ്ഞു, "ചാൾസ്, വേഗം നിന്റെ അമ്മയെ വിളിക്കൂ. അവൾക്കൊരിക്കലും ഇനി ഇങ്ങനെ ഒരു ദൃശ്യം കാണാൻ കഴിഞ്ഞെന്നു വരില്ല. ഈ രംഗം അവൾക്ക് നഷ്ടപ്പെടരുത്."

മണിക്കൂറുകൾ കഴിഞ്ഞു. അഗ്നി കെട്ടടങ്ങി. തന്റെ പരീക്ഷണങ്ങളും, നിരീക്ഷണങ്ങളും, കത്തിചാമ്പലായി കിടക്കുന്നതു കണ്ട് ശാസ്ത്രജ്ഞൻ പറഞ്ഞു, "ദൈവത്തിനു നന്ദി. നമ്മൾ ഇതേവരെ കാണിച്ച മണ്ടത്തരങ്ങൾ മുഴുവനും കത്തി ചാമ്പലായി. ഇനി പുതിയ പരീക്ഷണങ്ങൾ ആരംഭിക്കാം."

ജീവിതത്തിലുണ്ടാകുന്ന ദുരന്തങ്ങളോട് ഇത്തരം ഒരു മനോഭാവം വളർത്തിയെടുക്കാൻ ശ്രമിക്കണം. എങ്കിൽ നാം ഒരിക്കലും പരാജയപ്പെടുകില്ല.



# കുറുക്കനെയല്ല... കടുവയെ

നാം ഈശ്വരന്റെ മക്കൾ. പിന്നെന്തിന് ഇങ്ങനെ കഷ്ടപ്പെടണം. എല്ലാം ഈശ്വരൻ നല്കില്ലേ.

**കാ**ൽപാദം അറ്റുപോയ ഒരു കുറുക്കനെ അയാൾ വനത്തിൽ കണ്ടു. 'ദൈവമേ... ഇതെങ്ങനെ ആഹാരം കഴിക്കും' ഈശ്വരനെ തേടിയിറങ്ങിയ അയാൾ ചിന്തിച്ചു.

ഒരനക്കം. ഏതോ വലിയ മൃഗം നടന്നു വരുന്നതാണ്. അയാൾ ഓടി മരത്തിൽ കയറി. ഒരു കടുവ മെല്ലെ വരുന്നു. അതിന്റെ വായിൽ ഒരു വലിയ ഇറച്ചിക്കഷണം. കടുവ ഇറച്ചിക്കഷണം അവിടെവെച്ച് കഴിച്ചു. ബാക്കി അവിടെ ഇട്ടിട്ടുപോയി. അത് കുറുക്കനും ഭക്ഷിച്ചു. അയാൾ മരക്കൊമ്പിലിരുന്ന് ചിന്തിച്ചു.

"ഹാവൂ.. ദൈവത്തിന്റെ പ്രവർത്തികൾ എത്ര അത്ഭുതകരം." അയാളുടെ ചിന്തകൾ കാടുകയറി. "ഞാനെന്തിന് കഷ്ടപ്പെട്ട് അലയണം. ഇവിടെ വെറുതെയിരുന്ന് ദൈവമഹിമകൾ ഓർക്കുക. എനിക്കുള്ള ആഹാരം ദൈവം കൊടുത്തുവിടും. കുറുക്കന് കൊടുത്ത പോലെ."

അയാൾ അങ്ങനെ അവിടെ ഇരിപ്പായി. ആ ദിവസം കഴിഞ്ഞു. കൊടും പട്ടിണി. അയാൾക്ക് ആരും, ഒന്നും കൊണ്ടുവന്ന് കൊടുത്തില്ല.

അയാൾക്ക് കടുത്ത ക്ഷീണമായി. "ദൈവമേ നീ എന്നെ മറന്നുവോ?" അപ്പോൾ അയാൾ ഒരു ശബ്ദം കേട്ടു, "പുത്രാ... നിന്റെ വഴി തെറ്റാണ്. നീ കുറുക്കനെയല്ല, കടുവയെയാണ് അനുകരിക്കേണ്ടത്."

ദൈവം കൊടുക്കാൻ മാത്രം ആഗ്രഹിക്കുന്നു. ദൈവത്തിന്റെ പ്രതിരൂപമായ നമ്മളും അതുതന്നെ വേണം അനുകരിക്കാൻ.

# പാറ ഉന്തുക

നമ്മുടെ പ്രാർത്ഥനകൾ ഈശ്വരൻ അറിയുന്നില്ലേ...

"എനിക്കു ശക്തി തരണേ... ശക്തി തരണേ." എന്നും അയാൾ പ്രാർത്ഥിക്കും. ഒരു ദിവസം തന്റെ ഉള്ളിൽ നിന്നും ആരോ പറയുന്നതായി അയാൾ കേട്ടു."

"നടുറോഡിലെ പാറ ഉന്തുക" അയാൾ പ്രാർത്ഥനയിൽ നിന്നും ഞെട്ടി ഉണർന്നു. താൻ കേട്ടത് ഈശ്വരന്റെ ശബ്ദമെന്നു കരുതി അയാൾ നിരത്തിലിറങ്ങി. നടുറോഡിൽ ഒരു വലിയ പാറ.

അയാൾ അത് ഉന്താൻ തുടങ്ങി. ഒരിഞ്ചുപോലും അനങ്ങുന്നില്ല. ഏറെനേരം കഴിഞ്ഞു. അയാൾ മടുത്തു. നിറുത്തി. പക്ഷേ എല്ലാ ദിവസവുംഅയാൾ അത് തുടർന്നു കൊണ്ടേയിരുന്നു. പാറയാകട്ടെ ഒരിഞ്ചുപോലും അനങ്ങിയില്ല. ഒന്നു രണ്ടുവർഷം കഴിഞ്ഞു. ഒരിക്കൽ അയാൾ പ്രാർത്ഥനയിൽ പറഞ്ഞു, "ദൈവമേ, ഞാൻ എന്നും പാറ ഉന്തുന്നുണ്ട്. പക്ഷേ അത് ഒരടിപോലും നീങ്ങിയിട്ടില്ല." വീണ്ടും മധുരസ്വരം അയാൾ കേട്ടു.

"പുത്രാ, പാറ നീക്കാൻ നിന്നോട് ഞാൻ പറഞ്ഞില്ലല്ലോ. ഉന്താനല്ലേ പറഞ്ഞിട്ടുള്ളു. നീ അതുമാത്രം ചെയ്താൽ മതി. ഇപ്പോൾ നീ നിന്റെ മാംസപേശികൾ ശ്രദ്ധിക്കൂ. പഴയതുപോലെയാണോ. എത്ര ദൃഢമായിരിക്കുന്നു. എന്റെ ഓരോ കല്പനകൾക്കും പിന്നിൽ എന്റേതായ ലക്ഷ്യമുണ്ട്. അത് നിനക്കറിയില്ല. നീ കരുതുന്നതല്ല എന്റെ ലക്ഷ്യം. അതിനാൽ അനുസരിക്കുക മാത്രമാണ് നിനക്ക് ചെയ്യാനുള്ളത്.

ഈശ്വര ശാസനം അനുസരിക്കുക. അത് നമ്മെ നന്മയിലേയ്ക്കേ നയിക്കൂ.

# മൂട്ട കടി

**ഒരു കൊച്ചു കള്ളം പറഞ്ഞാൽ എന്താ കുഴപ്പം?**

**ചെ**റിയൊരു നുണ പറഞ്ഞിരുന്നെങ്കിൽ അയാൾക്ക് രക്ഷപെടാമായിരുന്നു. കാരണം അയാൾ തെറ്റ് ചെയ്തതിന് മറ്റ് തെളിവുകളില്ല, ആരും കണ്ടിട്ടുമില്ല. പക്ഷേ അയാൾ സത്യം പറഞ്ഞു. കൈയോടെ നിയമപാലകർ അയാളെ ന്യായാധിപന്റെ മുന്നിലെത്തിച്ചു. അയാൾ കുറ്റം സമ്മതിച്ചു. ശിക്ഷ വിധിച്ചു. ഒരാഴ്ച ജയിൽവാസം.

ജയിലിലെ മറ്റു പുള്ളികൾ അയാളോട് വിവരം തിരക്കി. അപ്പോൾ അതിലൊരു പുള്ളി ചോദിച്ചു, "ഒരു കൊച്ചുകള്ളം പറഞ്ഞാൽ മതിയായിരുന്നല്ലോ, നിങ്ങൾക്ക് സുഖമായി രക്ഷപ്പെടാമായിരുന്നു. ഇവിടെ വന്ന് ഈ മൂട്ട കടി കൊള്ളണമായിരുന്നോ?"

"ശരിയാ സുഹൃത്തേ, കള്ളം പറഞ്ഞാൽ ജയിലിലെ മൂട്ട കടി ഒഴിവാക്കാമായിരുന്നു. പക്ഷേ സത്യം പറഞ്ഞാൽ മന:സാക്ഷിയുടെ മൂട്ടകടി ഒഴിവാക്കാം." ഞാൻ രണ്ടാമത്തേത് തിരഞ്ഞെടുത്തു. കാരണം മന:സാക്ഷിയുടെ കുത്ത് അസഹനീയമാണ്.

മന:സാക്ഷി ഈശ്വരൻ തന്നെയാണ്. അവിടെയാണ് നാം എപ്പോഴും സത്യസന്ധത പുലർത്തേണ്ടത്. മനസാക്ഷി മാപ്പ് തന്നില്ലെങ്കിൽ പിന്നെ എങ്ങനെയാണ്, എവിടെ നിന്നാണ് ഒരുവന് ശാന്തി ലഭിക്കുക.



# മത്സ്യങ്ങളുടെ തന്ത്രം

**പ്രലോഭനങ്ങൾ വലയ്ക്കുന്നു. എങ്ങനെ ഇതിൽ നിന്നും രക്ഷപ്പെടും?**

ആറ്റിലെ രണ്ടു മത്സ്യങ്ങൾ എപ്പോഴും വലയിൽ നിന്ന് രക്ഷപ്പെടുമായിരുന്നു. മീൻപിടുത്തക്കാരന്റെ വലയിൽ ഒരിക്കൽ പോലും അവർ അകപെട്ടിട്ടില്ല.

ഇതിൽ ആശ്ചര്യം പൂണ്ട് ആറ്റിലെ മറ്റ് മത്സ്യങ്ങൾ തിരക്കി. "നിങ്ങളെങ്ങനെ, ഇങ്ങനെ എപ്പോഴും രക്ഷപ്പെടുന്നു?"

"അതോ, അതിനൊരു തന്ത്രമുണ്ട്?" ആ മത്സ്യങ്ങൾ പറഞ്ഞു.

"എന്തു തന്ത്രം?" മറ്റുള്ളവർക്ക് ആകാംക്ഷ.

"വലവീശാൻ അയാൾ വെള്ളത്തിൽ ഇറങ്ങുമ്പോൾ ഞങ്ങൾ ഉടൻ തന്നെ അയാളുടെ പാദത്തിനു തൊട്ടു പുറകിൽ പോയി അനങ്ങാതെ കിടക്കും. സ്വന്തം പാദത്തിനു അരികിൽ വലവീശാൻ ഒരിക്കലും മീൻപിടുത്തക്കാരന് കഴിയില്ലല്ലോ. അങ്ങനെ ഞങ്ങൾ സദാ രക്ഷപ്പെടുന്നു."

ഈശ്വരസൃഷ്ടമായ ഈ ലോകത്തിലെ പ്രലോഭനമാകുന്ന വലയിൽ നിന്നും രക്ഷ നേടാനുള്ള എളുപ്പവഴി ആ വലിയ മുക്കുവന്റെ-ഈശ്വരന്റെ-പാദത്തിനരികിൽ ചേർന്നു കിടക്കുകയാണ്. അവിടെ പ്രലോഭനമാകുന്ന വലയ്ക്ക്- മായ-എത്തപ്പെടാൻ കഴിയില്ല. അവിടെ നാം സുരക്ഷിതരുമായിരിക്കും.



# വിദ്യാ ദദാതി...

ബിരുദങ്ങൾ വാരിക്കൂട്ടുന്നതോടെ കുട്ടികൾക്ക് തലക്കനവും കൂടുന്നു. എന്താ കാരണം?

ഉയർന്ന ബിരുദങ്ങൾ നേടിയതോടെ അപ്പുക്കുട്ടന് തലക്കനവും കൂടി. മകന്റെ പോക്ക് നല്ലതല്ലെന്നു കണ്ട അച്ഛൻ ഒരു ദിവസം അപ്പുക്കുട്ടനെ കൈകാര്യം ചെയ്യാൻ തീരുമാനിച്ചു.

ഒരു റോസാമൊട്ട് കാണിച്ചു കൊടുത്തു കൊണ്ട് അച്ഛൻ ചോദിച്ചു, "നിനക്ക് ഈ മൊട്ട് കേട് വരുത്താതെ വിടർത്താമൊ?

അപ്പുക്കുട്ടൻ മൊട്ടു വാങ്ങി നോക്കി. ഇതളുകൾ ഒട്ടിച്ചേർന്ന് അത് കൂമ്പുപോലിരിക്കുന്നു. അവൻ നഖംകൊണ്ട് ഒരിതൾ അനക്കി നോക്കി. അതോടെ അതിൽ പോറൽ വീണു.

"അച്ഛാ, ഇത് വിടർത്തിയാൽ പൂ നാശമായി പോകും. ഇതളുകൾ പൊട്ടും."

പിതാവ് പറഞ്ഞു. 'നോക്കൂ, ഒരു ശാസ്ത്രത്തിനും ഉപകരണങ്ങൾക്കും ഈ പൂമൊട്ടിനെ കേടുവരുത്താതെ വിരിയിക്കാൻ കഴിയില്ല.

പക്ഷേ ഒന്നോ രണ്ടോ ദിവസങ്ങൾ കഴിയുമ്പോൾ ഇത് തനിയെ വിടരും. ഒരിതളിനുപോലും കേടുവരാതെ.. മാത്രമല്ല അപ്പോൾ ഇതിന് സുഗന്ധവും ഉണ്ടാകും.

ഈ മൃദുലമായ പൂമൊട്ടിനെ വിടർത്തുന്ന അദൃശ്യമായ, അജയ്യമായ ശക്തിയെ നീ മറക്കരുത്. നിന്റെ ശാസ്ത്രങ്ങൾക്കൊക്കെ അപ്പുറമാണത്. ആ ശക്തിയെ ഞാൻ വിളിക്കുന്ന പേരാണ് ഈശ്വരൻ. അതിനെഎന്തു പേരും നിനക്കു വിളിക്കാം. പക്ഷേ ആ ശക്തി ഉണ്ടെന്ന കാര്യം മറക്കാതിരിക്കുക. അപ്പോൾ നിന്നിൽ വിനയം ഉണ്ടാകും."

# ആശ്രയിച്ചാൽ...

ഈശ്വരന്റെ വഴികൾ വിചിത്രം എന്ന് പറയുന്നത് എന്തുകൊണ്ട്?

ഫ്രഡറിക് ചക്രവർത്തി പ്രാതലിനിരുന്നു. കപ്പ് എടുത്ത് ചായ കുടിക്കാൻ തുടങ്ങിയപ്പോഴാണ് ഓർത്തത്, 'ഹാവൂ, ഇന്ന് ബൈബിൾ വായിച്ചില്ല. പതിവ് തെറ്റിയിരിക്കുന്നു.' ചക്രവർത്തി കപ്പ് താഴെവച്ചു. ഒന്നും പറയാതെ എഴുന്നേറ്റുപോയി.

കാരണം മനസ്സിലാക്കാതെ പരിചാരകർ അമ്പരന്നു. ഇതിനിടയിൽ ഒരു ചിലന്തി വന്ന് കപ്പിനു മുകളിൽ വലകെട്ടി.

വായന കഴിഞ്ഞ് ചക്രവർത്തി തിരിച്ചെത്തി. കപ്പിലെ ചിലന്തിവല കണ്ടു. അദ്ദേഹം ഒന്നും പറയാതെ മറ്റൊരു ചായ ആവശ്യപ്പെട്ടു.

വിവരമറിഞ്ഞ അടുക്കളക്കാരൻ വേവലാതിയോടെ തിരക്കി. "എന്തേ, തിരുമനസ് ഇതു കുടിച്ചില്ല."?

"ആവോ, അറിയില്ല. മറ്റൊരു ചായ കൊടുക്കാൻ പറഞ്ഞു."

"ങേ, എന്ത്? അയാൾ ഞെട്ടി. ഉടൻ തന്നെ കൈവശമുണ്ടായിരുന്ന തോക്കെടുത്ത് സ്വയം വെടിവച്ചു. ഇതിനിടയിൽ ചക്രവർത്തി ഉപേക്ഷിച്ച ചായ ഒരു പട്ടിക്കുട്ടി കുടിച്ചു. അതുടൻ പിടഞ്ഞു വീണു മരിച്ചു. പരിചാരകൻ ചായയിൽ വിഷം ചേർത്തിരുന്നു. ചക്രവർത്തി അത് അറിഞ്ഞു കാണുമെന്ന് അയാൾ കരുതി. അതുമൂലമാണ് സ്വയം വെടിവെച്ചത്.

ഭക്തനെ രക്ഷിക്കാനായി ദൈവം സ്വീകരിക്കുന്ന വഴികൾ വിചിത്രവും, നമുക്ക് അജ്ഞാതവുമായിരിക്കും; പലപ്പോഴും. അല്ലെങ്കിൽ ബൈബിൾ വായിക്കാൻ മറന്നതും, ഓർത്തതും, ചിലന്തിവല കെട്ടിയതും എന്തിനായിരുന്നു?

# നാണയത്തിന്റെ ഭാരം

ഈ ജീവിതം ജീവിച്ചു തീർക്കുക ബഹുകഠിനം. എന്തു ചെയ്യണം?

അപ്രതീക്ഷിതമായിരുന്നു വെള്ളപ്പൊക്കം. നദി കരകവിഞ്ഞൊഴുകി. താമസിയാതെ ഗ്രാമം മുങ്ങിപ്പോയേക്കുമെന്നായി. ജനങ്ങളെല്ലാം ആറ് നീന്തി കടക്കാൻ തുടങ്ങി.

അവർ ഒന്നിച്ച് നീന്തുകയാണ്. ഒരാൾ മാത്രം ഏറ്റവും പുറകിൽ. അയാൾക്ക് വേഗത്തിൽ നീന്താനാകുന്നില്ല. മുന്നിൽ നീന്തിക്കൊണ്ടിരുന്ന ആൾ ചോദിച്ചു, "എന്ത് പറ്റി?, നീയാണല്ലോ നമ്മുടെ ഗ്രാമത്തിലെ ഏറ്റവും വലിയ നീന്തൽ വിദഗ്ദ്ധൻ!

"അരയിൽ ഞാൻ വെള്ളി നാണയങ്ങൾ കെട്ടിവച്ചിട്ടുണ്ട് എനിക്ക് വേഗത്തിൽ നീന്താനാകുന്നില്ല." അയാൾ പറഞ്ഞു.

"അതഴിച്ച് കളയൂ. നമുക്ക് അക്കരെ പറ്റാം എന്നിട്ടല്ലേ നാണയത്തിന്റെ ആവശ്യം."

"ഇല്ല, എനിക്കിത് കളയാനാകില്ല." സുഹൃത്തുക്കൾ മുന്നോട്ട് നീന്തിക്കൊണ്ടിരുന്നു. നാണയത്തിന്റെ ഭാരം കാരണം മറ്റേയാൾക്ക് നീന്തൽ ബഹുകഠിനമായി. കൈകാലുകൾ കുഴഞ്ഞു. മുങ്ങിപ്പോകുമെന്ന നിലയിലായി.

"വിഡ്ഢി. ഇനിയെങ്കിലും അതഴിച്ച് കളയൂ."

പക്ഷേ അയാൾക്കതിന് കഴിഞ്ഞില്ല. നിമിഷങ്ങൾക്കകം നാണയത്തിന്റെ ഭാരം അയാളെ ആറിന്റെ അടിത്തട്ടിലേക്ക് കൊണ്ടുപോയി.

പകയും, ദേഷ്യവും, അത്യാഗ്രഹവുമാണ് നാം അരയിൽ കെട്ടിവച്ചിരിക്കുന്ന ഭാരം. അതഴിച്ച് കളഞ്ഞില്ലെങ്കിൽ ജീവിത നദിയുടെ അക്കരെ നീന്തിയെത്തുക ബഹുകഠിനമായിരിക്കും.

# ചെകുത്താന്റെ പണിപ്പുര

മനസ്സിൽ നില യ്ക്കാത്ത ചിന്ത കൾ, ആഗ്രഹ ങ്ങൾ, എന്തു ചെയ്യണം?

പ്രലോഭനങ്ങളെ നേരിടാൻ അശക്ത നായപ്പോൾ വിഷാദംപൂണ്ട യുവാവ് ഒരു മഹാത്മാവിനെ സമീപിച്ചു. തനിക്ക് വഴി കാണിക്കണേ എന്ന് കേണപേക്ഷിച്ചു. അദ്ദേഹം യുവാവിനോടു പറഞ്ഞു. "ആ നിലവറയിലെ നിലവിളക്കുകൾ എടുത്തു കൊണ്ടു പോയി പുളിയിട്ട് തേച്ചു മിനുക്കി വരൂ. അതിൽ മുഴുവനും ക്ലാവാണ്. അതി നുശേഷം തന്റെ പ്രശ്നത്തിന് ഞാൻ ഒരു ഉപായം പറയാം."

യുവാവ് അനുസരിച്ചു. ഉച്ചയായപ്പോൾ അയാൾ ജോലി തീർത്തു. ശരീരം മുഴു വനും അഴുക്കായെങ്കിലും യുവാവിന്റെ മുഖം തെളിഞ്ഞിരുന്നു.

ഊണുകഴിഞ്ഞ് നിലവറയിലെ മറ്റു വിളക്കുകളും തേച്ചു മിനുക്കാൻ അദ്ദേഹം പറഞ്ഞു. അയാൾ അനുസരിച്ചു. വൈകു ന്നേരമായി. ജോലി തീർന്നപ്പോഴേയ്ക്കും നല്ല ക്ഷീണം. അദ്ദേഹം യുവാവിനരികി ലെത്തി തിരക്കി, "കുഞ്ഞേ, ഇന്ന് നീ ഏതെങ്കിലും പ്രലോഭനങ്ങളെ നേരി ട്ടുവോ?"

"ഇല്ല.... ഇന്ന് എനിക്കതിന് നേരം കിട്ടി യതേയില്ല."

"ഭേഷ്.... ഇതുതന്നെയാണ് അതിനുള്ള വഴി. ഇന്നു ചെയ്തപോലെ എന്നും കഠി നമായി യത്നിക്കുക. അപ്പോൾ പ്രലോഭ നങ്ങൾ നിനക്കുമേൽ വല വിരിക്കില്ല. വെറുതെയിരിക്കുന്നവന്റെ മനസ്സാണ് ചെകുത്താന്റെ പണിപ്പുരയാകുക എന്ന പഴമൊഴി മറക്കാതിരിക്കൂ.

# കുറുക്കനും വേണ്ട

ജീവിതം പാഴാകാതിരിക്കാൻ ഒരു വഴി പറയൂ.

മഹാഭാരതം വനപർവ്വത്തിൽ ഒരു കഥയുണ്ട്. രണ്ടു കുറുക്കന്മാർ. ചേട്ടനും, അനുജനും. വിശന്ന് വലഞ്ഞ് ഇരുവരും കാട്ടിലൂടെ നടക്കുന്ന സമയം. അവർ ഒരു മനുഷ്യശരീരം കണ്ടെത്തി.

അനുജൻ ആർത്തിയോടെ ശവം തിന്നാൻ ഓടി. ചേട്ടൻ കുറുക്കൻ ഉടൻ തന്നെ അനുജനെ തടഞ്ഞു. അതിനു ശേഷം മൃതശരീരം നിരീക്ഷിച്ചു. പിന്നെ മെല്ലെ പറഞ്ഞു. "ഇത് തിന്നണ്ട അനുജാ. തിന്നാൽ മഹാപാപമാകും."

അനുജന് മനസ്സിലായില്ല. ചേട്ടൻ വിശദീകരിച്ചു. നീ അയാളുടെ ഓരോ അവയവങ്ങളും ശ്രദ്ധിക്കൂ. അയാൾ ആ കണ്ണുകൾ കൊണ്ട് അരുതാത്തതേ കണ്ടിട്ടുള്ളു. അയാളുടെ ചുണ്ടുകളും, നാവും പരദൂഷണമേ നടത്തിയിട്ടുള്ളു. കരങ്ങൾകൊണ്ട് ഭാര്യയേയും, മക്കളേയും ഏറെ ഉപദ്രവിച്ചിട്ടുണ്ട്. എതിരാളികളെ തൊഴിച്ചിട്ടുണ്ട്. ഇത്രയും മഹാപപം ചെയ്ത ഇവന്റെ ശരീരം തിന്നാൽ നമ്മുടെ ഗതി എന്താകും. അതിനേക്കാൾ നന്ന് പട്ടിണിമരണം തന്നെ.

ദുഷ്ടനെ മൃഗങ്ങൾ പോലും വെറുക്കുന്നു. നന്മ ചെയ്യുന്നവന്റെ മനസ്സിൽ സദാ ആനന്ദതിരമാല ഉയർന്നുകൊണ്ടേയിരിക്കും. അവന്റെ ജീവിതം ശാന്തിയും, സന്തോഷവും നിറഞ്ഞതായിരിക്കും. ബൈബിൾ വചനം ഓർക്കുക, "തിന്മയിൽ മുഴുകുന്നവനും, ഭിക്ഷ കൊടുക്കാത്തവനും ഒരുനാളും നന്മ വരില്ല." അതുകൊണ്ട് നമ്മുടെ ശരീരം കഴിയുന്നതും സേവനത്തിനായി ഉപയോഗിക്കുക.

# ഇനി ചോറു വിളമ്പിൻ

**അന്യന്റെ ദുഃഖത്തിൽ ആരാണ് ശരിക്കും ദുഃഖിക്കുക?**

**ച**രക്കുകൊണ്ടുപോയ തന്റെ കപ്പൽ മുങ്ങിയ വാർത്ത കേട്ട് വ്യാപാരി ബോധം കെട്ട് വീണു. എല്ലാവരും കൂടി അദ്ദേഹത്തെ താങ്ങിയെടുത്ത് വീട്ടിലെത്തിച്ചു. ഏറെനേരം കഴിഞ്ഞാണ് അദ്ദേഹം കണ്ണു തുറന്നത്. എല്ലാവരും ആശ്വസിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ വ്യാപാരി ഒന്നും മിണ്ടിയില്ല. മൗനം. കിടന്നിടത്തുനിന്നും അനങ്ങിയതുപോലുമില്ല. ഒരു തുള്ളി വെള്ളം പോലും കുടിച്ചില്ല.

ഭാര്യയും മക്കളുമെല്ലാം ഓരോന്നു പറഞ്ഞു നോക്കി. അനക്കമില്ല. മൗനം തന്നെ മൗനം. ദിവസം രണ്ടു കഴിഞ്ഞു, വ്യാപാരി അതേ അവസ്ഥയിൽ. വൈകുന്നേരമായപ്പോൾ അയാളുടെ മകൻ ഓടി വന്നു പറഞ്ഞു.

"അച്ഛാ, നമ്മുടെ എതിരാളിയുടെ കപ്പലും മുങ്ങി... ഇപ്പോഴാ വിവരമറിഞ്ഞത്."

"ങേ... സത്യമോ?" അതുവരെ മിണ്ടാതിരുന്ന വ്യാപാരി ചാടി എഴുന്നേറ്റു. പിന്നീട് പറഞ്ഞു. "വല്ലാതെ വിശക്കുന്നു. ചോറു വിളമ്പാൻ പറയിൻ."

തനിക്കുണ്ടായ ദുരിതമല്ല, അന്യന്റെ ഉയർച്ചയായിരുന്നു വ്യാപാരിയെ ഉലച്ചത്. അന്യന്റെ ഉത്കർഷത്തിൽ സന്തോഷിക്കാനും, അവരുടെ ദുഃഖത്തിൽ നോവാനും വിശാലമായ, ശുദ്ധമായ മനസ്സുള്ളവർക്കേ കഴിയൂ.



# വലിയ സമ്പത്ത്

നാം
എന്താണ്
സമ്പാദിക്കേ
ണ്ടത്?

പഠനം പൂർത്തിയാക്കി ഗുരുകുലം വിടാനൊരുങ്ങിയ ശിഷ്യന്മാരോട് ഗുരു തിരക്കി. "ആഗ്രഹമുള്ള വരം ചോദിക്കു; ഞാൻ നല്കാം."

ഒരു ശിഷ്യൻ പറഞ്ഞു, "ധനികനാകാൻ എന്നെ അനുഗ്രഹിച്ചാലും. സുഖമായി ജീവിക്കാനും, മറ്റുള്ളവരെ സഹായിക്കാനും എനിക്കപ്പോൾ കഴിയും." ഗുരു അനുഗ്രഹിച്ചു. രണ്ടാമത്തെ ശിഷ്യൻ ചോദിച്ച വരം ഇതായിരുന്നു.

"ജലം, ആഹാരം, മധുരമായ വാക്ക്" ഇതെല്ലാം മുട്ടുണ്ടാകാതെ ലഭിക്കാൻ അനുഗ്രഹിച്ചാലും."

ഗുരു അതിന് വിശദീകരണം തേടി. ശിഷ്യൻ പറഞ്ഞു. "ഗുരുദേവ, ഒരു തുള്ളി വെള്ളം പോലും നാട്ടിലെങ്ങും ഇല്ലാത്ത ഒരു ദിനത്തെക്കുറിച്ചു ചിന്തിക്കു. അതെത്ര ഭയാനകമായിരിക്കും? ആഹാരം കിട്ടാത്ത ഒരു ദിവസം ആലോചിച്ചു നോക്കൂ. കഠിന വാക്കുകൾ പറഞ്ഞ് എല്ലാവരേയും വെറുപ്പിച്ച് നിന്ദ്യനായി ജീവിക്കുന്ന അവസ്ഥ ചിന്തിക്കൂ. അടിയന് തോന്നുന്നത് ഏറ്റവും വലിയ സമ്പത്ത് ഇതു മൂന്നും ആണെന്ന്.

"നീ മിടുക്കനാകും" ഗുരു അദ്ദേഹത്തെ അനുഗ്രഹിച്ചയച്ചു.

ജലം പാഴാക്കരുത് അത് അമൂല്യമാണ്. ആഹാരം കളയരുത് വിശന്ന് പൊരിയുന്ന, ലക്ഷങ്ങൾ നമുക്കു ചുറ്റിനുമുണ്ടെന്നറിക.

ആത്മാർത്ഥതയുള്ള മധുരമുള്ള വാക്ക് അതാണ് സമൂഹത്തെ ശാന്തിയിലെക്ക് നയിക്കുക. ഈ മൂന്നു ധനത്തിനു വേണ്ടിയാകട്ടെ നമ്മുടെ ശ്രമം.

# പൂജനീയം

എന്താണ്
പൂജനീയം?

അതിഥി വരുമ്പോൾ ഡോക്ടർ രാജേന്ദ്രപ്രസാദ് (ഭാരതത്തിന്റെ ആദ്യ രാഷ്ട്രപതി) പൂജയിലാണ്. രാഷ്ട്രപതി പൂജ കഴിഞ്ഞെത്തി. സംഭാഷണമദ്ധ്യേ അതിഥി ചോദിച്ചു, "സർ, അങ്ങ് പഠിപ്പുള്ള, വിവരമുള്ളയാൾ. ഈ മൺപ്ര തിമയെ പൂ ചാർത്തുന്നതും, പൂജിക്കു ന്നതും ലജ്ജാകരമായി തോന്നുന്നില്ല?"

രാജേന്ദ്രപ്രസാദ് നന്നായി മന്ദഹസിച്ചു. പിന്നെ അതിഥിയോടായി പറഞ്ഞു. "സുഹൃത്തേ, ഈ വിഗ്രഹം ഉണ്ടാക്കിയത് എന്റെ മാതൃഭൂമിയിലെ മണ്ണുകൊണ്ട്. ഈ മണ്ണിലാണ് ഞാൻ ജനിച്ചത്. എനിക്കും എന്റെ രാജ്യത്തുള്ളവർക്കും വേണ്ട ആഹാരം വിളയിക്കുന്നത് ഈ മണ്ണാണ്. ഒടുവിൽ എന്നെ സ്വീകരിക്കുന്നതും ഈ മണ്ണു തന്നെ. എന്നെ ഇത്രയും സേവിക്കു ന്ന, സ്നേഹിക്കുന്ന മണ്ണിനെ ആരാധിച്ചി ല്ലെങ്കിൽ പിന്നെ ആരെയാണ് ഞാൻ പൂജിക്കേണ്ടത്? പറയൂ."

ലോകത്തിൽ പൂജനീയമല്ലാത്തതായി എന്താണ് ഉള്ളത്. സർവ്വവും ഈശ്വരമയം. ഇതു മനസ്സിലാക്കാൻ വേണ്ടത് ബാഹ്യ മായ അറിവല്ല, പരിശുദ്ധമായ ബുദ്ധി യാണ്.



# മായരുത്, മറക്കരുത്

**മറക്കാതിരിക്കേണ്ടത് എന്ത്?**

നദീതിരത്തിലൂടെ നടക്കുകയായിരുന്നു സുഹൃത്തുക്കൾ ഇരുവരും. ഏതോ വിഷയത്തെക്കുറിച്ച് ചൂടുപിടിച്ച ചർച്ച. അത് വാക്കേറ്റമായി. ഒടുവിൽ ദേഷ്യം വന്ന് ഒരാൾ മറ്റേയാളെ തല്ലി.

ഉടൻ തല്ലുകൊണ്ടയാൾ നിലത്തിരുന്നു. പിന്നെ മണലിൽ എഴുതി, എന്റെ പ്രിയസുഹൃത്ത് ഇന്നെന്നെ തല്ലി. തല്ലിയ ആൾ അതു വായിച്ചു. ഒന്നും മിണ്ടിയില്ല.

ഇരുവരും വീണ്ടും ഒരുമിച്ചു നടന്നു. ഇപ്പോൾ മൗനം. കനത്ത മൗനം. മനം സംഘർഷഭരിതം. മുന്നിലുള്ളതൊന്നും ഇരുവരും കണ്ടില്ല. മുന്നിലുണ്ടായിരുന്ന വലിയ കുഴിയിൽ തല്ലുകൊണ്ട സുഹൃത്ത് വീണു. മറ്റേയാൾ ഞെട്ടിപ്പോയി. വലിയ കുഴി. അതിനകത്ത് നിസ്സഹായനായി അയാൾ. സുഹൃത്ത് നാലുപാടും ഓടി. ഒടുവിൽ ഒരു കയർ സംഘടിപ്പിച്ചു. ഒരറ്റം കുഴിയിലേക്ക് ഇട്ടുകൊടുത്തു. വളരെയേറെ പ്രയത്നിച്ചശേഷം സുഹൃത്തിനെ കരയ്ക്കു കയറ്റി. കുറച്ചു കഴിഞ്ഞപ്പോൾ രക്ഷപ്പെട്ടയാൾ ശിലയിൽ ഇങ്ങനെ കൊത്തി. “ഇന്ന് എന്റെ പ്രിയ സുഹൃത്ത് എന്നെ രക്ഷിച്ചു.”

മറ്റേയാൾ ഉടൻ ചോദിച്ചു. ആദ്യം നീ മണലിൽ എഴുതി, ഇപ്പോൾ ശിലയിലും. അതെന്താ?

മണലിലെഴുതിയത് കാറ്റുകൊണ്ട് മായും, നീ തന്ന ദുഃഖം കാലം കൊണ്ടും, സ്നേഹം കൊണ്ടും ഞാൻ മായ്ക്കും. നീ ചെയ്ത നന്മ കാലവും, കാറ്റും മായ്ക്കരുത്, ഞാൻ മറക്കുകയുമരുത്. അതുകൊണ്ടാണ് ഞാനത് ശിലയിൽ എഴുതിയത്.

# തലേവര

ഞാൻ ഡിഗ്രിക്ക് പഠിക്കുന്നു. ഒത്തിരി പഠിക്കുന്നുണ്ട് പക്ഷേ മാർക്ക് കിട്ടുന്നില്ല. ഇതു തലേവരേടെ ശക്തി കൊണ്ടാണോ?

രാവിലെ മുതൽ അയാൾ ടാങ്കിൽ ജലം ചുമന്നുകൊണ്ടുപോയി ഒഴിക്കുകയാണ്. കഠിനാദ്ധ്വാനം. ഉച്ചകഴിഞ്ഞു. ടാങ്ക് നിറയുന്ന മട്ടില്ല. വൈകുന്നേരമാകുമ്പോഴേയ്ക്കും യജമാനൻ വരും. അപ്പോഴേക്കും ടാങ്ക് നിറയ്ക്കണം. അല്ലെങ്കിൽ താൻ മടിപിടിച്ചിരുന്നെന്ന് കരുതും.

വൈകുന്നേരമായി. അയാളുടെ ആഗ്രഹം സാധിച്ചില്ല. യജമാനൻ വന്നപ്പോഴും ടാങ്ക് നിറഞ്ഞിട്ടില്ല. യജമാനൻ ടാങ്ക് പരിശോധിച്ചു. ജോലിക്കാരന്റെ അദ്ധ്വാനവും മനസ്സിലാക്കി. അദ്ദേഹം ടാങ്കിന് ചുറ്റും പരിശോധിച്ചു. ടാങ്കിന്റെ ഒരുവശത്തുള്ള ഓവ് തുറന്നു കിടക്കുകയാണ്. കോരിയൊഴിച്ച ജലം മുഴുവനും അതിലൂടെ ഒഴുകുന്നു.

ഓവ് അടയ്ക്കാതെ എത്ര വെള്ളം കോരിയൊഴിച്ചിട്ടും എന്തു കാര്യം? നിഷ്ഫലം. ഏതു ജോലി ചെയ്യുമ്പോഴും അതിന്റെ എല്ലാ വശങ്ങളും നന്നായി മനസ്സിലാക്കി പ്രവർത്തിക്കണം. അപ്പോൾ വിജയസാധ്യത വളരെയേറെയാണ്.

പഠിക്കുമ്പോൾ, എന്തിന് പഠിക്കണം? എങ്ങനെ പഠിക്കണം? എപ്പോൾ പഠിക്കണം? തുടങ്ങിയവയ്ക്ക് സ്വയം ഉത്തരം കണ്ടെത്തൂ. അപ്പോൾ പഠിക്കുന്നതിന്റെ ഫലം പരീക്ഷാപേപ്പറിൽ പ്രത്യക്ഷമാകും. പുസ്തകം പലയാവർത്തി വായിക്കുന്നതുകൊണ്ടുമാത്രം പഠനമാകില്ല. ഈശ്വരാനുഗ്രഹവും കഠിനാദ്ധ്വാനവും ഉണ്ടെങ്കിൽ നമ്മുടെ വിധി നമുക്ക് മാറ്റി എഴുതാനാകും.

# നാം നമ്മുടെ മിത്രം

എന്തുവന്നാലും പ്രാരബ്ധം എന്നു പറഞ്ഞ് സമാധാനിക്കുന്നവരെ എന്തു ചെയ്യും?

പലപ്പോഴും അതൊരുതരം തടിതപ്പലാണ്. അവനവൻ ചെയ്യേണ്ടത് ചെയ്യാതെ ഇതെല്ലാം എന്റെ വിധി, അല്ലെങ്കിൽ പ്രാരബ്ധം എന്ന് പറയുന്നതിൽ ഒളിച്ചോട്ടമാണുള്ളത്.

മഴക്കാലത്ത് കുടയില്ലാതെ പോയി, നനഞ്ഞ് പനിപിടിച്ചാൽ അത് പ്രാരബ്ധമല്ല, കൈയിലിരുപ്പാണ്.

കുടയുമായി പോകുമ്പോൾ അത് കാറ്റേറ്റ് ഒടിഞ്ഞ്, മറ്റാരും സഹായത്തിനില്ലാതെ നനയാൻ നിർബന്ധിതമായ സാഹചര്യം ഉണ്ടായാൽ, അത് പ്രാരബ്ധമാണ്.

ഇരുട്ടിലൂടെ പോകരുത്, നേരത്തെ വീട്ടിലെത്തണം എന്ന് അമ്മ കുട്ടിയോട് പറഞ്ഞിട്ടും അവൻ അനുസരിക്കാതെ പോയി, തട്ടുകയോ മുട്ടുകയോ ചെയ്താൽ അത് അനുസരണക്കേടിന്റെ ഫലം. അമ്മയെ അനുസരിച്ച് സൂക്ഷിച്ച് നടന്നിട്ടും ക്ലേശമുണ്ടായാൽ അത് പ്രാരബ്ധം.

ചുരുക്കത്തിൽ നാം ചെയ്യേണ്ടതു ചെയ്തിട്ടും ഫലം വിപരീതമാണെങ്കിൽ അത് ഈശ്വരേച്ഛ എന്ന് കരുതി സമാധാനിക്കുക. പക്ഷേ പരിശ്രമം കൊണ്ടും, പ്രാർത്ഥന കൊണ്ടും ആ പ്രതികൂലസാഹചര്യത്തെ നമുക്ക് അനുകൂലമാക്കാൻ കഴിയും എന്നതും സത്യം തന്നെ.

അതായത് നാം തന്നെയാണ് നമ്മെ ഉയർത്തുന്നതും, നമ്മെ താഴ്ത്തുന്നതും. നാം തന്നെയാണ് നമ്മുടെ വിധിയും നിശ്ചയിക്കുന്നത്. നമുക്കു ശത്രുവും, മിത്രവും നാം തന്നെ.

# ബധിരനായ തവള

നല്ല
വാക്കുകളുടെ
ശക്തി

ഹാവൂ... ചാട്ടം പിഴച്ചു. തവളക്കൂട്ടത്തിലെ രണ്ടുപേർ കാലുവഴുതി പൊട്ടക്കിണറ്റിലേക്ക് വീണു. ആഴമുള്ള കിണർ. തുള്ളി ജലമില്ല. അതിൽനിന്നും കരകയറുക അസാധ്യം.

പൊട്ടക്കിണറ്റിൽ വീണ തവളകൾ മുകളിലേയ്ക്കു ചാടി നോക്കി. പറ്റുന്നില്ല. എത്ര ശ്രമിച്ചിട്ടും കിണറിന്റെ മുക്കാൽ ഭാഗത്തോളമേ ചാടാനാകുന്നുള്ളു. കരയിൽ നിന്നു തവളകൾ ഉപദേശിച്ചു. "എന്തിന് ചാടി തളരുന്നു? രക്ഷപെടാനാവില്ല. ധീരമായി സ്വവിധിയെ നേരിടൂ..."

കുറേ ചാടിയപ്പോൾ തവളകൾ രണ്ടും തളർന്നു. അതിലൊരു തവള ആ ഉപദേശം സ്വീകരിച്ചു. വിധിയെ നേരിടുക. അവൻ തളർന്നു കിടന്നു. മറ്റേ തവളയാകട്ടെ വീണ്ടും ചാടിക്കൊണ്ടിരിക്കുകയാണ്. കരയിലിരുന്ന തവളകൾ അവനെ ശകാരിച്ചു, കൈയടിച്ച് ശബ്ദമുണ്ടാക്കി. "നീ എന്തിനിങ്ങനെ ചാടിച്ചാടി ചാവുന്നു. അടങ്ങി കിടക്ക്." അപ്പോൾ ആ തവള വീണ്ടും ശക്തിയോടെ കുതിച്ചു ചാടി.

അത്ഭുതം. അടുത്ത ചാട്ടത്തിന് അവൻ മുകളിലെത്തി. കരയ്ക്കിരുന്ന തവളകൾ അന്തംവിട്ടുപോയി. "ഇതെങ്ങനെ സാധിച്ചു?" അവർ തിരക്കി. കിതപ്പു മാറിയപ്പോൾ രക്ഷപ്പെട്ട തവള പറഞ്ഞു. "ഞാൻ ബധിരനാണ്. നിങ്ങൾ ഒച്ചയെടുത്ത് എന്നെ പ്രോത്സാഹിപ്പിച്ചില്ലേ. ആ ആവേശത്തിൽ ഞാൻ ചാടിയതാ."

പ്രോത്സാഹനത്തിന്റെ ശക്തി അപാരം. അത് ആത്മാർത്ഥതയോടെ എങ്കിൽ ഫലം ഇരട്ടിയും.

# വിലയേറിയത്

എന്താണ്
ഏറ്റവും
വിലയേറിയത്?

പർവ്വതം കയറുന്നതിനിടയിൽ വൃദ്ധനും, ജ്ഞാനിയുമായ സഞ്ചാരിക്ക് വലിയൊരു രത്നം കിട്ടി. അദ്ദേഹം അത് എടുത്ത് സഞ്ചിയിലിട്ടു.

പിറ്റേദിവസം. വഴിയാത്രക്കാരിലൊരാൾ ജ്ഞാനിയെ കാണാനിടയായി. യാത്രക്കാരന് നല്ല വിശപ്പ്. അദ്ദേഹം വൃദ്ധനോട് ആഹാരം ഉണ്ടാകുമോ എന്ന് തിരക്കി.

വൃദ്ധൻ സഞ്ചി തുറന്ന് കുറച്ച് പഴങ്ങൾ എടുത്തു കൊടുത്തു. അപ്പോൾ അതിനകത്തു വെട്ടിത്തിളങ്ങുന്ന രത്നം യാത്രക്കാരൻ കണ്ടു. അയാൾ ആ രത്നം തനിക്കു തരാമോ എന്ന് ചോദിച്ചു.

ഒരു മടിയും കൂടാതെ ജ്ഞാനി ആ രത്നം വഴിയാത്രക്കാരനു നല്കി. അയാൾ അത്യധികം സന്തോഷത്തോടെ യാത്രയായി. പക്ഷേ ഒന്നു രണ്ടുദിവസം കഴിഞ്ഞപ്പോഴേയ്ക്കും അയാൾ രത്നവുമായി തിരിച്ചു വന്നു.

"ഇത് വിലയേറിയതാണെന്ന് എനിക്കറിയാം. പക്ഷേ ഇതിനെക്കാൾ വിലയേറിയ ഒന്ന് അങ്ങയുടെ കൈയിലുണ്ട്. അതെനിക്ക് തരുമൊ?

'എന്താണത്? ജ്ഞാനി പുഞ്ചിരിയോടെ ചോദിച്ചു.

"ഈ രത്നം ചോദിച്ചപ്പോൾ, ഒരു മടിയുമില്ലാതെ എനിക്കിതു തന്നില്ലേ. അതിന് പ്രേരിപ്പിച്ച ആ പവിത്ര ഹൃദയം. അതാണ് എനിക്കു വേണ്ട അമൂല്യമായ രത്നം.



# മൂന്ന് ചോദ്യങ്ങൾ

പരദൂഷണം കേൾക്കേണ്ടി വരുന്നു. എങ്ങനെ ഇതിൽ നിന്നു രക്ഷപ്പെടും?

ഒരിക്കൽ ചാണക്യനോട് ഒരാൾ രഹസ്യമായി പറഞ്ഞു, താങ്കളുടെ ആത്മമിത്രത്തെക്കുറിച്ച് ഒരു വാർത്ത കേട്ടു. ചാണക്യൻ മറുപടി പറഞ്ഞു, "ഒരു നിമിഷം, എന്റെ മൂന്നു ചോദ്യങ്ങൾക്ക് ഉത്തരം നല്കിയശേഷം എന്നോടതു പറഞ്ഞാൽ മതി."

ചാണക്യൻ ചോദിച്ചു. "എന്റെ സുഹൃത്തിനെക്കുറിച്ച് താങ്കൾ പറയാൻ പോകുന്ന കാര്യം സത്യമാണോ?"

"എനിക്ക് അതറിയില്ല" സുഹൃത്ത് പറഞ്ഞു.

"എന്റെ സുഹൃത്തിനെക്കുറിച്ച് താങ്കൾ നല്ല കാര്യമാണോ പറയാൻ പോകുന്നത്?"

"അല്ല."

"അതുകേട്ടിട്ട്, എനിക്കെന്തെങ്കിലും പ്രയോജനം ഉണ്ടോ?"

"ഇല്ല" വന്നയാൾ പറഞ്ഞു.

ചാണക്യൻ ചോദിച്ചു, "പറയാൻ പോകുന്നത് സത്യമാണോ എന്ന് താങ്കൾക്ക് ഉറപ്പില്ല. അത് നല്ല കാര്യവുമല്ല, കേട്ടിട്ട് എനിക്ക് പ്രയോജനവുമില്ല. അത്തരം ഒരു കാര്യം ഞാൻ എന്തിന് കേൾക്കണം സുഹൃത്തേ?, താങ്കളെന്തിനു പറയണം? എന്തിന് നമ്മുടെ വിലയേറിയ സമയം പാഴാക്കണം."

പരദൂഷണം കേൾക്കുമ്പോഴും, പറയുമ്പോഴും ഇക്കാര്യം ഓർമ്മിക്കുന്നത് നന്ന്. അപ്പോൾ ആ ദുർഗുണം മെല്ലെ ഇല്ലാതായിക്കോളും.

# ഭീകരൻ

എനിക്ക് കോപം നിയന്ത്രിക്കാനാകുന്നില്ല.

ശ്രീകൃഷ്ണൻ ജരാസന്ധനെ വെല്ലുവിളിച്ചു. ഒന്നല്ല പതിനേഴു തവണ. കോപാക്രാന്തനായി ജരാസന്ധൻ പാഞ്ഞെത്തിയപ്പോഴൊക്കെ ശ്രീകൃഷ്ണൻ തിരിഞ്ഞോടി...

എല്ലാവരും ഭഗവാനെ "ഭീരു" എന്ന് വിളിച്ച് ആക്ഷേപിക്കുകയും ചെയ്തു. പിന്നീട് ഭീമൻ ജരാസന്ധനെ വധിച്ചു. അപ്പോൾ താൻ ഓടിക്കൊണ്ടിരുന്നതിന്റെ വിശദീകരണവും ഭഗവാൻ നല്കി.

"ഓരോ പ്രാവശ്യവും ഞാൻ വെല്ലുവിളിച്ചപ്പോൾ കോപാക്രാന്തനായാണ് ജരാസന്ധൻ പാഞ്ഞുവന്നത്. കോപം ഒരുവന്റെ ഞരമ്പുകളെ ദുർബ്ബലമാക്കും. മനഃശക്തിയും, വീര്യവും കെടുത്തും. അങ്ങനെ പലവട്ടമായതോടെ ജരാസന്ധൻ ശരിക്കും ദുർബ്ബലനായി. ഭീമസേനന് അതുകൊണ്ട് അവനെ എളുപ്പം വധിക്കാനും കഴിഞ്ഞു. എനിക്കുവേണമായിരുന്നെങ്കിൽ ആദ്യമേ അയാളെ വധിക്കാമായിരുന്നു."

കോപം എത്ര ഭീകരനാണെന്ന് ഇതിൽ നിന്നും പഠിക്കാം. മൂന്നുമാസം കഴിച്ച ആഹാരത്തിൽ നിന്നും ഉണ്ടായ ഊർജ്ജം ഒരൊറ്റ കോപം മൂലം ചോർന്നുപോകുന്നു എന്ന് ആയുർവേദം പഠിപ്പിക്കുന്നു. അതിനാൽ നമ്മുടെ ഏറ്റവും വലിയ ശത്രുവായ കോപത്തോടായിരിക്കട്ടെ നമുക്ക് കോപം. കോപത്തെ തോല്പിക്കാൻ ശക്തമായ ആയുധം സ്നേഹമാണ്. ഇത് ഉൾക്കൊണ്ടാൽ കോപം നിയന്ത്രിതമാകും.



**ഓ**രോ പൊൻപുലരിയും
നവവും ഉന്മേഷഭരിതവുമാക്കാൻ
ഈ ഗ്രന്ഥത്തിലെ കഥകൾക്കും
ഉപമകൾക്കും കരുത്തുണ്ട്.
ആത്മവിശ്വാസവും പ്രതീക്ഷയും
കരുത്തും തൊട്ടുണർത്തുന്ന ഗ്രന്ഥം.
നേതൃനിരയിലേയ്ക്ക് വളരാൻ
യുവജനങ്ങൾക്ക്
പ്രചോദനമേകുന്ന ഗ്രന്ഥം.
മക്കൾക്ക് കൊച്ചുകഥകളും
കാര്യങ്ങളും പറഞ്ഞുകൊടുക്കാൻ
മാതാപിതാക്കളെ
സഹായിക്കുന്ന ഗ്രന്ഥം.
നിത്യപാരായണത്തിനും
മനനത്തിനും, സാധകന്
നിധിയാണ് ഇതിലെ സാരം.
ഓരോ ഗൃഹത്തിലും
ആവശ്യം വേണ്ട ഗ്രന്ഥം.